malayalam/ Mahathi Ayisha Vivadangal Yadarthyangal
author /swalih nizami puthuponnani
first edition
may 2016
publishers/ arabian books
Kottakkal, Calicut
layout /alif - 9846741629
cover designing / alif shaah
printing / vibgyor imprints
isb no 978-81-9295525-6-7-05-016
rs. /- 130



# പ്രസാധക കുറിപ്പ്

സത്യത്തിന്റെ കാഹളം മുഴങ്ങിയ കാലം മുതൽ തന്നെ അസഹിഷ്ണുകൾക്ക് പൊറുതികേട് തുടങ്ങിയിട്ടുണ്ട്. അതൊന്നും വകവെക്കാതെ ഇസ്‌ലാം അതിന്റെ അനുയായികളുമായി മുന്നേറി...
ശത്രുക്കൾ പുതിയ പുതിയ പരീക്ഷണങ്ങളുമായി മാർഗ്ഗ തടസ്സം നിൽക്കാൻ ശ്രമിച്ചു. എന്നിട്ടും ഇസ്‌ലാം മുന്നോട്ടു തന്നെ ഗമിക്കുന്നു. അടുത്തകാലത്തായി മുസ്‌ലിംകളെ ശല്യം ചെയ്യാൻ ശത്രുക്കളും അവരോടൊപ്പം നിൽക്കാറുള്ള ചില 'മിത്ര'ങ്ങളും വലിച്ചിടുന്ന ആരോപണമാണ് ആഇശയുടെ വിവാഹപ്രായം. തൽസംബന്ധമായ വസ്തുത മുൻവിധി ഒഴിവാക്കി മനസ്സിലാക്കാൻ സ്വാലിഹ് പുതുപൊന്നാനിയുടെ ഈ സമഗ്ര അന്വേഷണത്തെ വെല്ലുന്ന മറ്റൊരു ഗ്രന്ഥം മലയാളത്തിൽ ലഭിച്ചിട്ടില്ല. അറബി വായനക്കാർക്കാണെങ്കിലും ഒന്നു രണ്ട് പുസ്തകങ്ങൾ വായിച്ചാലൊന്നും ഇത്ര ഗഹനമായി വിഷയം മനസ്സിലാക്കാൻ സാധിക്കില്ല. ഗ്രന്ഥകാരന്റെ ഗവേഷണത്തിന്റെ ആഴം ബോധ്യമായത് കൊണ്ടാണ് ഇത് പ്രസിദ്ധീകരിക്കാമെന്നു വെച്ചത്. വിവാഹ പ്രായം മാത്രമാണ് ഒന്നാം വാള്യത്തിൽ ചർച്ച ചെയ്യുന്നുള്ളൂ. റാഫിളികളും മറ്റും അമാന്യമായി എഴുന്നള്ളിക്കുന്ന ആരോപണങ്ങൾ വേറെയുമുണ്ട്. അവയ്ക്കെല്ലാം അക്കമിട്ട് മറുപടി എഴുതാൻ ഗ്രന്ഥകാരന് സാധിക്കട്ടേ. കാമ്പുള്ളത് വല്ലതും വായിക്കണമെന്ന് ആഗ്രഹിക്കുന്നവർക്ക് വേണ്ടി ഈ പുസ്തകം ഞങ്ങൾ അഭിമാനത്തോടെ വിട്ടുതരുന്നു....

**മാനേജർ**
**അറേബ്യൻ ബുക്ക്സ്**
**കോട്ടക്കൽ**



1973ൽ മലപ്പുറം ജില്ലയിലെ പൊന്നാനിയുടെ ഭാഗമായ പുതുപൊന്നാനിയിൽ ജനനം. പുതുപൊന്നാനി എ.എൽ.പി സ്കൂൾ, പൊന്നാനി എം.ഐ ഹൈസ്കൂൾ, എം.ഇ.എസ് കോളേജ് എന്നിവിടങ്ങളിൽ പഠനം. കാലിക്കറ്റ് യൂനിവേഴ്സിറ്റിയിൽ നിന്ന് അറബിക്ക് സോഷ്യോളജി ബിരുദങ്ങൾ. തൃശൂർ ജില്ലയിലെ പട്ടിക്കര, വെളിയങ്കോട്, ഏ.ആർ നഗർ എന്നിവിടങ്ങളിൽ ദർസ് പഠനം. ഹൈദ്രാബാദ് ജാമിഅ നിസാമിയ്യയിൽ നിന്ന് മതബിരുദവും തഫ്സീറിൽ കാമിലി ബിരുദവും. ഇസ്ലാമിക മനഃശാസ്ത്രം, കേരള മുസ്ലിം ചരിത്രം എന്നിവയിൽ പ്രത്യേക താൽപ്പര്യം. ഇസ്ലാം നുഴഞ്ഞുകയറ്റ ഭീഷണിയിൽ, മക്തി തങ്ങൾ ചരിത്രം, താജുൽ അറൂസ്(വിവ), സൂറത്തുൽ ഫാതിഹ വിവരണം തുടങ്ങിയ പത്തോളം ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. അറബി-മലയാളം-ഇംഗ്ലീഷ് ത്രിഭാഷ നിഘണ്ടു, പൊന്നാനിയും മഖ്ദൂമും എന്നീ ഗ്രന്ഥങ്ങളിലെ മുഖ്യപങ്കാളി. കേരളത്തിലെ ശിയാ ചലനത്തെ സംബന്ധിച്ച പഠനം രചനയിൽ. ഇസ്ലാമിക ആനുകാലികങ്ങളിൽ സ്ഥിരമായി എഴുതാറുണ്ട്. ഇസ്ലാമിക കരിക്കുലം രൂപകൽപ്പന, അധ്യാപക പരിശീലനം എന്നിവയിൽ സംഭാവനകൾ നിർവഹിക്കുന്നു.

പിതാവ് അമ്പലത്ത് വീട്ടിൽ മുഹമ്മദ്, മാതാവ് ഒതളക്കാട്ടിൽ ഒറ്റയിൽ പാത്തുട്ടി. ഭാര്യ വലിയകത്ത് പടിഞ്ഞാക്കര നുസ്രത്ത്. മക്കൾ : മലീഹ ബത്തൂൽ, ഹംന ജസൂൽ, മുഹമ്മദ് യാസീൻ, മർയം ഹനൂൻ, ബറക ശമൂൽ, ശിഫാ മർജാൻ. ഇപ്പോൾ താമസം മാറഞ്ചേരിയിലെ അൽഫിർദൗസ് മൻസിലിൽ.

Phone : 9037500621 (Whatsapp) , Mail : salihpuduponani@gmail.com

# അവതാരിക



**പ്രൊഫസർ ആലിക്കുട്ടി മുസ്ലിയാർ**
**(ജനറൽ സെക്രട്ടറി സമസ്ത കേരള ജംഇയ്യത്തുൽ ഉലമ)**

ആഇശാ ബീവിയുടെ വിവാഹപ്രായവുമായി ബന്ധപ്പെട്ട് ഇടക്കിടെ കോലാഹലങ്ങൾ കേൾക്കാം. വിമർശിക്കുന്നവർക്കെന്തും പറയാം. അവർ വസ്തുത മനസ്സിലാക്കുന്നില്ല. ഇക്കാലത്ത് ഇന്റർനെറ്റും സോഷ്യൽ മീഡിയയും അവലംബമാക്കി മതം പഠിക്കുന്ന പ്രവണത ആശങ്കയുണ്ടാക്കുന്നു. അവർ വലിയ അപകടത്തിൽ പെടുന്നത് പലപ്പോഴും മനസ്സിലാക്കിയിട്ടുണ്ട്. അർത്ഥ ശൂന്യമായ വിമർശനങ്ങളെ വകഞ്ഞുമാറ്റി ലോകത്തെങ്ങും മുന്നോട്ടു ഗമിക്കുകയാണ്. മുസ്ലിം രാജ്യങ്ങളിലൂടെ പ്രയാണം നടത്തുകയും ഇസ്ലാമിക ലോകത്തിന്റെ സ്പന്ദനങ്ങൾ ശ്രദ്ധിക്കുകയും ചെയ്യുമ്പോൾ, വിമർശകരുടെ പരാജയം ബോധ്യമാകുന്നുണ്ട്. ആശയപരമായി ഇസ്ലാമിനെ നശിപ്പിക്കാൻ ആർക്കും സാധിച്ചിട്ടില്ല. കാരണം, ഇസ്ലാം ദൈവികമാണ്. ദിവ്യ നിർദ്ദേശങ്ങൾ പ്രകാരമാണ് തിരുനബി ജീവിച്ചു മാതൃക കാണിച്ചത്. ആഇശ ബീവിയുമായുള്ള വിവാഹ ജീവിതത്തെ വിമർശന സാധ്യതയുള്ളതാക്കി മാറ്റുന്നവരുടെ ബലഹീനത സമർത്ഥമായി വെളിപ്പെടുത്തുകയാണ് ഈ ഗ്രന്ഥം. ശ്രദ്ധേയമായ നിരവധി സംവാദങ്ങൾക്ക് തുടക്കം കുറക്കുകയും വിവാദങ്ങൾക്ക് അക്കമിട്ട് മറുപടി തരുകയും ചെയ്തിട്ടുള്ള ഗവേഷകനായ യുവ പണ്ഡിതൻ സ്വാലിഹ് പുതുപൊന്നാനിയുടെ പ്രൗഢവും അവസരോചിതവും അവലംബയോഗ്യവുമായ ഈ ഗ്രന്ഥം ജനസമക്ഷം അവതരിപ്പിക്കുന്നതിൽ ഞാൻ അതിയായി സന്തോഷിക്കുന്നു.

30.04.2016
പട്ടിക്കാട്

# പുസ്തകാഭിപ്രായം



**ഇൽയാസ് മൗലവി**
**(ഡെ. റെക്ടർ ശാന്തപുരം അൽജാമിഅ)**

പരിശുദ്ധ ഖുർആന്റെ ആധികാരികതയെ, അതിന്റെ പ്രമാണികതയെ വിമർശിക്കാൻ ഒരുമ്പട്ട ഇസ്‌ലാമിന്റെ ശത്രുക്കൾ അതിൽ അമ്പേ പരാജയ പ്പെട്ടപ്പോൾ അവർ കണ്ടത്തിയ എറ്റവും നല്ല മാർഗ്ഗമായിരുന്നു സുന്നത്തിനെ കടന്നു പിടിക്കുക എന്നുള്ളത്.

വളരെ മുമ്പ് തന്നെ ആ ശ്രമം ആരംഭിച്ചിരുന്നു എന്ന് വേണം മനസ്സിലാക്കാൻ. മുസ്‌ലിംകൾ സ്വയം തന്നെ സുന്നത്തിനെ നിഷേധിക്കുന്നവരായി മാറുക. അല്ലങ്കിൽ അവരിൽ അതുണ്ടാക്കിയെടുക്കുക. അങ്ങനെ ഇസ്‌ലാമിന്റെ മൗലിക പ്രമാണങ്ങളിൽ രണ്ടാമത്തേതായ സുന്നത്ത് സംശയാസ്പദവും ദുരൂഹതയുള്ളതും വൈരുദ്ധ്യങ്ങൾ ഉള്ളതുമാണ് എന്ന് വരുത്തി തീർക്കുക. നന്നേ ചുരുങ്ങിയത് അത് ആധികാരികമാണെന്ന് ആത്മവിശ്വാസത്തോടെയും ആത്മാഭിമാനത്തോടെയും ഒരു മുസ്‌ലിം ഗവേഷകന് പറയാ പറ്റാത്ത പരുവത്തിൽ ആക്കി തീർക്കുക എന്നത് അവർ കണ്ടെത്തിയ ഒരു മാർഗ്ഗമായിരുന്നു. അതിലവർ കുറേയൊക്കെ വിജയിച്ചുവെന്നതും ശരിയാണ്.

ഏതൊരു പുതിയ കാര്യവും കേൾക്കാൻ കൗതുകമാണ്. ആളാവാൻ വേണ്ടി അതെടുത്ത് ഉദ്ഘോഷിക്കുക, പൊതുജനങ്ങളുടെ മുമ്പാകെ വിളമ്പുകയെന്നത് ചിലയാളുകളുടെ ഒരു സ്വഭാവമാണ്. പുതിയത് പറയുമ്പോൾ എപ്പോഴും ശ്രദ്ധയും പുതുമയും ഉണ്ടാവുക സ്വാഭാവികമാണെങ്കിലും അതിലൂടെ അവർ സ്ഥാപിക്കാൻ പോകുന്നത് എന്താണെന്ന് പരിശോധിച്ചാൽ എന്തൊരു കാര്യത്തിനു വേണ്ടിയാണോ അവർ അത് ചെയ്യുന്നത് അതിന്റെ അടിത്തറ മാന്തുകയാണ് യഥാർത്ഥത്തിൽ അവർ ചെയ്യുന്നതെന്ന് പലപ്പോഴും അവർ മനസ്സിലാക്കുന്നില്ല. അറബിയിൽ ഒരു ചൊല്ലുണ്ട്. يَبْنِي قَصْرًا وَيَهْدِمُ مِصْرًا "ഒരു കൊട്ടാരം പണിയുന്നു അതേ സമയം ഒരു ഗ്രാമം അങ്ങനെത്തന്നെ നശിപ്പിക്കുകയും ചെയ്യുന്നു" എന്ന പോലെയുണ്ട് ഇവരുടെ കാര്യം. ഒറിയന്റലിസ്റ്റുകളുടേയും ഇസ്‌ലാം വിരുദ്ധ ശക്തികളുടേയും ആരോപണങ്ങൾക്ക് മറുപടി പറയുക എന്ന വ്യാജേന (ഒരു പക്ഷേ അവർ ചിലർക്കൊക്കെ സദുദ്ദേശ്യമെങ്കിലും), കൊട്ടാരം പണിതു ഗ്രാമം തകർക്കുകയാണവർ ചെയ്യുന്നത്. ഇത് തിരിച്ചറിയാൻ കഴിയാത്ത ചില നിഷ്കളങ്കരും അതിൽ പെട്ടുപോയിട്ടുണ്ട്. അതുപോലെ തന്നെ ഇന്റർനെറ്റ് മാത്രം തപ്പി പെട്ടെന്ന് ഇൽമ് എടുത്ത് അവധാനതയില്ലാതെ ചാമ്പുന്ന ചിലയാളുകളും ഇത്തരം കെണിയിൽപ്പെട്ടുപോയിട്ടുണ്ട്. പക്ഷേ, അല്ലാഹുവിന്റെ ദീനിന്റെ ഒരു പ്രത്യേകത കാലാകാലവും അതിനെ സംരക്ഷിക്കാനും അതിനേറ്റ വിള്ളലുകൾ പരിഹരിക്കാനും വേണ്ടിയുള്ള സംവിധാനങ്ങൾ അല്ലാഹു തന്നെ ഒരുക്കുമെന്നുള്ളതാണ്. അക്കാര്യം ഹദീസുകളിൽ പല ശൈലികളിൽ നമുക്ക് കാണാൻ സാധിക്കും. അങ്ങിനെ ഒരു വിഭാഗം സമുദായത്തിൽ ഖിയാമത്ത് നാളുവരെ ഉണ്ടായികൊണ്ടിരിക്കും. ആ ഗണത്തിലാണ് ഈ ചർച്ചയും കാണുന്നത്. ഇത് കേവലം ഒരു മഹതിയുടെ വിവാഹപ്രായത്തിന്റെ വിഷയമെന്നതിൽ പരിമിതമല്ല. ഈമാൻ കാര്യമോ ഇസ്‌ലാം കാര്യമോ ഒന്നുമല്ലെങ്കിലും ഞാൻ മനസ്സിലാക്കുന്നത്, ഇതൊക്കെ വളരെ മൗലിക പ്രാധാന്യമുള്ള വിഷയവും അതുകൊണ്ടു തന്നെ പ്രസക്തമായ ചർച്ചയും തന്നെയാണ്.

മഹതി ആഇശയുടെ വിവാഹവുമായി ബന്ധപ്പെട്ട് കേരള പരിസരത്ത് സജീവമായ ചർച്ചകൾ നടന്നപ്പോൾ അതിന്റെ യാഥാർത്ഥ്യമെന്തെന്ന് പരിശോധിക്കാൻ വേണ്ടി പഴയതും പുതിയതുമായ ഇതുമായി ബന്ധപ്പെട്ട പല പ്രബന്ധങ്ങളും പഠനങ്ങളും ഈയുള്ളവൻ വായിച്ചിട്ടുണ്ട്. പക്ഷേ, യാതൊരു അതിശയോക്തിയുമില്ലാതെ പറയട്ടെ. ഈ വിഷയ സംബന്ധമായ പല പഠനങ്ങളേയും കവച്ചുവെക്കുന്ന പരിണത പ്രജ്ഞനായ ഒരു ഗവേഷകന്റെ തികഞ്ഞ പാടവത്തോടു കൂടി തയ്യാറാക്കപ്പെട്ട ഒരു പഠനമാണ് സ്വാലിഹ് പുതുപൊന്നാനി രചിച്ച ഈ ഗ്രന്ഥം.

വിഷയ സംബന്ധമായി വിരചിതമായ പലതിലും കാണാൻ കഴിഞ്ഞിട്ടില്ലാത്ത, എന്നാൽ പല ആധികാരിക ഗ്രന്ഥങ്ങളിലും പലയിടത്തായി ചിതറികിടക്കുന്ന അമൂല്യങ്ങളായ മുത്തുമണികൾ ചികഞ്ഞെടുത്ത് കോർത്തിണക്കുന്നതിൽ ഗ്രന്ഥകാരൻ വിജയിച്ചിരിക്കുന്നു. ഓരോ ആരോപണങ്ങളേയും വസതുനിഷ്ഠമായും അദ്ദേഹം വിശകലനം ചെയ്യുന്നു. എന്നെ ഏറെ അതിശയിപ്പിച്ച വിഷയം, വിമർശകരുടെ ആരോപണങ്ങൾ ഒന്നുപോലും(എന്റെ ശ്രദ്ധയിൽപ്പെട്ടിടത്തോളം) വിട്ടുപോകാതെ അവയെല്ലാം സത്യസന്ധമായി ഉദ്ധരിക്കുകയും അവയുടെ യാഥാർത്ഥ്യം വ്യക്തമാക്കുകയും അവയോരോന്നും വസ്തുനിഷ്ഠമായി വിലയിരുത്തുകയും എന്നിട്ട് തന്റെ ഗവേഷണ ചാതുരിയോടെയുള്ള തൂലിക കൊണ്ട് അതിന്റെ പ്രാമാണികതയുടെ ബലിശത വെളിച്ചത്ത് കൊണ്ട് വരികയും ചെയ്തിരിക്കുന്നു. തദ്വിഷയകമായി ഉന്നയിക്കപ്പെട്ടിട്ടുള്ള സകല ആരോപണങ്ങളേയും ദുരൂഹതകളേയും വളരെ സമർത്ഥമായി പൊളിച്ചടക്കിയിട്ടുമുണ്ട്.

അങ്ങിനെ മഹതി ആഇശയെ സംബന്ധിച്ച ഹദീസ് ഗ്രന്ഥങ്ങളിൽ വന്ന മുസ്ിലിം സമുദായം നാളിതുവരെ അംഗീകരിച്ചു പോരുന്ന ആ വസ്തുത എത്രത്തോളം സത്യവും യാഥാർത്ഥ്യവുമാണെന്ന കാര്യം വളരെ ആധികാരികമായി സമർത്ഥിക്കുകയും ചെയ്തിരിക്കുന്നു. ഗ്രന്ഥം ഒരാവർത്തി വായിക്കുന്ന ഏതൊരാൾക്കും ഇത് ബോധ്യപ്പെടുന്നതാണ്.

ഇത് വായിച്ചപ്പോൾ ബഹുവന്ദ്യ സുഹൃത്ത് എന്തായാലും കഠിനാധ്വാനം ചെയ്തിട്ടുണ്ട് എന്ന് സമ്മതിക്കാതെ വയ്യ.

അദ്ദേഹത്തിന്റെ തൂലികക്ക് അല്ലാഹു ബറക്കത്ത് നൽകുമാറാകട്ടേ. അനുഗ്രഹം ചൊരിയട്ടെ. ഇസ്ലാമിന്റെ തനിമ എടുത്ത് കാട്ടാനും ഇസ്ിലാമിനു നേരെ വരുന്ന ആരോപണങ്ങളെ വൈജ്ഞാനികമായി ചെറുക്കാനും വസ്തുനിഷ്ഠമായും ആധികാരികമായും അത്തരം ആരോപണങ്ങളുടെ പൊള്ളത്തരങ്ങൾ വെളിച്ചത്ത് കൊണ്ടുവരാനും അദ്ദേഹത്തിന് അല്ലാഹു തൗഫീഖ് നൽകുമാറാകട്ടെ എന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നു.

ഇസ്ലാമിന്റെ മൗലിക പ്രമാണങ്ങൾ വായിക്കുകയും പഠിക്കുകയും വിലയിരുത്തുകയും ചെയ്യുന്ന ആളുകൾ തുലോം കുറഞ്ഞുകൊണ്ടിരിക്കുന്ന ഇക്കാലത്ത് അത്തരം മേഖലകളിൽ മുസ്ലിം സമുദായം പൊതുവേ അവഗണനാനയം കൈകൊള്ളുന്ന പാശ്ചാത്തലത്തിൽ, ഇസ്ലാമിക പ്രസ്ഥാനങ്ങളുടേയും സംഘടനകളുടേയും പോലും മുൻഗണനക്രമത്തിൽ ഇത്തരം വിഷയങ്ങളൊന്നും ഇടം പിടിക്കാതിരിക്കുകയും ചെയ്യുന്ന ഇക്കാലത്ത്, സ്വന്തം നിലക്ക് താൽപ്പര്യമെടുത്ത് തന്റെ ഈമാനിന്റെയും ആദർശത്തോടുള്ള പ്രതിബദ്ധതയുടേയും അടിസ്ഥാനത്തിൽ ബഹുമാന്യനായ സുഹൃത്ത് നടത്തിയ പരിശ്രമങ്ങൾ വിജയിപ്പിക്കുമാറാകട്ടെ.

ഈ പ്രയാണത്തിൽ ജഗന്നിയന്താവ് എല്ലാവിധ തൗഫീഖും തുണയും നൽകി സത്യം സത്യമായി സമുദായത്തിന്റെ മുമ്പിൽ അവതരിപ്പിക്കാനുള്ള കഴിവും തുണയും നൽകുമാറാകട്ടെ എന്ന് പ്രാർത്ഥിച്ചുകൊണ്ട് ഈ ഗ്രന്ഥത്തിന് എല്ലാ വിധ ആശംസകളും നേർന്നുകൊള്ളുന്നു.

**25.04.2016**
**ശാന്തപുരം**

# ആമുഖം

അൽഹംദുലില്ലാഹ്. അല്ലാഹുമ്മസ്വല്ലി വസല്ലിം അലാ സയ്യിദിനാ മുഹമ്മദ്, റളിയല്ലാഹു അൻഉമ്മിനാ അസ്സയ്യിദ ആഇശഃ അത്വാഹിറ(റ).

മഹതി ആഇശ(റ) വിശ്വാസികളുടെ മാതാവാണ്. അവരെ അല്ലാഹു തൃപ്തിപ്പെട്ടിരിക്കുന്നു. അവരെ നാം ആദരിക്കുന്നു. സംഭവ ബഹുലമായിരുന്നു അവരുടെ മഹൽജീവിതം. അതിനാൽ തന്നെ, വിമർശനങ്ങളും വിവാദങ്ങളും അവരെ ചുറ്റിപ്പറ്റി ഉണ്ടാവുക സ്വാഭാവികം. അവരെ സംബന്ധിച്ച് വ്യത്യസ്ത കോണുകളിൽ നിന്നും വന്നിട്ടുള്ള ആരോപണങ്ങളേയും ആക്ഷേപങ്ങളേയും വസ്തുനിഷ്ഠമായി പരിശോധിക്കുവാനാണ് ഈ എളിയവന്റെ ശ്രമം. അവരുടെ വിവാഹ പ്രായം സംബന്ധമായ വിവാദം ആദ്യം പരിശോധിക്കാമെന്ന് വെച്ചു.

മഹതി ആഇശ(റ) ഏത് വയസ്സിൽ വിവാഹിതയായി എന്നത് അടിസ്ഥാന സ്വഭാവുമുള്ള ഇസ്ലാമിക വിശ്വാസ കാര്യമൊന്നുമല്ല. അതേ പ്രായത്തിൽ വിവാഹം ചെയ്തുകൊള്ളണമെന്നോ കെട്ടിച്ചു വിടണമെന്നോ ഇസ്ലാമിക ശരീഅത്ത് നിഷ്കർശിക്കുന്നുമില്ല. എന്നാൽ കാര്യമായതൊന്നും കൈയ്യിലില്ലാത്ത ഇസ്ലാം വിരോധികൾക്ക് മഹതി ആഇശയുടെ വിവാഹ പ്രായം ഇസ്ലാമിനേയും വിശ്വ പ്രവാചകരേയും എറിയാനുള്ള സുപ്രധാനമായ ആയുധമാണ്.ആഇശയെ അവരുടെ ബാല്യകാലത്ത് വിശ്വപ്രവാചകൻ വിവാഹം ചെയ്തെന്ന് പറഞ്ഞാണ് ആക്രോശം. നേരത്തെ വിവാഹിതയായതിനാൽ മഹതി ആഇശക്ക് എന്ത് നഷ്ടമാണ് ഉണ്ടായതെന്നും, ആഇശക്കും മാനവകുലത്തിനും എന്തെല്ലാം നേട്ടങ്ങൾ അക്കാരണത്താൽ ഉണ്ടായെന്നും അവർ പരിശോധിക്കാൻ മുന്നോട്ടു വന്നില്ല. കാരണം, അവർ വിമർശിക്കാൻ മാത്രമെ പഠിച്ചിട്ടുള്ളൂ.

ബാല്യത്തിൽ വിവാഹം ചെയ്യപ്പെടുന്ന ആദ്യത്തെയും അവസാനത്തേയും ബാലികയാണ് ആഇശയെന്ന് തെറ്റിദ്ധരിപ്പിക്കും വിധമാണ് കുപ്രചരണം. ബാലികയെ വിവാഹം ചെയ്യുന്ന ആദ്യത്തെ പുരുഷനാണ് മുഹമ്മദ് നബി(സ) എന്നാണ് അവരുടെ ആരോപണം കേട്ടാൽ തോന്നുക. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ വ്യത്യസ്ത ജാതികൾക്കിടയിൽ പല ജാതി സംസ്കാര ങ്ങൾക്കകത്ത് നടപ്പുണ്ടായിരുന്നതും ഇപ്പോഴും ഇന്ത്യയിലും മറ്റും നടപ്പുള്ളതുമായ ആചാരങ്ങളിൽ ഒന്നു മാത്രമാണ് ബാലികാ വിവാഹം. എന്ന സത്യത്തെ അവർ മറച്ചുവെക്കുകയാണ്. ഇസ്ലാം ബാലികാ വിവാഹത്തെ അനുവദിക്കുക മാത്രം ചെയ്യുന്നു. അതിന് വ്യക്തമായ കാരണങ്ങളുണ്ട്. ഇസ്ലാം പരിപാലിക്കുന്ന മറ്റു അനുബന്ധ സംഗതികളെ കൃത്യമായും സത്യമായും സ്വീകരിക്കുന്ന പക്ഷം മനുഷ്യാനുഭവങ്ങൾക്കോ ശരീര ശാസ്ത്രത്തിനോ സാമൂഹിക ചുറ്റുപാടുകൾക്കോ ഈ അനുവാദം യാതൊരുവിധ അസ്വസ്ഥതകളും സംജാതമാക്കില്ല.

മുസ്ലിം കുപ്പായമണിഞ്ഞു കൊണ്ട് തന്നെ വിമർശകരെ പിന്തുണക്കുന്ന ചിലരുണ്ട്. അവർ നപുംസകങ്ങളാണ്. വിമർശകരുടെ മുന്നിൽ കൈകൂപ്പുന്ന വേറെ ചിലരുണ്ട്. അവരെ അടുക്കളയിലേക്ക് പറ്റും. എന്നാൽ ഇസ്ലാമി നേയും പ്രവാചകനേയും സംരക്ഷിക്കാൻ 'അതിയായി ആഗ്രഹിക്കുന്ന' ചിലർ എടുത്തുചാടി കാട്ടികൂട്ടുന്ന ഗവേഷണ അഭ്യാസങ്ങൾ ഇസ്ലാമിന്റെ

അടിസ്ഥാന പ്രമാണങ്ങൾക്ക് മേൽ/പതിനാല് നൂറ്റാണ്ട് പിന്നിട്ട ഈ സത്യസമുദായത്തിന് മേൽ അവരറിയാതെ വലിച്ചു കൊണ്ടിടുന്നത് വിമർശകരേക്കാൾ വലിയ ആപത്താണ്. ആഇശ ബീവിയുടെ ജനന സർട്ടിഫിക്കറ്റ് തിരുത്തി തിരുനബിയേയും ശരീഅത്തിനേയും രക്ഷപ്പെടുത്താനായിരുന്നു അവരുടെ ശ്രമം. ആഗ്രഹം നല്ലതു തന്നെ പക്ഷേ, അതിന് വേണ്ടി അവർ നടപ്പു ശാസ്ത്രത്തെ പ്രഥമ അവലംബമാക്കിക്കള ഞ്ഞു. ആധുനിക മനുഷ്യ സാഹചര്യങ്ങളെ അന്തിമ വിധി കർത്താവാക്കി. മുസ്‌ലിം സമുദായത്തിന്റെ കാലമിത്രയും പിന്നിട്ട സമവായത്തെ തള്ളി പ്പറഞ്ഞു. ചരിത്ര സത്യസന്ധതയെ തെറ്റിദ്ധരിപ്പിച്ചു. തിരുചര്യ സമാഹരിച്ച വിശ്വസ്തരിൽ വിശ്വസ്തരായവരുടെ രേഖകളെ നിറം കെടുത്തി. സർവ്വോപരി വിശുദ്ധ ഖുർആൻ ദുർവ്യാഖ്യാനിച്ചു. അത്തരക്കാരെ അവരർഹിക്കുന്ന ആദരവോടെ നിശിതമായി പൊളിച്ചെഴുതുകയാണ് രണ്ടാമതായി ഈ പുസ്തകത്തിൽ. രേഖകൾ, ന്യായങ്ങൾ പ്രബലവും പ്രാമാണികവും ആയിരി ക്കുവാൻ പരമാവധി ശ്രമിച്ചിട്ടുണ്ട്. വായനക്കാർക്കത് ബോധ്യമാകുമെന്ന് വിശ്വസിക്കുന്നു. അതാതിടങ്ങളിൽ തന്നെ റഫറൻസ് സൂചിപ്പിക്കുന്നുണ്ട്.

ഗൗരവ സ്വഭാവമുള്ള ചർച്ചയായതിനാൽ പരിശോധിക്കുവാനും അഭിപ്രായപ്പെടാനും അർഹരായ പ്രമുഖരെ തന്നെ കാണിച്ച് അംഗീകാരം വാങ്ങിയിട്ടുണ്ട്. ബഹു. സമസ്ത കേരള ജംഇയ്യത്തുൽ ഉലമ സെക്രട്ടറിയും പട്ടിക്കാട് ജാമിഅ നൂരിയ പ്രിൻസിപ്പാളുമായ ആദരണീയനായ ശൈഖുന പ്രൊഫസർ ആലികുട്ടി മുസ്‌ലിയാരുടെ അവതാരികയും വൈജ്ഞാനിക ചർച്ചകളിലൂടെ ഗുരു സമാന സുഹൃത്തായി മാറിയ ശാന്തപുരം അൽജാമിഅ ഇസ്ലാമിയ ഡപ്യൂട്ടി റെക്ടർ ഇല്യാസ് മൗലവിയുടെ പുസ്തകാഭിപ്രായവും ഈ പുസ്തകത്തെ ധന്യമാക്കിയിട്ടുണ്ട്. അവരോടുള്ള നന്ദിയും സ്നേഹവും വാക്കുകൾക്കതീതമാണ്. ജർമനിയിലെ ഹൈഡൽ ബർഗ് യൂനിവേഴ്സിറ്റിയിലെ റിസർച്ച് സ്കോളർ നുഐമാൻ, സത്യധാര ദ്വൈവാരിക ചീഫ് എഡിറ്റർ അൻവർ സ്വാദിഖ് ഫൈസി തുടങ്ങിയ ആത്മസുഹൃത്തുക്കളുടേയും പ്രിയ സഹധർമിണിയുടേയും വിലയിരുത്തലുകൾ, നിശിത വായനകൾ പുസ്തക സ്വഭാവത്തെ അന്തിമമായി രൂപപ്പെടുത്തുന്നതിൽ നല്ലവണ്ണം സ്വാധീനിച്ചിട്ടുണ്ട്. പ്രസിദ്ധം ചെയ്യാൻ മുന്നോട്ടു വന്ന കോട്ടക്കൽ അറേബ്യൻ ബുക്സ് മാനേജർ മാഹിൻ ഹാജി, ഡി.ടി.പി, ലേഔട്ട്, കവർ ഡിസൈനിങ്ങ്, പ്രിന്റിങ്ങ് തുടങ്ങിയ സാങ്കേതിക ധർമങ്ങൾ നിർവഹിച്ച മാന്യവ്യക്തികൾ, സ്ഥാപനങ്ങൾ സുഹൃത്തുക്കളായ എം.എ വയനാട്, നബീൽ മന്ദലാംകുന്ന്, അബ്ദുസമദ്(സത്യധാര) എന്നിവരേയും പ്രത്യേകം സ്മരിക്കുന്നു. എല്ലാവർക്കും നന്ദി, കടപ്പാട്, പ്രാർത്ഥന.

**സ്വാലിഹ് നിസാമി പുതുപൊന്നാനി**
**അൽഫിർദൗസ്**
**മാറഞ്ചേരി, മലപ്പുറം ജില്ല**
9037500621 (whatsapp)
Mail : salihpuduponani@gmail.com

## ഉള്ളടങ്ങിയത്

# 1

**അന്ത്യപ്രവാചകൻ** ഉദാര ലൈംഗികതയ്ക്ക് നിയന്ത്രണമേർപ്പെടുത്തിയത് പലരെയും അസ്വസ്ഥരാക്കിയിട്ടുണ്ട്.. നാലുവരെ ആകാവുന്ന സാധാരണ ഭാര്യമാർ, അടിമസ്ത്രീകൾ എന്നിവരിലൂടെ മാത്രമേ ലൈംഗിക തൃഷ്ണ ശമിപ്പിക്കാൻ പാടുള്ളൂ എന്ന ഖുർആനിക/ പ്രവാചക നിയമം, അവയ്ക്ക് പുറമെയുള്ളതും സ്ത്രീജനത്തെ ദുരുപയോഗം ചെയ്യുന്നതും കിഴക്കും പടിഞ്ഞാറും യഥേഷ്ടം അനുവർത്തിച്ചിരുന്നതുമായ ലൈംഗിക പേക്കൂത്തുകൾ ആഘോഷപൂർവ്വം കൊണ്ടാടിയിരുന്ന ജനനേതൃത്വങ്ങളെ അസ്വസ്ഥരാക്കുക സ്വാഭാവികമാണ്. അവരിതിനു പകരം വീട്ടിയത് വിശ്വ ഗുരുവിനെതിരെ 'ബഹുഭാര്യൻ', 'ബാലികയെ കെട്ടിയ ആൾ' എന്നെല്ലാം ആക്ഷേപങ്ങൾ എറിഞ്ഞായിരുന്നു. പ്രവാചകരുടെ സമകാലികർക്കില്ലാത്ത പരാതികളായിരുന്നു ഇവ. ക്രിസ്ത്യൻ പക്ഷത്തു നിന്നു കുരിശുയുദ്ധകാലം മുതൽ തുടങ്ങിയതാണ് പ്രവാചക ശ്രേഷ്ഠരുടെ വിവാഹജീവിതത്തിനെതിരെയുള്ള ആരോപണങ്ങൾ, ആക്രമണങ്ങൾ. തങ്ങളുടെ പ്രമാണങ്ങളും പാരമ്പര്യവും ക്രിസ്ത്യൻ സമുദായത്തിലെ നടപ്പും മനപൂർവ്വം വിസ്മരിച്ചുകൊണ്ടായിരുന്നു ആക്ഷേപകങ്ങൾ അഖിലവും. മാനവരാശിയെ വിമോചിപ്പിക്കുന്ന ഇസ്ലാമിക സമൂഹത്തിന്റെ ജൈത്രയാത്ര ഭൂമിയുടെ ഇരുഅർദ്ധങ്ങളിലേക്കും ഇരമ്പിപ്പാഞ്ഞപ്പോൾ അതിനു അണ കെട്ടുവാനുള്ള സൂത്രങ്ങൾ മധ്യകാല ക്രിസ്ത്യാനിറ്റിക്ക് നിലനിൽപ്പിന്റെ ഭാഗമായിരുന്നു. മുഹമ്മദിനു നേരെയുണ്ടായ കനത്ത ആക്രമണം പോലെ ഒരു ലോകനേതാവിനു നേരെയും ഉണ്ടായിട്ടില്ല, ഓറിയന്റലിസ്റ്റ് പണ്ഡിതൻ W.Montgomary watt തുറന്നുപറയുന്നുണ്ട്. പ്രഗൽഭനായ Kecia Ali വ്യക്തമാക്കുന്നു: ' 'കാമവും വൈകാരികതവും ആരോപിച്ചുകൊണ്ടുള്ള ആക്രമണങ്ങളായിരുന്നു, പ്രവാചക വ്യക്തിത്വത്തിനും, വിശാലാർത്ഥത്തിൽ, ഇസ്ലാമിന്റെ ആധികാരികതക്കും എതിരെ യുള്ള മദ്ധ്യകാലകട്ടത്തിലെ പതിവായ ആക്രമണ രീതി."(Accusationts of lust and sensuality were a regular feature of Medieval attacks on the prophets character and , by extention, on the authenticity of Islam..").  ഇസ്ലാമിനെതിരെ ധൈഷണികയുദ്ധം നയിക്കുന്നവരെന്ന് പറയുന്നവർ വലിയ ആയുധമായി

ആഇശയുമായുള്ള വിവാഹത്തെ കരുതിവെച്ചിരിക്കയാണ്. ഇംഗ്ലീഷുകാരനായ ബൈബിൾ സുവിശേഷകൻ റൊണാർ സോഗാർട്ട് 2005 മാർച്ചിൽ സ്റ്റോക്ക് ഹോമിൽ നടത്തിയ പ്രഭാഷണത്തിൽ മഹതി ആഇശയുമായുള്ള വിവാഹജിവിതം പരാമർശിച്ചുകൊണ്ട് പ്രവാചകരെ അധിക്ഷേപിച്ചത് വലിയ കോളിളക്കം ഉണ്ടാക്കിയിരുന്നു. സാന്റ്ലോയ്സിൽ നടന്ന അമേരിക്കയിലെ പ്രൊട്ടസ്റ്റന്റ് സഭയുടെ വാർഷിക സമ്മേളനത്തിൽ ഒമ്പതു വയസ്സുകാരിയുമായുള്ള വിവാഹം എടുത്തുപറഞ്ഞ് അമേരിക്കൻ പുരോഹിതൻ ജെറി ഫൈൻസ് പ്രവാചകരെ അധിക്ഷേപിച്ച സംഭവവും ഒച്ചപ്പാടുണ്ടാക്കി.. ഈജിപ്തിലെ ക്രിസ്ത്യൻ പണ്ഡിതൻ സകരിയ പാത്രിയാർകീസ് തന്റെ സത്യ സംഭാഷണ പരമ്പരയിൽ മഹതി ആഇശയുടെ പ്രായം വലിച്ചിടുകയുണ്ടായി. വിശുദ്ധ സുവിശേഷങ്ങൾ കൈയ്യിൽ പിടിച്ചാണ് അവരിതെല്ലാം ചെയ്യുന്നത് എന്നതിലാണത്ഭുതം. പരിശുദ്ധരായ ഒട്ടേറെ പ്രവാചകന്മാരുടെ ജീവചരിത്രത്തെ വ്യഭിചാരമയമാക്കിയവചനങ്ങളാണ് അവർ താങ്ങിനടക്കുന്ന വിശുദ്ധ വേദ പുസ്തകങ്ങളിൽ ഉള്ളത്. അതിനവർക്ക് വ്യാഖ്യാനങ്ങളുണ്ട്,ന്യായങ്ങളുണ്ട്. പക്ഷേ അതൊന്നും മുഹമ്മദിന് ബാധകമല്ല.?!

# 2

വിശുദ്ധ കന്യാമർയത്തിന് പന്ത്രണ്ട് വയസ്സായപ്പോൾ അവരുടെ രക്ഷാധികാരികൾ വിവാഹ കാര്യം അന്വേഷിക്കാൻ തുടങ്ങി. അങ്ങനെ 90 വയസ്സിനോടടുത്ത ആശാരിയായ ജോസഫ് എന്ന സച്ചരിതനായ ഒരു വൃദ്ധന് വിവാഹം ഉറപ്പിച്ചു. പക്ഷേ, അപ്പോൾ മർയം എന്ന ബാലിക 'സംസർഗ്ഗപാകം' ആയിട്ടില്ലായിരുന്നു. ദേവാലയത്തിലെ വാസം ഉപേക്ഷിച്ച് അവൾ സ്വന്തം വീട്ടിൽ കഴിയവേ, പരിശുദ്ധാത്മാവ് ആഗതനാവുകയും മർയം ഗർഭിണി ആവുകയും ചെയ്തു. വിവാഹ ഉടമ്പടിക്ക് ശേഷം രണ്ടു വർഷം കഴിഞ്ഞാണ് ജോസെഫ്-മർയം ദാമ്പത്യ ജീവിതം ആരംഭിക്കുന്നത്. മത്തായി 1:18-25 വചനങ്ങൾ: "അവന്റെ അമ്മയായ മർയം ജോസെഫിനു പ്രതിശ്രുത വധുവായിരിക്കെ അവർ സഹവസിക്കും മുമ്പ്, പരിശുദ്ധാത്മാവിനാൽ ഗർഭിണിയായി കാണപ്പെട്ടു. അവളുടെ ഭർത്താവായ ജോസെഫ് നീതിമാനായിരുന്നു. അവളെ അപഹാസ്യയാക്കാൻ അയാൾക്ക് മനസ്സു വന്നതുമില്ല. തന്മൂലം അവളെ രഹസ്യമായി ഉപേക്ഷിക്കാൻ അയാൾ തീരുമാനിച്ചു. അയാൾ ഇക്കാര്യം ആലോചിച്ചു കൊണ്ടിരിക്കെ, ഇതാ കർത്താവിന്റെ മാലാഖ പ്രത്യക്ഷപ്പെടുന്നു. ജോസെഫ് ഉറക്കമുണർന്നു. കർത്താവിന്റെ മാലാഖ കൽപ്പിച്ചതു പോലെ പ്രർത്തിച്ചു. അയാൾ ഭാര്യയെ സ്വീകരിച്ചു. എന്നാൽ, പുത്രനെ പ്രസവിക്കും വരെ അവളുമായി അയാൾ സംഗമിച്ചില്ല." 'വിശുദ്ധ പ്രസവ'ത്തിനു ശേഷം





92 വയസ്സുള്ള ജോസെഫുമായി 14 കാരിയായ മർയം ദാമ്പത്യ ജീവിതം നയിച്ചിരുന്നു എന്നാണ് ഇതിൽ വ്യക്തമാക്കുന്നത്.

കാത്തോലിക് എൻസൈക്ലോപീഡിയ പറയുന്നു:"When forty years of age, Joseph married a woman called Melcha or Escha by some, Salome by others; they lived forty nine years together and had six children, two daughters and four sons, the youngest of whom was James (the Less, "the Lord's brother"). A year after his wife's death, as the priests announced through Judea that they wished to find in the tribe of Juda a respectable man to espouse Mary, then twelve to fourteen years of age, Joseph who was at the time ninety years old, went up to Jerusalem among the candidates; a miracle manifested the choice God had made of Joseph, and two years later the annunciation took place."

അന്തോണി ആൽകോകിന്റെ പ്രസിദ്ധമായ "തച്ചൻ ജോസേഫിന്റെ കഥ" പറയുന്നത് കാണുക:. Now when righteous Joseph became a widower, my mother Mary, blessed, holy, and pure was already twelve years old. For her parents offered her in the temple when she was three years of age, and she remained in the temple of the Lord nine years. Then when the priests saw that the virgin, holy and God-fearing, was growing up, they spoke to each other, saying: Let us search out a man, righteous and pious, to whom Mary may be entrusted until the time of her marriage; lest, if she remain in the temple, it happen to her as is wont to happen to women, and lest on that account we sin, and God be angry with us....Therfore they immediately sent out, and assembled twelve old men of the tribe of Judah. And they wrote down the names of the twelve tribes of Israel. And the lot fell upon the pious old man, righteous Joseph. Then the priests answered, and said to my blessed mother: Go with Joseph, and be with him till the time of your marriage. Righteous Joseph therefore received my mother, and led her away to his own house. And Mary found James the less in his father's house, broken-hearted and sad on account of the loss of his mother, and she brought him up. Hence Mary was called the mother of James. Luke 24:10. Thereafter Joseph left her at home, and went away to the shop where he wrought at his trade of a carpenter. And after the holy virgin had spent two years in his house her age was exactly fourteen years, including the time at which he received her.

De Robigne Mortimer Bennett ഒരുപാട് രേഖകൾ വെച്ച് വെളിപ്പെടുത്തുന്നത് ഇങ്ങനെ:

Jesus grew up and worked with his reputed father Joseph at the Carpenter trade, and lived in sweet accord with his two half-brothers, until the death of their father Joseph, who lived to the ripe age of 111 years. These statements should undoubtedly be taken with many grains of allowance.

# 3

ക്രിസ്തീയ പ്രമാണങ്ങൾ ബാലികാ വിവാഹത്തെ പൊതുവെ അനുവദിക്കുന്നതായി കാണാം. ഇസ്രായേൽക്കാർക്കു വേണ്ടി മിഥ്യാൻകാരോട് പകപോക്കാനുള്ള ദൈവ കൽപ്പനപ്രകാരം മോശെ അവരുമായി യുദ്ധം ചെയ്യുന്നു. മോശെ അവരെ പരാജയപ്പെടുത്തുന്നു. മിഥ്യാൻകാരുടെ സ്ത്രീകളെ എന്ത് ചെയ്യണമെന്ന് മോശെ സേനാധിപതികളോട് ഇപ്രകാരം കൽപിക്കുന്നു: "എല്ലാ ആൺകുട്ടികളേയും കൊല്ലുക, പുരുഷന്റെ കൂടെ ശയിച്ചിട്ടുള്ള എല്ലാ സ്ത്രീകളെയും വധിക്കുക. എന്നാൽ പുരുഷന്റെ കൂടെ ശയിച്ചിട്ടില്ലാത്ത എല്ലാ ബാലികമാരെയും നിങ്ങൾക്ക് ഉപയോഗിക്കാനായി ജീവനോടെ നിലനിർത്തുക" (സംഖ്യ/31 :17,18) എസക്കിയേൽ 16 : 7-8 വചനങ്ങൾ നൽകുന്ന സൂചന പ്രായപൂർത്തി എത്തിയാൽ വിവാഹ ജീവിതം ആരംഭിക്കാം എന്നാണ്. പ്രസ്തുത വചനങ്ങളെ വ്യാഖ്യാനിച്ചിട്ടുള്ള ബൈബിൾ പണ്ഡിതന്മാർ അത് വ്യക്തമാക്കിയിട്ടുണ്ട്. John Gill എഴുതിയ Exposition of the Whole Bible വിശദമാക്കുന്നു: ...thy breasts are fashined; swelled and stood out; were come to a proper size and shape, as in persons grown and marriageable; see song of Solomon 8:10; and thine hair is grown; an euphemism, expressive of puberty, which in females was at twelve years of age... അന്നത്തെ അനുഭവത്തിൽ, അന്നാട്ടിൽ പന്ത്രണ്ടു വയസ്സിലാണ് പെൺകുട്ടികൾ ഋതുമതികൾ ആകാറ്. പ്രായപൂർത്തിക്കു മുമ്പേ വിവാഹ ഉടമ്പടി ആകാവുന്നതാണ്.

ജൂത രാജാക്കന്മാരിൽ പതിനൊന്നാമൻ ആയിരുന്ന ആഹാസ് ഇരുപതാം വയസ്സിൽ തന്റെ രാജത്വം ആരംഭിച്ചിട്ടുണ്ട്. പതിനാറു വർഷം രാജ്യം ഭരിച്ചു. തുടർന്ന് അദ്ദേഹത്തിന്റെ മകൻ ഹെസ്കീൽ തന്റെ ഇരുപത്തഞ്ചാം വയസ്സിൽ ഭരണമേറ്റെടുത്തു. അതായത്, മുപ്പത്താറു വയസ്സുള്ള പിതാവിന് ഇരുപത്തഞ്ച് വയസ്സുള്ള മകൻ! ചുരുങ്ങിയത് ആഹാസ് പത്താം വയസ്സിൽ വിവാഹിതനാകണം. (രാജാക്കന്മാർ/2-18). ബൈബിൾ വിവരണ പ്രകാരം, എമ്പത് വയസ്സ് പിന്നിട്ട എബ്രഹാം കൊച്ചു പെൺകുട്ടിയായിരുന്ന ഹാജറയെ പരിണയിക്കുന്നു. എട്ടു വയസ്സുള്ള ഫാരിദ് (യാഹൂദന്റെ പുത്രൻ) രണ്ടു കുട്ടികളൂടെ പിതാവായ അത്ഭുത കഥയും വിശുദ്ധ വേദത്തിൽ സ്ഥലം പിടിച്ചതാണ്.





# 4

ഇംഗ്ലണ്ടിലെ വിവാഹ രീതിയെ കുറിച്ച് ഇങ്ങനെ രേഖപ്പെടുത്തപ്പെട്ടത് കാണാം: "ഏതു പ്രായത്തിലും സ്ത്രീകളും പുരുഷന്മാരും വിവാഹം കഴിച്ചിരുന്നു, സ്ത്രീകളിൽ വൃദ്ധകൾ ഇല്ലെന്നു മാത്രം. ബാല്യ വിവാഹത്തിനെതിരെ നിയമമുണ്ടായിരുന്നെങ്കിലും പലരും അതിനെ അവഗണിച്ചു. റൗസും മറ്റു പലരും രസകരമായ കഥകൾ പറയുന്നുണ്ട്. ഒരു മൂന്നുവയസുകാരനെയും വർത്തമാനം പറഞ്ഞു തുടങ്ങിയിട്ടില്ലാത്ത ഒരു പെൺകുട്ടിയെയും രക്ഷിതാക്കൾ എടുത്തു കൊണ്ടുവന്ന് പള്ളിയിൽ വെച്ച് കെട്ടു നടത്തി. സർ തോമസ് ജെറാൾഡ് എന്നൊരാൾ തന്റെ സംരക്ഷണയിലുള്ള ഒരു പന്ത്രണ്ട് വയസ്സുകാരനെ നിർബന്ധിച്ച് ഒരു പതിനേഴുകാരിയെ കല്യാണം കഴിപ്പിച്ചു. മറ്റൊരു കഥയിൽ നേരം പുലരുന്നതിന് മുമ്പ് പന്തവും കൊളുത്തി കുറച്ചുപേർ വന്ന് മർബറിപള്ളിയിൽ ഒരു പതിനൊന്ന് വയസ്സുകാരന്റെയും എട്ടു വയസ്സുകാരിയുടെയും കല്യാണം നടത്തി... പത്തു വയസ്സുകാരനായ ഒരു നവവരൻ അൽപം കൂടി പ്രായമുള്ള തന്റെ വധു തനിക്ക് രണ്ട് ആപ്പിൾ പഴം കൈക്കൂലി തന്നാണ് വിവാഹത്തിന് പ്രേരിപ്പിച്ചതെന്ന് പരാതിപ്പെട്ടുവത്രെ. ഇത്തരം ബാല്യ വിവാഹങ്ങളുടെ കാരണം സ്വത്തുള്ള കുടുംബവുമായി ബന്ധമുറപ്പിക്കാൻ മാതാപിതാക്കൾക്കുള്ള ധൃതിയാണ്. അന്നത്തെ പ്രേമ വിവാഹങ്ങളിൽ ഒന്ന് പതിനെട്ടു വയസുകാരനും ഇരുപത്തിയാറു വയസ്സുകാരിയും തമ്മിലായിരുന്നു. ഷേക്സ്പിയറും ആൻ ഹാതമെയും തമ്മിൽ എലിസബത്ത് രാജ്ഞിയെ വിവാഹം കഴിക്കാൻ അവരുടെ ഇരട്ടിപ്രായമുള്ള ഒരു രാജാവ് മുതൽ പുകുതി പ്രായമുള്ള ഒരു ഫ്രഞ്ച് ഡ്യൂക്ക് വരെ ശ്രമിച്ചതാണ്. ഒന്നും നടന്നില്ല. രാജകീയ വിവാഹങ്ങളിലും, ചിലപ്പോൾ പ്രഭുക്കന്മാരുടെ വിവാഹങ്ങളിലും പ്രായവും സ്വഭാവവുമൊന്നും പരിഗണിക്കേണ്ട കാര്യമില്ലായിരുന്നു. അവ രാഷ്ട്രീയ ബന്ധങ്ങൾ ഉറപ്പിക്കാനോ സ്വത്ത് കിട്ടാനോ ഉദ്ധേശിച്ചുള്ളവ ആയിരുന്നുവല്ലോ."(നവോത്ഥാനം ആംഗല സമൂഹത്തിൽ/ബി ഹൃദയ കുമാരി)

ഷേക്സ്പിയർ നാടകത്തിൽ ജൂലിയസ് പതിമൂന്നാം വയസ്സിലും പ്രസവിക്കാത്തതിനു തന്റെ മകളെ കളിയാക്കുന്ന രംഗം കാണാമല്ലോ. അവളുടെ കൂട്ടുകാരികളെല്ലാം ഒമ്പതാം വയസ്സിലോ അതിനു മുൻപോ വിവാഹിതരാണ്, അവർക്ക് നഴ്സറിയിൽപോകുന്ന കുട്ടികളുമുണ്ട്.! ദാന്തെ തന്റെ പാട്രീസിനെ വിവാഹം ചെയ്യുന്നത് അവളുടെ ആറാം വയസ്സിലായിരുന്നല്ലോ.

ലോക രാജ്യങ്ങളിൽ ഏഴു മുതൽ പത്തു വയസ്സു വരെയുള്ള പെൺകുട്ടികൾ വിവാഹം ചെയ്യപ്പെട്ടിരുന്നുവെന്ന് ചരിത്രം സ്ഥിരീകരിക്കുന്നു. ചരിത്രാ

ധ്യാപകയായ Margaret Wade Labarge തന്റെ A Medieval Miscellancy, page 52 ൽ എഴുതുന്നു: “It needs to be remembered that many Medieval widows were not old, Important heiresses were often married between the ages of 5 and 10 and might find themselves widowed while still in their teens”. (മദ്ധ്യ കാലഘട്ടത്തിലെ രാജകുടുംബങ്ങളിലെപ്പോലും വിധവകളിൽ ഭൂരിഭാഗവും വൃദ്ധരായിരുന്നില്ല എന്ന കാര്യം അനുസ്മരണീയമാണ്. പ്രധാന പിന്തുടർച്ചാവകാശിനികളെല്ലാം മിക്കവാറും അഞ്ചു മുതൽ പത്തു വയസ്സു വരെയുള്ള പ്രായത്തിൽ വിവാഹം ചെയ്യപ്പെട്ടവരും അവരുടെ കൗമാര പ്രായത്തിൽ വിധവകൾ ആകാൻ വിധിക്കപ്പെട്ടവരുമായിരുന്നു.) മധ്യവയസ്കനായിരുന്ന കിംഗ് ജോൺ (ഇംഗ്ലണ്ട്), 12 വയസ്സുള്ള ഇസബെല്ലയെ വിവാഹം ചെയ്തത് ചരിത്രത്തിൽ സ്ഥാനം പിടിച്ചതാണ്. പ്രായമേറിയ ആളുകൾ വിവാഹം ചെയ്യുക മൂലം അവർ സ്വാഭാവിക മരണം നേരിടുമ്പോൾ ഇവർ വിധവകൾ ആയിത്തീരുന്നു. വിധവാ സംരക്ഷണം ഇസ്‌ലാമിക രാജ്യങ്ങളിൽ അല്ലാതെ മറ്റു നാടുകളിൽ അത്രകാര്യക്ഷമമായും ആരാധനാഭാവത്തിലും ഇല്ലായിരുന്നുവല്ലോ.

1900 കാലഘട്ടത്തിൽ പോലും പാശ്ചാത്യൻ നാടുകളിൽ വളരെ ചെറിയ പ്രായത്തിൽ വിവാഹം ചെയ്യപ്പെട്ടിരുന്നുവെന്നു Professor Richard Wortley യും Professor Stephen Smallbone യും Internet Child Pornography: Causes, Investigation and Preventionൽ രേഖപ്പെടുത്തുന്നുണ്ട്. ഇംഗ്ലണ്ടിൽ പത്തു വയസ്സുകാരിയുമായുള്ള ദാമ്പത്യം പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ പോലും നിയമാനുസൃതമായിരുന്നു.

""In Medieval and early modern European societies, the age of marriage remained low, with documented cases of brides as young as seven years, although marriages were typically not consummated until the girl reached puberty (Bullough 2004). Shakespeare’s Juliet was just 13, and there is no hint in the play that this was considered to be exceptional. The situation was similar on the other side of the Atlantic; Bullough reports the case in 1689 of a nine years old bride in Virginia. At the start of the nineteenth century in England, it was legal to have sex with a 10 year old girl". (page 10).

Sex and Society, Volume 1 page 54 v വ്യക്തമാക്കുന്നു: Following English law, in which the age was set at 12 in 1275 and lowered to 10 in 1576, ages of consent in the American colonies were generally set at 10 or 12. 1960 കളിൽ പോലും ഐക്യ അമേരിക്കൻ നാടുകളിൽ അമ്പത് വയസ്സുകാരന് പത്തു വയസ്സിന് താഴെയുള്ള പെൺകുട്ടിയുമായി ദാമ്പത്യം നയിക്കുന്നതിന് നിയമപരമായി യാതൊരു തടസ്സവും ഇല്ലായിരുന്നുവെന്ന് സോഷ്യോളജി പ്രൊഫസ്സർ Anthony Joseph Paul Cortese വെളിപ്പെടുത്തു





ന്നുണ്ട്. Opposing Hate, page 85 ൽ നിന്നും: "In 1962, the American Law Institute recommended that the legal age of consent to sex- that is, the age below which sex is defined as statutory rape- be dropped in every state to age 10 (Katchadourian and Lund 1972: 439). In fact, until the mid 1960s, the legal age of consent in Delaware was 7 (King, 1965: 216). So a 50 years old man could legally have sexual intercourse with a 7 year old boy or girl".

Adolescent Sexuality: A Historical Handbook and Guide, page 15ൽ Carolyn Cocca വ്യക്തമാക്കുന്നത് ചരിത്രപരമായ യാഥാർത്ഥ്യം മാത്രമാണ്. "At what age is a person capable of making and informed decision about whether or not to engage in sex? Would it be 7, 10, 12, 13, 14, 15, 16, 17, 18 or 21? Over the last 300 years, all the ages listed above were thought to be that magic age at which one could make such a decision, and all the ages listed above have, at various times, been inscribed into law as the age of consent to sex". കഴിഞ്ഞ 300 വർഷത്തിനിടയ്ക്ക് ഏഴു മുതൽ 21 വയസ്സ് വരെ വിവാഹ പ്രായമായി തീരുമാനിക്കപ്പെട്ടിട്ടുണ്ട്.

1880 ൽ വിവാഹ പ്രായം പത്തു വയസ്സായിരുന്ന രാജ്യങ്ങൾ ഇനി പറയാം. Russia, Albania, California, Colorado, Arkansas, Florida, Georgia, Idano, Illinois, Iriva, Kansas, Maine, Maryland, Massachusetts, Michigan, Minnesota, Mississippi, Montana, Nebraska, New Hampshire, New Jersey, New Mexico, New York, North Carolina, North Dakota, Ohio, Oregon, Pennsylvania, Rhode Island, South Carolina, South Dakota, Tennessee, Texas, Utah, Vermont, Wisconsin, Wyoming... ഈ സമയം മറ്റു നാടുകളിൽ 12 ഉം 13 ഉം 14 ഉം ആയിരുന്നു വിവാഹ പ്രായം. ഇരുപത് വയസ്സ് നിജപ്പെടുത്തിയ ചിലി മാത്രമാണ് കുറച്ചു നേരത്തെ വിവാഹ പ്രായം ഉയർത്തിയത്. 2007 ൽ പോലും വിവാഹ പ്രായം 13 വയസ്സായി തുടരുന്ന രാജ്യങ്ങളാണ് സ്പെയ്നും അർജന്റീനയും. ഓസ്ട്രിയ, ബൾഗേറിയ, ജർമനി, പോർച്ചുഗൽ, ബ്രസീൽ, ഇക്വഡോർ, കാനഡ, ഹാലി തുടങ്ങിയ നാടുകളിൽ 2007 ൽ പതിനാല് വയസ്സാണ്. ശ്രദ്ധേയമായ കാര്യം 1920 ൽ ഉണ്ടായിരുന്ന വിവാഹ പ്രായത്തേക്കാൾ കുറച്ചു കൊണ്ട് 2007 ൽ നിയമം പുതുക്കിയ രാജ്യങ്ങൾ പലതുമുണ്ട് എന്നതാണ്. ഇറ്റലിയും ബ്രസീലുമാണ് 16 ൽ നിന്നും 14 ലേക്ക് കുറച്ച രാജ്യങ്ങൾ. ക്യൂൻസ് ലാൻഡ് പതിനേഴ് പതിനാറാക്കി. 18 നെ 15 ആക്കിയ രാജ്യമാണ് Colorado. 18 ൽ നിന്നും 16 ലേക്ക് ഇറങ്ങി വന്ന Kansan, Minnisota, Mississippi, Montana, Neveda, South Dekarta, Utah, Washington. എന്നിവരെയും കാണാം. 18 ൽ നിന്നും 17 ലേക്ക് മാറിയവരും ഉണ്ട്. ലൂസിയാന, മിസ്സൗറി, നെബ്രാസ്ക, ന്യൂ യോർക്ക്, റ്റെക്സാസ് എന്നീ രാജ്യങ്ങൾ. ഏറ്റവും ഉയർന്ന പ്രായ പരിധി വെച്ച ചിലിയിൽ പോലും 1920 ൽ 20 ആയിരുന്നത് 2007 ൽ 18 ആക്കി ചുരുക്കുകയാണുണ്ടായത്!

# 5

കേരളത്തിലെ ക്രിസ്ത്യൻ സമുദായത്തിനിടയിൽ പോലുമുണ്ടായിരുന്നു ബാല വിവാഹം. 1599 ലെ ഉദയംപേരൂർ സുന്നഹദോസ് പാസ്സാക്കിയ കാനോനകളിൽ ഹൈന്ദവ സംസ്കാരത്തിൽ വീണുപോയ ക്രിസ്ത്യൻ സമുദായത്തെ പരിഷ്കരിക്കുവാനുള്ള കനോനകളിലൊന്ന് 'വിവാഹ പ്രായം പുരുഷന് പതിനാല് വയസ്സും സ്ത്രീക്ക് പന്ത്രണ്ട് വയസ്സും വേണം' എന്നായിരുന്നല്ലോ. നിയമം പാസ്സാക്കിയെങ്കിലും അവർക്കിടയിൽ അതിലും താഴെ വയസ്സുള്ളവരുടെ വിവാഹം യഥേഷ്ടം നടമാടി. 1872 ൽ റവ. ജി. കുര്യൻ പ്രസിദ്ധീകരിച്ച "മലയാളത്തുള്ള സുറിയാനി സഭയെയും സമൂഹത്തെയും കുറിച്ചുള്ള ഒരു പ്രകരണം" എന്ന ഗ്രന്ഥത്തിന്റെ അവസാന ഭാഗത്ത് അനുബന്ധമായി ക്രൈസ്തവ സംസ്കാരത്തിന്റെ സ്ഥായീഭാവങ്ങളെക്കുറിച്ച് ഒരു സംക്ഷിപ്ത വിവരണം കാണാം. അതിൽ സ്വസമുദായത്തെ വിലയിരുത്തുന്നത് കാണുക: അപ്പോൾ ഹിന്ദു മര്യാദ പോലെ താലി കെട്ടുന്നു. വിവാഹങ്ങൾ ഏഴു വയസ്സ് മുതൽ പതിനാറ് വയസ്സു വരെ കഴിപ്പാറുണ്ട്. മനോരമയുടെ പിതാവ് മാമ്മൻ മാപ്പിളയുടെ മകൻ കെ.എം. മാത്യുവിന്റെ "എട്ടാം മോതിരം" വെളിപ്പെടുത്തുന്ന പ്രകാരം, മാമ്മൻ മാപ്പിള വിവാഹം ചെയ്തത് പത്തു വയസ്സുകാരിയെ ആയിരുന്നു. അവൾ പതിനൊന്നാം വയസ്സിൽ പ്രസവിക്കുകയും ചെയ്തു.

# 6

സാർവത്രികമായ നടപ്പായിരുന്നു ബാല വിവാഹമെന്നു ചുരുക്കം.പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാന കാലഘട്ടം മുതൽക്കാണ് ലോകവ്യാപകമായി വിവാഹ പ്രായം ഉയർത്താനുള്ള ആലോചന അധികാരികളുടെ ഭാഗത്തുനിന്നും മനുഷ്യവകാശ സംരക്ഷണമെന്ന മറവിൽ തുടങ്ങുന്നത് വ്യാവസായിക നാഗരികതയുടെ ആവിർഭാവം ഇങ്ങനെയൊരു പുനക്രമീകരണത്തെ കുറിച്ചു ചിന്തിക്കാൻ പ്രേരകമായിത്തീർന്നു.

ഭാരതത്തിലെ കഴിഞ്ഞകാല സ്ഥിതി വിശേഷങ്ങൾ എന്തായിരുന്നുവെന്ന് നോക്കാം. 2001 സെൻസസ് പ്രകാരം, 15 വയസ്സിനു താഴെ പ്രായത്തിൽ വിവാഹിതരായ 1.5 മില്യൺ പെൺകുട്ടികൾ ഇന്ത്യയിലുണ്ട്. ഇവരിൽ 3,00,000 പേരെങ്കിലും അമ്മമാരാണ്. ആരോഗ്യ മന്ത്രാലയം 2007–2008 കാലയളവിൽ 7,00,000 വീടുകൾ കേന്ദ്രീകരിച്ചു നടത്തിയ ഒരു വലിയ സർവ്വേയിൽ പറയുന്നത് 20–24 വയസ്സായിട്ടുള്ള അമ്മമാരിൽ 43% പേരും ബാല വിവാഹിതരായിരുന്നു എന്നത്രെ. ഇന്ത്യയുടെ പൗരാണിക – മധ്യ കാലഘട്ടത്തിൽ ബാല വിവാഹം വ്യാപകമായിരുന്നു. വേദ കാലഘട്ടത്തിൽ പെൺകുട്ടികൾ അത്യാവശ്യം വളർന്നതിനു ശേഷമായിരുന്നു അവരുടെ വിവാഹം നടന്നിരുന്നതെന്ന് Altekar (1959) അവകാശപ്പെടുന്നുണ്ടെങ്കിലും, ഭാരതത്തിലെ വേദങ്ങൾ പ്രോത്സാഹിപ്പിച്ചത് അതല്ലായിരുന്നുവെന്ന് കാണാം. സ്വയംവര കന്യകമാരുടെ കാലമായിരുന്നു അത്. ഗന്ധർവ്വ വിവാഹ (= പ്രേമ വിവാഹ)വും അസുര (= നിർബന്ധിച്ചുള്ള) വിവാഹവും അക്കാലത്ത് വ്യാപകമായിരുന്നു.

ബി സി നാലാം നൂറ്റാണ്ടു മുതൽ ബാലികാ വിവാഹം പ്രോത്സാഹിപ്പിക്കപ്പെട്ടു. ബുദ്ധ മതവും ജൈന മതവും വളർച്ച പ്രാപിച്ചപ്പോൾ ബാല വിവാഹം അനവരതം തുടർന്നു. ബി സി 400 – എ ഡി 100 കാലഘട്ടത്തിൽ രചിക്കപ്പെട്ട ധർമസൂത്രയിൽ പ്രായപൂർത്തിയായാൽ പിന്നെ പെൺകുട്ടികളുടെ വിവാഹം വൈകിക്കരുതെന്ന് ഉപദേശിക്കുന്നു. പ്രഗല്ഭ വേദാന്തികളായ വശിഷ്ടനും ബുദ്ധായനും അത് കൃത്യമായി നിർവ്വചിച്ചു. അതായത്, പ്രായപൂർത്തിക്കു ശേഷം മൂന്നു വർഷത്തിലേറെ വിവാഹം വൈകരുതെന്ന്. മനുവും കൗടില്യനും അത് ശരി വച്ചു. എഡി 200–ഓടു കൂടിയാണ് പ്രായപൂർത്തിക്കു മുമ്പെ വിവാഹം ചെയ്യുന്ന സമ്പ്രദായം വരുന്നതെന്ന് ചില ഗവേഷകർ അഭിപ്രായപ്പെടുന്നു. ഇൻഡോ – ഗ്രീക്ക് തുടങ്ങിയ യുദ്ധങ്ങളും മറ്റും ഉണ്ടാക്കിയ സാമൂഹ്യ മാറ്റങ്ങളും ജന സമൂഹങ്ങളുടെ നിരന്തരമായ സഞ്ചാര ജീവിതവും ഇതിനു പ്രേരകമായിട്ടുണ്ടെന്ന് നിരീക്ഷിക്കപ്പെടുന്നു. വൈഖനാസ സൂത്രം നിർദേശിക്കുന്നത് പ്രകാരം, ഒരു ബ്രാഹ്മണൻ വിവാഹം ചെയ്യുന്നത് നിർബന്ധമായും എട്ടിനും പന്ത്രണ്ടിനും ഇടയിൽ പ്രായമുള്ള പെൺകുട്ടിയെ ആയിരിക്കണം. ആർത്തവ സമയത്ത് വിവാഹം പാടില്ല. യാജ്ഞവല്ക്യയുടെ നിയമശാസനം പ്രായപൂർത്തിക്കു മുമ്പേ പെൺകുട്ടികളെ കെട്ടിച്ചയച്ചു കൊള്ളണം എന്നാണ്. എഡി 500–1000 കാലഘട്ടത്തിൽ എഴുതപ്പെട്ട സ്മൃതികൾ ബാലികാ വിവാഹത്തെ കൂടുതൽ പിന്തുണച്ചു. പെൺകുട്ടികളെ അവരുടെ പ്രായപൂർത്തിക്കു മുമ്പേ വിവാഹം ചെയ്തയക്കേണ്ടത് രക്ഷിതാവിന്റെ ബാധ്യതയാണെന്ന് വന്നു. സാധാരണയിൽ ഇന്നാട്ടിൽ പത്തു വയസ്സിൽ പെൺകുട്ടി ഋതുമതിയാകും. അതിനാൽ ഒരു കാരണവശാലും പത്തു വയസ്സിനപ്പുറം അവളുടെ വിവാഹം വൈകരുത് എന്നായിരുന്നു നിയമം. പിന്നീട് മുസ്‌ലിം ഭരണം വന്നപ്പോൾ ബാല വിവാഹം അടിച്ചേൽപ്പിക്കുന്നത് അവസാനിപ്പിക്കുകയും എന്നാൽ അനുവദിക്കുകയും ചെയ്തുപോന്നു.

മധ്യകാലഘട്ടത്തിലേക്ക് വന്നാൽ കാണുക 6–7 വയസ്സുള്ള പെൺകുട്ടികളെ വിവാഹമുറപ്പിക്കുന്ന നടപ്പ് വ്യാപകമാകുന്നതാണ്. കുടുംബങ്ങൾ തമ്മിലുള്ള ബന്ധം ഊട്ടിയുറപ്പിക്കുക എന്ന ലക്ഷ്യമായിരുന്നു അധിക പേരുടേതും. പെൺകുട്ടിയും ആൺകുട്ടിയും വലുതായാൽ അവരുടെ ഇഷ്ടങ്ങൾ മാറിപ്പോയേക്കുമെന്ന് ഭയന്ന് എത്രയും നേരത്തെ വിവാഹം ഉറപ്പിക്കുകയും പ്രായപൂർത്തിക്കു ശേഷം ഭർത്താവിനു വിട്ടു കൊടുക്കുകയും ചെയ്യുന്ന സമ്പ്ര

ദായമായിരുന്നു കൂടുതൽ.

Travanier (1949) പറയുന്നത്, ഹിന്ദു കുടുംബങ്ങൾ അവരുടെ പെൺകുട്ടികളെ മൂന്ന്-നാല് വയസ്സിൽ തന്നെ ആഘോഷപൂർവ്വം വിവാഹം ചെയ്തു കൊടുക്കാറുണ്ടെന്നാണ്. Manucci (1907) എഴുതുന്നത്, മൊഴി തെളിഞ്ഞു വരുന്നതിനു മുമ്പെ പെൺകുട്ടികൾക്ക് വിവാഹം ഉറപ്പിക്കുന്ന നടപ്പും ഭാരതത്തിൽ ഉണ്ടായിരുന്നുവെന്നാണ്. ദരിദ്ര കുടുംബങ്ങളിൽ നിന്നുള്ള ചെറിയ അമ്മമാർക്ക് ആവശ്യമായ ശുശ്രൂഷയും പരിചരണവും ലഭിക്കായ്കയാൽ ആരോഗ്യ പ്രശ്നങ്ങൾ അവർ നേരിടാറുണ്ട്. തുടർച്ചയായ പ്രസവവും അവരെ തളർത്തുന്നു. സമ്പത്തും സൗകര്യവും ഉള്ളവർ ബാലികയുടെ ശാരീരിക മാനസിക ആരോഗ്യം ഉറപ്പ് വരുത്തി ചെയ്തു പോന്ന ഒരു സമ്പ്രദായം, കുചേലന്മാരും ദുർബലരുമായ എല്ലാവരും വ്യാപകമായി പകർത്താൻ ശ്രമിച്ചത് വഴി, പെൺകുട്ടികൾ പ്രയാസപ്പെടുന്നുണ്ടെന്ന് ബോധ്യമായപ്പോൾ അക്ബർ ചക്രവർത്തി ഈ സമ്പ്രദായത്തിന് പരിധി നിർണ്ണയിച്ചു കൊണ്ട് നിയമം പാസ്സാക്കി. പെൺകുട്ടികളെ രക്ഷപ്പെടുത്താൻ പല നടപടികളും അദ്ദേഹം സ്വീകരിച്ചു. പ്രായപൂർത്തിക്ക് മുമ്പുള്ള വിവാഹം നിരോധിച്ചു. വിവാഹ സമയം ആണിന് പതിനാറും പെണ്ണിന് പതിനാലും വയസ്സ് നിർബന്ധമാക്കി. ദമ്പതികളുടെ പ്രായത്തെക്കുറിച്ച് സർവ്വേ നടത്താൻ അദ്ദേഹം തായ്ബേഗ് എന്ന് പേരുള്ള ഒരു ഉദ്യോഗസ്ഥനെ നിയമിച്ചു. പ്രായമേറിയ പുരുഷന്മാർ ചെറിയ പെൺകുട്ടികളെ വിവാഹം ചെയ്ത സംഭവങ്ങൾ ധാരാളമുണ്ടായിരുന്നു അന്നത്തെ ഭാരതത്തിൽ. ഭാര്യയുടെ മൂന്നിരട്ടി പ്രായം ഭർത്താവിനുണ്ടായിരിക്കണം, അതാണ് മാതൃകാ ദാമ്പത്യം എന്ന് വിശ്വസിക്കുന്നവരായിരുന്നു അവരിൽ അധികപേരും.

ബാല – ബാലിക വിവാഹം മാത്രമല്ല, ബാലികമാരെ പ്രായമേറിയ പുരുഷന്മാർ വിവാഹം ചെയ്യുന്ന പതിവും ഭാരതത്തിൽ എമ്പാടുമുണ്ടായിരുന്നു. പത്തൊമ്പതാം നൂറ്റാണ്ടിൽ പോലും വയസ്സിൽ അപാര അന്തരമുള്ള ദമ്പതികൾ നമ്മുടെ നാട്ടിൽ ധാരാളമുണ്ടായിരുന്നു. ഝാൻസിറാണി, റാണി ലക്ഷ്മി ഭായ് എന്നറിയപ്പെടുന്ന മനുകർണ്ണിക പതിമൂന്നു വയസ്സുള്ളപ്പോഴാണ് നാൽപത്തഞ്ചു വയസ്സുള്ള ഝാൻസിയിലെ രാജാവായിരുന്ന ഗംഗാധർ റാവുവിന്റെ രണ്ടാം ഭാര്യയായി ജീവിതത്തിലേക്ക് പ്രവേശിക്കുന്നത്. പിന്നീട് പത്തൊമ്പതാം നൂറ്റാണ്ടിലെ ഇന്ത്യയിലെ ഏറ്റവും പ്രസിദ്ധനായ യോഗിവര്യനായിരുന്ന ശ്രീരാമകൃഷ്ണപരമഹംസൻ 1859 ൽ ശാരദ ദേവിയെ പാണീഗൃഹം ചെയ്യുമ്പോൾ അവൾക്ക് അഞ്ച് – ആറു വയസ്സായിരുന്നു. പ്രസിദ്ധ ആത്മജ്ഞാനിയും, ബാല വിവാഹത്തിനെതിരെയും വിധവാ വിവാഹം പ്രോത്സാഹിപ്പിച്ചും സോഷ്യൽ കോൺഫറൻസ് മൂവ്മെന്റ് സ്ഥാപിച്ച സാമൂഹ്യ പരിഷ്കർത്താവും ഗ്രന്ഥകാരനുമായിരുന്ന മഹാദേവ് ഗോവിന്ദറാനഡെ (മരണം 1901) തന്റെ ആദ്യ പത്നി മരണപ്പെട്ടപ്പോൾ ഒരു വിധവയെ വിവാഹം ചെയ്യണമെന്ന ശിഷ്യന്മാരുടെ നിർദേശം അവഗണിച്ച്,





രണ്ടാം വിവാഹം ചെയ്തത് എട്ടു വയസ്സുകാരി രമാ ബായിയെയായിരുന്നു. വനിതാ ക്ഷേമ പ്രവർത്തനങ്ങളിൽ പ്രശസ്തനായ മഹാഋഷി കാർവെ എന്ന ഡോക്ടർ ധോണ്ടോ കേശവ് കാർവെ (മരണം 1962) യുടെ ആദ്യ പത്നി ഒരു ഒമ്പതു വയസ്സുകാരിയായിരുന്നു. പത്തൊമ്പതാം നൂറ്റാണ്ടിൽ, ഇന്ത്യയിൽ, ഗർഭസ്ഥ ശിശുവിനെ വിവാഹം ചെയ്തു കൊടുക്കുന്ന സംഭവങ്ങൾ പോലും ഉണ്ടായിട്ടുണ്ട്.

# 7

കേരളത്തിലും ബാല വിവാഹം വ്യാപകമായിരുന്നു. കേരളത്തിലെ ജാതി സമുദായങ്ങൾക്കിടയിൽ നടമാടിയിരുന്ന കെട്ടുബന്ധങ്ങൾ 'വിവാഹം' എന്ന ഉന്നതാവസ്ഥ പ്രാപിക്കാത്ത കേവല ഉദാര ലൈംഗികതയുടെ വകഭേദം മാത്രമായിരുന്നു. ഇവിടെ ബാല വിവാഹങ്ങൾ വ്യാപകമായിരുന്നു. "പെൺകുട്ടികൾ ഋതുമതികൾ ആകുന്നതിനു മുമ്പ് തന്നെ താലികെട്ടടിയന്തിരം നടത്തണം" എന്ന കേരളത്തിലെ സാമൂഹ്യാവസ്ഥയെക്കുറിച്ച് ഡോക് ഇതേഴ്സ്റ്റൺ എഴുതിയിട്ടുണ്ട്. ഉന്നത ജാതിയിലെ ബാലന്മാർ മുതൽ വൃദ്ധന്മാർ വരെയാകാം വരന്മാർ.

ഇങ്ങനെയുള്ള ബാല വിവാഹാനുഭവം തിരു – കൊച്ചി മുഖ്യമന്ത്രിയായിരുന്ന സി. കേശവൻ തന്റെ ആത്മകഥയായ 'ജീവിത സമരത്തിൽ' വിസ്തരിച്ചു പറയുന്നുണ്ട്. "ആറു വയസ്സിനകം ഞാൻ രണ്ടു പെണ്ണ് കെട്ടി, രണ്ടു തവണയായി. രണ്ടു പെണ്ണും തന്റെ നേരമ്മാവന്റെ മക്കളായിരുന്നു. ആ കെട്ടിന്റെ വളരെ നേരിയ ഒരോർമ്മ എനിക്കുണ്ട്. ഇളയ പെണ്ണ് കുഞ്ഞിക്കുട്ടി മരിച്ചു പോയി. മൂത്ത പെണ്ണ് നാരായണി ജീവിച്ചിരിപ്പുണ്ട്. മക്കളും മക്കളുടെ മക്കളുമായി ഒരു വിധവ". കേശവൻ തുടരുന്നു: "ഈ താലികെട്ടിനു എന്തൊരു ചെലവും ചടങ്ങുകളുമായിരുന്നെന്ന് ഓർമ്മിച്ചാൽ മലച്ചു പോകും. പെൺകുട്ടികൾ തിളരും മുമ്പ്, പന്ത്രണ്ടു വയസ്സിനകം കെട്ടിച്ചു കൊള്ളണം. കെട്ടാതെ തിരണ്ടാൽ നാണിഭക്കേടാണ്. അതിനാൽ കൈക്കുഞ്ഞുകളെ പോലും പിടിച്ചു കെട്ടിക്കാറുണ്ടായിരുന്നു. മച്ചമ്പിക്കാരിൽ നിന്നു തന്നെ വേണം മാപ്പിള. പൊരുത്തങ്ങൾ ഒത്തിരിക്കണം. മാപ്പിള അറുപതും എഴുപതും ചെന്ന മൂത്ത് മൂപ്പിലായാലും തരക്കേടില്ല.." ഇത് ഒറ്റപ്പെട്ട സംഭവങ്ങൾ ആയിരുന്നില്ല. അദ്ദേഹം തുടരട്ടെ: "ഒരു പറ്റം പെൺകുട്ടികളെ ഒന്നിച്ചോ ഒരാളെ തനിച്ചോ ഒരു പന്തലിൽ കെട്ടിക്കാം. തനിച്ചുള്ള കെട്ട് അപൂർവമാണ്. ഇരുപത്തൊന്നും നാൽപത്തൊന്നും പെൺകുട്ടികളെ വരെ ഒരു പന്തലിൽ കെട്ടിച്ചിട്ടുണ്ട്".

ബാലികമാരെ വിവാഹം ചെയ്ത പ്രമുഖർ കുറച്ചൊന്നുമല്ല. ആത്മകഥ എഴുതിയവർ അവരിൽ കുറച്ചായിരിക്കാം എന്ന് മാത്രം. അതായത്, ഒരു നൂറു

വർഷം മുമ്പ് ഭാരതത്തിൽ ജനിച്ച ഒരു മഹാ മനുഷ്യൻ അയാളുടെ ആത്മ കഥ സത്യസന്ധമായി എഴുതിയിട്ടുണ്ടെങ്കിൽ അദ്ദേഹവും ബാലികയെ വിവാഹം ചെയ്ത കാര്യം അതിലുണ്ടാകുമായിരുന്നു. തിരുവിതാംകൂർ രജ്ഞിയായിരുന്ന പാർവതീഭായ് (സ്വാതി തിരുനാൾ മഹാരാജാവിന്റെ ഇളയമ്മ) യെ അവളുടെ പന്ത്രണ്ടാം വയസ്സിൽ കിളിമാനൂർ രാഘവർമ കോയിത്തമ്പുരാൻ വിവാഹം ചെയ്തു. പതിമൂന്നാം വയസ്സിൽ അവൾ രാജ്യാഭാരം ഏൽക്കുകയും ചെയ്തു. പ്രസിദ്ധനായ പെരിയാർ രാമാ സ്വാമി അയ്യർ, മഹാകവി കുമാരനാശാൻ.. തുടങ്ങി പലരും ബാലികമാരെ കഴിച്ചവരാണ്. അയൽപക്കത്തെ ചേച്ചി പ്രസവിച്ചത് അറിഞ്ഞ് കുഞ്ഞിനെ കാണാൻ വന്നവരിൽ ഒരാളായിരുന്നു കുമാരനാശാൻ.. പിന്നീട് മടിയിലും ഒക്കത്തുമിരുത്തി ആ കുഞ്ഞിനെ കളിപ്പിച്ചിട്ടുണ്ട്. ആ പെൺകുട്ടിയെ ആശാൻ അവളുടെ ബാല്യത്തിൽ തന്നെ 'വേളി' കഴിച്ചു, തന്റെ ഭാനുമതിയെ. അവർ തമ്മിൽ ആര് വർഷത്തെ ധാമ്പത്യം. ഭാനുമതി അമ്മ നീണ്ട വൈധവ്യത്തിൽ ബാക്കി കാലം ജീവിതം തള്ളിനീക്കി. മാതൃഭൂമിയുടെ സ്ഥാപകനും കോൺഗ്രസ്സ് നേതാവുമായിരുന്ന കേശവ മേനോൻ ആദ്യ വിവാഹം ചെയ്യുന്നത് നാലാം ക്ലാസ്സിൽ പഠിക്കുകയായിരുന്ന ബാലികയെയായിരുന്നു.

പ്രധാനമായും താലികെട്ട് ഒരു ചടങ്ങാണ്. താലി കെട്ടിയവർ തന്നെയാകണം എന്നില്ല ജീവിത തുണ. 'കൂട്ടിരിക്കാൻ' വരുന്നത് ആരുമാകാം. സാമുവൽ മെറ്റീർ 'ഞാൻ കണ്ട കേരളം' (പ്രസാ. കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്) വിവരിക്കവേ, "സ്ത്രീയുടെ ചാരിത്ര്യത്തിന്മേലുള്ള വിശ്വാസമില്ലായ്മയിൽ നിന്നുമാണ് ശൈശവ വിവാഹം എന്ന തലതിരിഞ്ഞതും ക്രൂരവുമയ ആചാരം ഉത്ഭവിച്ചിട്ടുള്ളത്" എന്നെഴുതിക്കാണുന്നു. ഇങ്ങനെ ബാല്യത്തിൽ വിവാഹിതയാവുകയും പൊടുന്നനെ വൈധവ്യത്തിലേക്ക് തള്ളപ്പെടുകയും ചെയ്യപ്പെടുന്ന അവസ്ഥ ഭീകരമായിരുന്നു. വിധവകൾക്ക് 'അനൗദ്യോഗിക' ബന്ധങ്ങൾ മാത്രമായിരുന്നു പരിഹാരം. അവളെ സംരക്ഷിക്കാനോ ജീവിത പങ്കാളിയായി ഏറ്റെടുക്കാനോ കേരളത്തിലെ ഹിന്ദു സമ്പ്രദായങ്ങൾ പ്രോത്സാഹിപ്പിച്ചില്ല. കേരളത്തിൽ മുസ്‌ലിംകൾക്കിടയിൽ അക്ഷന്തവ്യമായ ഇത്തരം താലികെട്ട് മഹാമഹങ്ങളോ വിധവാ അവഗണനയോ ഉണ്ടായിരുന്നില്ല. ചെറിയ പ്രായത്തിലുള്ള വിവാഹങ്ങൾ നടന്നിരുന്നു. പ്രായമേറിയവർ വിവാഹം ചെയ്ത ചെറുപ്പക്കാരികൾ വിധവകൾ ആയിട്ടുണ്ട്. എന്നാൽ ബഹുഭാര്യത്ത്വം വിധവകൾ സംരക്ഷിക്കപ്പെടാൻ വലിയ സഹായമായിരുന്നു മുസ്‌ലിംകൾക്കിടയിൽ. മുസ്‌ലീംകൾക്കിടയിലെ പല പരിഷ്കരണ ശ്രമങ്ങൾക്കിടയിൽ ബാലികാവിവാഹം കാണപ്പെടാത്തതിന്റെ കാര്യമതാണ്. വിഴിഞ്ഞത്തെ മുസ്‌ലിംകൾക്കിടയിൽ കണ്ട കാഴ്ചകൾ സാമുവൽ മെറ്റീർ കുറിക്കുന്നു: "മത്സ്യബന്ധനം നടത്തുന്ന ഈ ആളുകൾ ചെറു പ്രായത്തിൽ തന്നെ വിവാഹിതരാകുന്നു. ആൺകുട്ടികളുടെ വിവാഹ പ്രായം പത്തും പന്ത്രണ്ടിനുമിടയിലാണെങ്കിൽ, പെൺകുട്ടികൾ ഏഴും പത്തും വയസ്സിനിടയിൽ വിവാഹിതരാകുന്നു".





# 8

വിധവാ വിവാഹം മഹാ അപരാധമായിരുന്ന ഇന്ത്യൻ ഹൈന്ദവ സമൂഹത്തിൽ, പ്രായമേറിയവരുടെ പത്നിമാർ ചെറിയ പ്രായത്തിലേ വിധവകളാവുന്നത് വലിയ പ്രശ്നങ്ങളുണ്ടാക്കി. വിധവകളുടെ മേൽ അടിച്ചേൽപ്പിച്ച ക്രൂര സമ്പ്രദായങ്ങൾ വേറെ ധാരാളമുണ്ടായിരുന്ന പശ്ചാത്തലത്തിൽ വിശേഷിച്ചും. (മുസ്‌ലിംകൾക്കിടയിൽ വിധവാബഹുവിവാഹങ്ങൾ അവസരോചിതമായി സാധ്യമായതിനാൽ, ബാല വിവാഹം അത്രവലിയ സാമൂഹ്യ പശ്നങ്ങൾ ഉണ്ടാക്കിയില്ല).

ഹിന്ദുക്കൾക്കിടയിൽ ഉദാരമായ ലൈംഗിക അരാജകത്വം വ്യാപിക്കുന്നതിൽ ഇളം വിധവകൾ വഹിച്ച പങ്ക് വലുതായിരുന്നു. സാമുവൽ മെറ്റീർ എഴുതുന്നു: "ഹൈന്ദവ വിധവകളുടെ ബാഹുല്യവും പരിതാപകരമായ അവസ്ഥയും മനസ്സിലാക്കാൻ സെൻസസ് റിപ്പോർട്ടിലൂടെ കടന്നു പോകുന്നതാണ് എളുപ്പ മാർഗ്ഗം. അതിൽ പത്തു വയസ്സിനു താഴെ പ്രായമുള്ള വിധവകളുടെ എണ്ണം 63000 ത്തിൽ അധികമാണ്. പത്തു വയസ്സിനു മേൽ പ്രായമുള്ള വിധവകൾ അഞ്ചു ലക്ഷമുണ്ട്. ആഭരണങ്ങളും നിറമുള്ള വസ്ത്രങ്ങളും ധരിക്കാനും തലമുടി നീട്ടി വളർത്താനും ചില ജാതിക്കാർ വിധവകളെ അനുവദിക്കുകയില്ല. ഭാഗ്യഹീനകളെന്നു മുദ്രകുത്തി, ഗാർഹികമായ മതചടങ്ങുകളിൽ പങ്കെടുക്കുന്നതിൽ നിന്നും ക്രൂരമായി അകറ്റി നിർത്തുന്ന ഇവരെ ശപിക്കപ്പെട്ടവരായിട്ടാണ് പരിഗണിക്കുന്നത്..".

പ്രസിദ്ധ ഇന്ത്യൻ ഗണിത ശാസ്ത്രജ്ഞൻ ശ്രീനിവാസ രാമാനുജന്റെ പത്നി ജാനകി അമ്മാൾ അനുഭവിച്ച വൈധവ്യപീഡനം ഭാരത ചരിത്രത്തിലെ ഇരുളടഞ്ഞ അധ്യായങ്ങളിലൊന്നായിരുന്നു. രാമാനുജൻ തനിക്ക് 21 വയസ്സുള്ളപ്പോഴായിരുന്നു ഒമ്പതുകാരി ജാനകിയെ വേളികഴിച്ചത് (1909 ൽ). 1912 മുതൽ ഭർത്താവുമായി ഒന്നിച്ചു ജീവിതം തുടങ്ങിയെങ്കിലും രാമാമുജൻ പഠനഅന്വേഷണങ്ങളുമായി മുഴുകുകയും 1914 ഇംഗ്ലണ്ടിൽ പോവുകയും ചെയ്തപ്പോൾ ജാനകി നാട്ടിൽ തനിച്ചായി. ക്ഷയരോഗം ബാധിച്ച രാമാനുജൻ 1920 ഏപ്രിൽ 26 നു മരണപ്പെട്ടു. ജാനകിയമ്മാൾ എന്ന ഇരുപത് വയസ്സുള്ള വിധവ, ഭർത്താവൊന്നിച്ചുള്ള ഏതാനും നാളത്തെ മധുരിക്കുന്ന ഓർമ്മകളുമായി കഴിഞ്ഞുകൂടി. ബോംബയിലെ ഇൻകം ടാക്സ് അസിസ്റ്റന്റ് കമ്മിഷണർ ആയിരുന്ന സഹോദരൻ R.S അയ്യാങ്കാറിന്റെ കൂടെ എട്ടുവർഷം ജീവിച്ചു. അവിടെ വെച്ച് ടൈലറിങ്ങും ഇംഗ്ലീഷും പഠിച്ചു. 1931 മുതൽ മദ്രാസിലെ ഒരു ഗ്രാമത്തിൽ ടൈലറിംഗ് പഠിപ്പിച്ച് സ്വന്തമായി ഉപജീവനം കണ്ടെത്തിയായിരുന്നു അവർ അമ്പത് വർഷം തള്ളി നീക്കിയത്. ദുരിതപൂർണ്ണമായ ഇത്തരം അനുഭവങ്ങൾ വ്യാപകമായിരുന്ന പശ്ചാത്തല

ത്തിലാണ് ആര്യസമാജം, ബ്രഹ്മസമാജം തുടങ്ങിയ ഹിന്ദു പരിഷ്കരണ പ്രസ്ഥാനങ്ങൾ പ്രസക്തമാകുന്നത്. പ്രസിദ്ധസാമൂഹ്യ പ്രവർത്തകൻ ഈശ്വർ ചന്ദ്ര വിദ്യാ സാഗർ, പതിനെട്ടു വയസ്സാകുന്നതിനു മുമ്പ് തന്റെ മകനേയും പതിനൊന്ന് ആകുന്നതിനു മുമ്പ് തന്റെ മകളേയും വിവാഹ ജീവിതത്തിലേക്ക് വിടില്ലെന്ന് ശപഥം ചെയ്യുന്ന അതേ സന്ദർഭത്തിലായിരുന്നുവല്ലോ ഗാന്ധി തന്റെ പതിമൂന്നാം വയസ്സിൽ പന്ത്രണ്ടു വയസ്സുകാരി കസ്തൂർബയെ കല്ല്യാണം ചെയ്തത്. അവരുടെ വിവാഹം ഉറപ്പിച്ചത് ഏഴാം വയസ്സിലായിരുന്നു.

സാമൂഹ്യ പ്രശ്നമായി തീർന്ന ബാലികാ വിവാഹത്തെ നിയന്ത്രിക്കുന്നതിൽ ബ്രിട്ടീഷ് ഭരണത്തിന്റെ പങ്ക് വലുതാണ്. 1860ലെ ഇന്ത്യൻ പീനൽ കോഡ് പത്തു വയസ്സിനു താഴെയുള്ള പെൺകുട്ടിയെ വിവാഹം ചെയ്യുന്നത് ബലാൽസംഗമായി പരിഗണിച്ചു. 1884 ലെ രുഖ്മാ ബായ് കേസ് അനുസ്മരണീയമാണ്. ദാദാജിബിഖാജി അയാളുടെ പത്തൊമ്പതാം വയസ്സിൽ കല്ല്യാണം കഴിച്ചതായിരുന്നു പതിനൊന്നുകാരിയായ രുഖ്മാഭായിയെ. പക്ഷേ, അവൾ ഭർത്തൃ വീട്ടിൽ വരുകയോ സംഗം ചെയ്യാൻ അവസരം ഉണ്ടാക്കുകയോ ചെയ്തില്ല. ഇപ്പോൾ അവർ വരാൻ കൂട്ടാക്കുന്നില്ല. അതിനാണ് കേസ്. 1887 ൽ ജസ്റ്റിസ് ഫാരൻ വിധി പ്രഖ്യാപിച്ചു, ഹിന്ദു ആചാര പ്രകാരം രുഖ്മാ ഭായ് ഭർത്തൃ വീട്ടിൽ പോകണം. ഒരു മാസത്തിനകം പോകുന്നില്ലെങ്കിൽ ആറു മാസം ജയിലിൽ വസിക്കണം Age of Consent Act ലേക്കെത്തിച്ച നിയമ ചർച്ചകൾ ഇവിടം മുതൽ ആരംഭിക്കുന്നു. പക്ഷേ ഈ നിയമത്തിനെതിരെ ഹിന്ദു നേതാക്കളിൽ നിന്നും രൂക്ഷമായ പ്രതിഷേധവും സമരങ്ങളും ഉണ്ടായി. പ്രസിദ്ധ ദേശീയ നേതാവ് ബാലഗംഗാധര തിലകൻ പ്രതിഷേധങ്ങൾക്ക് നേതൃത്വംനൽകി. ബ്രിട്ടൻ മത നിയമങ്ങളിൽ കയ്യിടുന്നു എന്നായിരുന്നു അദ്ദേഹം ഉറക്കെ പറഞ്ഞത്. പ്രസ്തുത ആക്ട് സംബന്ധമായ ബില്ല് ചർച്ചയിലിരിക്കെ ഫുൽമണി എന്ന് പേരുള്ള പതിനൊന്നുകാരിയായ ഒരു പെൺകുട്ടി തന്റെ ഭർത്താവിന്റെ ലൈഗിംക പീഡനത്തിൽ മരണപ്പെട്ടു. ഇതിൽ പ്രക്ഷുബ്ധരായി അഞ്ഞൂറിലേറെ വനിതാ ഡോക്ടർമാർ ചേർന്ന് വൈസ്രോയിക്ക് ഒരു മെമോരാണ്ടം കൊടുത്തു. മിനിമം പതിനാലു വയസ്സായിരിക്കണം പെൺകുട്ടിയുടെ വിവാഹ പ്രായം എന്നവർ ആവശ്യപ്പെട്ടു. പക്ഷേ, ഹിന്ദു നേതൃത്വം അതനുവദിച്ചില്ല. ദേശീയ ഹിന്ദു നേതാക്കളുമായുള്ള സുദീർഘ ചർച്ചക്കൊടുവിൽ പന്ത്രണ്ടു വയസ്സായി പരിധി നിശ്ചയിച്ച് ബില്ല് പാസ്സാക്കി. 1894ൽ മൈസൂർ ഗവൺമെന്റ് ഒമ്പത് വയസ്സിനു മുമ്പ് പെൺകുട്ടി വിവാഹം ചെയ്യപ്പെടുന്നത് തടയുന്ന നിയമം നടപ്പിലാക്കാൻ ശ്രമിച്ചു. 1904 ൽ ബറോഡയിൽ വിവാഹ പ്രായം പന്ത്രണ്ടാക്കുന്ന നിയമം ചർച്ചക്ക് കൊണ്ടു വന്നു. 1929 ൽ ബ്രിട്ടീഷ് സർക്കാർ വരന് 21 ഉം വധുവിന് 18 ഉം നിശ്ചയിച്ചുള്ള നിയമം പാസ്സാക്കി. പ്രവിശ്യകൾക്ക് അത് നടപ്പിലാക്കാൻ ചില സ്വാതന്ത്ര്യം അനുവദിച്ചിരുന്നതിനാൽ വെറും രണ്ടു കേസുകളാണ് ബ്രിട്ടൻ





ഇന്ത്യാരാജ്യം വിടുന്നത് വരെ, ഈ നിയമ പ്രകാരം നടപടികൾക്ക് വിധേയമായിട്ടുള്ളൂ?!! ഭാരതത്തിലെ ഹൈന്ദവ സംസ്കൃതിയിൽ നൂറ്റാണ്ടുകളായി നിലനിന്നു പോന്ന ഒരു നടപ്പായിരുന്നു ബാല വിവാഹം. ആ സമ്പ്രദായം പരിഷ്കരിക്കുന്നതിനെതിരെ കൂടുതൽ രൂക്ഷമായ പ്രതിഷേധം ഉണ്ടായത് ഹിന്ദു മത മേലാളന്മാരിൽ നിന്നുതന്നെയായിരുന്നു.

അറേബ്യയിലും ബാലികാവിവാഹം കുറവായിരുന്നില്ല. തിരുദൂതരുടെ ആദ്യ വിവാഹം തന്റെ ഇരുപത്തിയഞ്ചാം വയസ്സിലായിരുന്നല്ലോ. പത്നി നാൽപതുകാരി ഖദീജ(റ). ആ ദാമ്പത്യത്തിൽ ആറു മക്കൾ. മൂത്തത് ഖാസിം. രണ്ടാമത്തേത് സൈനബ് (നബിയുടെ മുപ്പതാം വയസ്സിൽ), മൂന്ന് റുഖയ്യ (32 ൽ), നാല് ഉമ്മുകുൽസൂം (33 ൽ), അഞ്ച് ഫാതിമ (35 ൽ), ആറ് അബ്ദുല്ല. റുഖയ്യയെയും ഉമ്മുകുൽസൂമിനെയും വിവാഹം ചെയ്തു കൊടുത്തത് യഥാക്രമം പിതൃവ്യൻ അബൂലഹബിന്റെ മക്കൾ ഉത്ബതും ഉതൈബതും. നബിയുടെ നാൽപതാം വയസ്സിൽ പ്രവാചക ദൗത്യ പ്രകാരം ബന്ധുക്കളെ ഇസ്ലാമിലേക്ക് ക്ഷണിച്ചു തുടങ്ങിയപ്പോൾ ശത്രുവായി മാറിയ അബൂലഹബ് തന്റെ മക്കളെ കൊണ്ട് നബിയുടെ പുത്രിമാരെ ഒഴിവാക്കിച്ചു. പെൺകുട്ടികൾ പാകമാകാത്തതിനാൽ സംഗം തുടങ്ങിയില്ലായിരുന്നു. അങ്ങനെ വരുമ്പോൾ തിരുനബി തന്റെ ആദ്യ മൂന്നു പെൺകുട്ടികളെയും അവരുടെ ആറ് – ഏഴ് വയസ്സിൽ കെട്ടിച്ചു എന്ന് മനസ്സിലാക്കാം. ഉത്ബത് ഒഴിവാക്കിയ ശേഷം റുഖയ്യയെ ഉസ്മാൻ(റ) വിവാഹം ചെയ്തു. അപ്പോൾ ഉസ്മാന് 35–40 പ്രായം കാണും. ബാലികയായ ആയിശയെ വിവാഹം ചെയ്യുന്നതിന് മുമ്പാണ് ബാലികമാരായ സ്വന്തം മക്കളെ തിരുനബി കെട്ടച്ചയക്കുന്നത്. നബി (സ്വ)യുടെ പത്നിയാകുമ്പോൾ സഫിയ (റ)ക്ക് പതിനേഴു വയസ്സാണ്. അതിന് മുമ്പ് മഹതിയെ രണ്ടുപേർ വിവാഹം ചെയ്തിട്ടുണ്ട്. ആദ്യം സലംബിന് മുശ്കം, പിന്നെ കിനാന. കിനാന ഖൈബറിൽ വധിക്കപ്പെട്ടു. അപ്പോൾ ആദ്യ വിവാഹ സമയത്ത് വയസ്സ് എത്രയായിരിക്കും ? പ്രായം ചെറുതായതിനാൽ ആ ബാലികമാർക്ക് ശാരീരികമായോ സംസ്കാരികമായോ യാതൊരു പ്രയാസവും അന്ന് ഉണ്ടായിട്ടില്ല.

# 9

തിരുദൂതർ(സ്വ)യുടെ വ്യക്തിശുദ്ധി അടുത്തറിയുന്നവരാണ് അവിടുത്തെ സന്ദേശത്തിലേക്ക് ആദ്യമാദ്യം കടന്നു വന്നത്. സുഹൃത്തുക്കളും നാട്ടുകാരും രക്ത ബന്ധുക്കളും വിവാഹ ബന്ധുക്കളും എല്ലാം.. അവിടുത്തെ സദാചാര സംശുദ്ധി, ധർമനിഷ്ഠ, ഭൗതിക വിരക്തി, ദ്രവ്യ മോഹമില്ലായ്മ, നേതൃത്വശേഷി.. തുടങ്ങിയ എണ്ണമറ്റ ഗുണഗണങ്ങൾ അടുത്തവർക്കും അകന്നവർക്കും ഒരുപോലെ അറിയാം. അക്കാര്യത്തിൽ തന്റെ ആദർശ വൈരികൾക്കു പോലും ശങ്കയില്ല. അവിടുത്തെ ആദർശം ആദ്യമായി അംഗീകരിക്കുന്നത് അവിടുത്തെ പരിചയമില്ലാത്ത ആളുകൾ ആയിരുന്നില്ല. അവരെ തന്റെ മാഹാത്മ്യം പറഞ്ഞു തെറ്റൂദ്ധരിപ്പിച്ച് തന്റെ പാർട്ടിയിലേക്ക് ആളെ കൂട്ടിയതുമായിരുന്നില്ല മുഹമ്മദ്. അവിടുത്തെ ചൂരും ചോരയും രഹസ്യവും പരസ്യവും പതിനഞ്ചു വർഷക്കാലം പഞ്ചേന്ദ്രിയങ്ങൾ കൊണ്ട് അനുഭവിച്ചറിഞ്ഞ ജീവിത സഖിയാണ് ആദ്യത്തെ അനുയായികളിൽ ഒരാൾ. ഒരു മനുഷ്യന്റെ ഏറ്റവും നല്ല നിരൂപകൻ അയാളുടെ ഭാര്യയാണെന്ന് പറയാറുണ്ട്.

അവിടുത്തെ സ്വഭാവ മഹിമയും ഇടപാടുകളിലെയും ഇടപെടലുകളിലെയും വിശുദ്ധിയും പക്വതയും തൊട്ടറിയുന്ന സന്തത സഹചാരിയാണ് മറ്റൊരു ആദ്യക്കാരൻ അബൂബക്കർ. അന്നാട്ടുകാർക്ക് മുഹമ്മദിനെ കുറിച്ച് വ്യക്തിപരമായി ഒരെതിർപ്പും പറയാനില്ല. യുവാവായിരിക്കുമ്പോൾ, നാൽപത് വയസ്സ് തികയുന്ന വേളയിലും, മരണം വരെയും അവിടുത്തെ വ്യക്തിത്വത്തെ ഭർസിക്കാൻ, വാളോങ്ങി നിൽക്കുന്ന ആദർശശത്രുക്കൾ പോലും ഉദ്യുക്തരായിട്ടില്ല. മക്കക്കാരുടെ കണ്ണിലുണ്ണിയായിരുന്നു പ്രവാചകർ., യുവത്വത്തിന്റെ തീക്ഷ്ണത പ്രകടമാകുന്ന ഇരുപത്തിയഞ്ചാം വയസ്സിൽ, നാൽപതോ അതിലേറെയോ പ്രായമുള്ള, ഇരട്ട വൈധവ്യം പേറുന്ന, നാല് പ്രസവിച്ച മധ്യവയസ്കയെ ആദ്യ സഖിയായി സ്വീകരിച്ച ഒരു മഹാ ത്യാഗിയുടെ ലൈംഗികദാഹത്തെ കുറിച്ച് അവരെന്തു പരാതി പറയാൻ?

ബാലികയായ ആഇശയെ നബി(സ്വ) വിവാഹം ചെയ്തത് മാത്രമല്ല, ഖദീജയെ വിവാഹം ചെയ്തത് കൂടി ഇന്നത്തെ ജീവിതാനുഭവങ്ങൾ വെച്ച് വിമർശകർ വിലയിരുത്തണം. ആ യുവാവിന്റെ ആദ്യ വിവാഹം ഒരു ഒമ്പത് വയസ്സുകാരിയുമായി ആകാൻ അന്നത്തെ ലോക ചുറ്റുപാടിൽ യാതൊരു തടസ്സവുമില്ലല്ലോ. വിവാഹമോഹം തടയപ്പെട്ട, രക്ഷാകർത്താക്കൾ ഇല്ലാത്ത ഒരനാഥ ബാലികയായിരുന്നില്ല ആഇശ. ഒരു സ്വകാര്യപീഢനമായിരുനില്ല ആഇശയുമായുള്ള സംസർഗ്ഗം. ശത്രു പക്ഷത്തു നിന്നും തട്ടിയെടുത്ത ശത്രു

പ്രമുഖന്റെ സ്നേഹ നിധിയായ മകളോ, അഭിമാനമായിരുന്ന സഹോദരിയോ ആയിരുന്നില്ല ആഇശ. അവരോടുള്ള പകതീർക്കുകയായിരുന്നില്ല ആഇശക്കുമേൽ. തിരുനബിയെ അടുത്തു പരിചയമില്ലാത്ത, അപരിചിതനും വഞ്ചിതനുമായിരുന്നില്ല ആഇശയെ വിവാഹം ചെയ്തു കൊടുത്ത പരിപക്വനും പൗര പ്രമുഖനും സമ്പന്നനുമായ അവരുടെ പിതാവ്. അന്നാട്ടുകാർ ആരും അറിയാതെ കൊച്ചുമകളുടെ 'അന്തമില്ലാത്ത' രക്ഷിതാക്കൾ സൗകര്യമായി ചെയ്ത ഒരു കച്ചവടം അല്ലെങ്കിൽ ബാധ്യത ഒഴിവാക്കൽ പോലും ആയിരുന്നില്ലല്ലോ ആ വിവാഹം. ഹിജ്റയുടെ രണ്ടു വർഷം മുമ്പായിരുന്നു ആ വിവാഹ ഉടമ്പടി. ആ സന്ദർഭത്തിലെ തിരുദൂതരുടെ അവസ്ഥ കൃത്യമായൊന്നു ഭാവനയിലെങ്കിലും കാണാൻ കഴിയണം. തന്റെ ദിവ്യ ദൗത്യവും സന്ദേശവും സ്വീകരിക്കാത്തവർ, അനുനയത്തിന്റെയും ആരോപണങ്ങളുടെയും സകല അടവുകളും പ്രയോഗിച്ചു ഫലമില്ലെന്നു കണ്ട്, കായികവും സായുധവുമായ നിഷ്ഠുര അക്രമങ്ങളിൽ ഏർപ്പെട്ടപ്പോൾ, പ്രസ്ഥാന സുരക്ഷയ്ക്ക് വേണ്ടി അനുയായികളെ ആയിരം കാതമകലെയുള്ള എത്യോപ്യയിലേക്കും പിന്നീട് ദിവസങ്ങൾ വഴിദൂരമുള്ള ത്വാഇഫിലേക്കും രക്ഷപ്പെടുത്തിയ ഘട്ടം കഴിഞ്ഞേ ഉള്ളൂ. മുഹമ്മദിനെയും പ്രസ്ഥാനത്തെയും അന്നം കൊടുക്കാതെ കൊല്ലാം എന്നു കരുതി മൂന്നു വർഷം മക്കയിലെ ഒരു മലഞ്ചെരുവിൽ ഉപരോധിച്ച അതേ ശത്രുക്കൾക്കിടയിലാണ് അന്ന് നബിയും പ്രസ്ഥാനവും പിടിച്ചുനിൽക്കുന്നതെന്നോർക്കുക. ഉപരോധവും തീക്ഷണമായ പ്രയാസങ്ങളും തന്റെ പ്രിയതമയെ - ഖദീജയെ ബലഹീനയാക്കുകയും അക്കാരണത്താൽ അവർ തന്റെ പ്രാണനെ വിട്ട് യാത്രയാവുകയും ചെയ്ത സന്ദർഭമാണത്.

ചുവപ്പ് കലർന്ന വെളുത്ത നിറമുള്ള, ഒത്ത നീളവും കരുത്തേറിയ ശരീരവുമുള്ള (ഈ ശരീരമാണ് തുടർന്നുള്ള പതിമൂന്നു വർഷങ്ങളിൽ കനത്ത ഒമ്പത് യുദ്ധങ്ങളും വ്യവസ്ഥാപിതമായ ഒരു രാഷ്ട്രത്തിന്റെ നായകത്വവും ദാസ്യത്വത്തിന്റെ തീവ്ര ഉപാസനകളും തളരാതെ നിർവ്വഹിച്ചത്) ആ മധ്യവയസ്കന്, തുണയായി കടന്നു വരുന്നത്, തന്നെക്കാൾ പ്രായമേറെയുള്ള, കുറിയവളായ, വിധവയായ സൗന്ദര്യം ഒട്ടും പറയാനില്ലാത്ത സൗദ: എന്ന സ്ത്രീയാണ്. വെളിച്ചം നീങ്ങിയാൽ നിഴൽ അപ്രത്യക്ഷമാകും, എന്നാൽ അപ്പോഴും നബിയോടൊപ്പം ഒരു കാവൽ ഭടനാടി, ആലോചനകളിലെ പങ്കാളിയായി, പ്രസ്ഥാനത്തിന്റെ വക്താവായി സഹചരൻ അബൂബക്കർ ഉണ്ടാകും. അവിടുത്തെ അസ്വസ്ഥകൾ മണത്തറിയുന്ന അബൂബക്കർ, തന്റെ ഇഷ്ടതോഴനെ ആശ്വസിപ്പിക്കാൻ തനിക്ക് സാധ്യമായ ഏറ്റവും മഹത്തായ ഒരു സമ്മാനം, അത് നൽകേണ്ട ഏറ്റവും അനുയോജ്യമായ ജീവിത നിമിഷത്തിൽ നൽകുവാൻ തയ്യാറായി. അതായിരുന്നു ആഇശ. പ്രസ്ഥാനം ഒരു രാഷ്ട്രമായി സംസ്ഥാപിതമാവുകയും അവിടെ ഭാവി രാജാവായി വാഴാം എന്ന് കൊതിക്കാൻ സാധ്യത തെളിയുകയും ചെയ്ത ശുഭമുഹൂർത്തത്തിൽ,





പ്രസ്ഥാന നായകനെ അനുനയിപ്പിക്കാനുള്ള ഒരടവായിരുന്നോ അബൂബക്കറിന്റേത്? ഒരിക്കലുമല്ല.. ജന്മനാടായ മക്കയിൽ പോലും നിൽപുറക്കാത്ത ഘട്ടമായിരുന്നല്ലോ അത്. മദീനയെക്കുറിച്ചുള്ള ആലോചന പോലും ഉയർന്നിട്ടില്ല. മകളെ കെട്ടിച്ചു കൊടുക്കുന്നത് വലിയൊരു സമ്പന്നനാണോ, മകളുടെ ക്ഷേമ ജീവിതം സ്വപ്നം കണ്ടിട്ടാണോ? അതുമല്ല.

# 10

അസന്നിഗ്ധവും അസുരക്ഷിതവും മോഹന സ്വപ്നങ്ങൾ അസാധ്യവുമായ ആ ദുർഘട സന്ധിയിൽ, മക്കയിലെ പ്രക്ഷുബ്ധമായ ജനാവസ്ഥകൾക്കിടയിൽ, ഉപ്പയും ഉമ്മയും ചേർന്ന്, പരസ്യമായി തങ്ങളുടെ ആറു വയസ്സുള്ള ബുദ്ധിമതിയായ, മെലിഞ്ഞു വിളറിയ മകളെ തിരുനബിക്ക് സമ്മാനിക്കുന്നു. അപ്പോൾ ശത്രുക്കൾ അന്നാട്ടിൽ ഉണ്ടായിരുന്നില്ലേ? ഉണ്ടായിരുന്നു. അസ്വാഭാവികമായ ഒരു ഇടപാടായി അവരതിനെ കണ്ടുവോ? ഇല്ല. നബിയുടെയും ആഇശയുടെയും പ്രായം അവർക്കറിയില്ലേ? അറിയാം.

പ്രസ്ഥാന നായകൻ മക്ക വിട്ടു മദീനയിലെത്തി. പുതിയ ശത്രുക്കൾ രൂപപ്പെട്ടു.അവർക്ക് നബിയുടെ വ്യക്തിത്വം അത്ര തന്നെ അടുത്തറിയില്ല. കാരണം, മദീനയല്ല നബിയുടെ ജന്മനാട്, വളർന്ന നാട്. മദീനയിലെ ശത്രുക്കൾ മക്കയിലേതിൽ നിന്നും ഭിന്നരാണ്, പല കാര്യത്തിലും. പ്രസ്ഥാനത്തിന്റെ വളർച്ച കണ്ട്, വേഷ പ്രഛന്നരായി മതത്തിൽ കയറിയവരും ഉണ്ടായിരുന്നു അക്കൂട്ടത്തിൽ. തിരുദൂതരുടെ ഓരോ നിമിഷങ്ങളും നിരീക്ഷിച്ച്, നിലപാടുകളിലെ, നീക്കുപോക്കുകളിലെ അബദ്ധങ്ങളും പോരായ്മകളും ചികഞ്ഞു നടക്കുന്നവരായിരുന്നു കപടർ. അന്നാട്ടിൽ നബി(സ്വ) കയറിച്ചെന്ന് വേണ്ടത്ര ആധിപത്യം ആയിട്ടില്ല, ഹിജ്റക്ക് ശേഷം ആദ്യ വർഷം. അന്നാട്ടുകാർക്കിടയിൽ നബിയെ 'മുളയിലേ' അപഹസിക്കാൻ അവസരം കിട്ടിയാൽ, അവർ അത് വേണ്ട പോലെ ഉപയോഗിക്കില്ലേ, തീർച്ചയായും. പക്ഷേ ആഇശ വലുതായി എന്നറിഞ്ഞ പിതാവു തന്നെ തിരുനബിയോട് ആ സുവിശേഷം അറിയിക്കുന്നു (മകളെ നബി കൊണ്ടുപോകാൻ വൈകണ്ടാ എന്നാണ് പിതാവ് ആഗ്രഹിക്കുന്നത്). അണിയിച്ചൊരുക്കാൻ സ്ത്രീകൾ വരുന്നു. കൂട്ടുകാർക്കിടയിൽ കളിക്കുകയായിരുന്ന ആഇശയെ അവർ സന്തോഷപൂർവ്വം തിരുസവിധമെന്ന മഹാഭാഗ്യത്തിലേക്ക് ആനയിക്കുന്നു. ആഇശയുടെ സ്ഥാനത്ത് താൻ ആയിരുന്നെങ്കിൽ എന്ന് അവിടെ സന്നിഹിതരായ ഓരോ സ്ത്രീയും ഒരു നിമിഷം കൊതിച്ചു കാണും. പക്ഷേ ഭൂമിയിലെ ഏറ്റവും ഭാഗ്യം ചെയ്ത, നിത്യ സ്മരണീയ മഹിളയാകാൻ അവസരം ലഭിച്ചത് മഹതി ആഇശയ്ക്കു മാത്രം..

ഒമ്പതു വയസ്സുകാരിയുമായി അമ്പതിൽ ഏറെ പ്രായമുള്ള ഒരാൾ ദാമ്പത്യ ജീവിതം നയിക്കുന്നത് ഏതെങ്കിലും അർത്ഥത്തിൽ അനൗചിത്യമായിരുന്നെ

ങ്കിൽ, അത് മാത്രം മതിയായിരുന്നു, മദീനയിൽ പ്രവാചകന്റെ വളർച്ച തട യാനുള്ള ഏറ്റവും ലളിതമായ ആയുധമായിട്ട് കപടന്മാർക്കുപയോഗിക്കാൻ.. സനാതന മൂല്യങ്ങൾക്കോ സാംസ്കാരിക പാരമ്പര്യത്തിനോ, ഗോത്ര – കുല സമ്പ്രദായങ്ങൾക്കോ അനുയോജ്യമല്ലാത്തതായിരുന്നെങ്കിൽ, അറബികൾ തിരു പ്രവാചകനെ അതു പറഞ്ഞ് കടന്നാക്രമിക്കുമായിരുന്നു. പൂർവ്വ വേദ ങ്ങൾക്ക് വിരുദ്ധമായ ഒരു അതിക്രമമായിരുന്നെങ്കിൽ വേദക്കാർ, ജൂത ക്രൈസ്തവർ, ബൈബിൾ ഉയർത്തിക്കാട്ടി അന്ത്യ പ്രവാചകരെ അന്ത്യ ക്രിസ്തുവാക്കുമായിരുന്നു.

ആഇശയുമൊത്ത് ജീവിതം ആരംഭിച്ചു ഏറെ കഴിയുന്നതിനു മുമ്പ് തിരുനബി ഒന്നൊന്നായി വീണ്ടും വിവാഹം ചെയ്തു. കന്യകയായ ആഇ ശയെ വരിച്ചതിനു ശേഷമാണ് മുമ്പുണ്ടായിരുന്നതിലേറെ ഭാര്യമാർ നബി ജീവിതത്തിലേക്ക് കടന്നു വരുന്നത്. അവരിൽ വിവാഹ ജീവിതം നയിക്കാ ത്തവർ ആരുമുണ്ടായിരുന്നില്ല. നിബന്ധനകൾ പാലിച്ച് പരമാവധി നാലു വരെ ഭാര്യമാരേ പാടുള്ളൂവെന്ന് തന്റെ ശിഷ്യന്മാരോട്, അനുയായികളോട് ഉപദേശിച്ച നബിയുടെ ജീവിതത്തിൽ, നാലിലേറെ സ്ത്രീകൾ ഉണ്ടായിരു ന്നുവെന്ന പ്രശ്നവും അനുയായികൾക്കോ ശത്രുക്കൾക്കോ ഒരു ഇഷ്യൂ ആയില്ല. തന്റെ കുഞ്ഞു മകളെ കെട്ടിച്ച് കൊടുത്ത പിതാവ് അബൂബക്കർ അറിയാതെയായിരുന്നില്ല, നബിയുടെ തുടർന്നുള്ള വിവാഹങ്ങളൊന്നും. കന്യ കയെ കഴിച്ച് തന്റെ മദം ഇളക്കി വിടുകയായിരുന്നു ആ മനുഷ്യന്റെ വിനോദ മായിരുന്നതെങ്കിൽ ആഇശയ്ക്ക് ശേഷമുള്ളവരെല്ലാം കന്യകമാർ ആകുമാ യിരുന്നു. ഒരു കന്യകയെ ആസ്വദിച്ച അനുഭവത്തിന്റെ പ്രേരണയിൽ. അധി കാരസ്ഥനായി വാഴുമ്പോൾ വിശേഷിച്ചും. അതുസാധ്യമാകാൻ പ്രതിബന്ധ ങ്ങളേതുമുണ്ടാകില്ലായിരുന്നു.

# 11

സ്ത്രീ, കേവല സുഖമായിരുന്നില്ല പ്രവാചകന്; ഒരു പരീക്ഷണമായി രുന്നു.ദൈവ ഹിതമനുസരിച്ച് ഒരേസമയം പത്തിലേറെ സ്ത്രീകളെ പരിചരിക്കാൻ അവിടുന്ന് വിധിക്കപ്പെട്ടു. വല്ലാത്ത ഒരു പരീക്ഷണം തന്നെ. അമ്മാനമാടുന്നത് കണ്ടിട്ടുണ്ടോ? കുട്ടികളോ അഭ്യാസികളോ അത് ചെയ്യു ന്നത് ഒരിക്കലെങ്കിലും കണ്ടിട്ടുണ്ടാകും. നിങ്ങൾക്കും ഒരു പക്ഷെ അതറി യാമായിരിക്കാം. എത്ര വസ്തുക്കൾ ഉപയോഗിച്ചു ഒരേസമയം അമ്മാനമാ ടാൻ കഴിയും? ഒരു കൊച്ചു പന്തെടുത്ത് മേലേക്ക് തള്ളുകയും വീഴുമ്പോൾ നിലം തൊടാതെ അത് കൈവെള്ളയിൽ എടുത്ത് വീണ്ടും മേലേക്ക് തള്ളു കയും ചെയ്യുന്ന 'സിമ്പിൾ' അമ്മാനമാട്ടം ഏറെക്കുറെ ആളുകൾക്ക് സാധി ക്കും. രണ്ട് വസ്തുക്കൾ കൊണ്ട് രണ്ട് കൈകൾ ഉപയോഗിച്ച് അമ്മാനമാടു





മ്പോൾ അഭ്യാസം ശ്രദ്ധേയമായി മാറിത്തുടങ്ങുന്നു. വസ്തുക്കളുടെ എണ്ണം മൂന്നാകുമ്പോൾ കൗതുകം വർദ്ധിക്കുന്നു. വ്യത്യസ്തമായ ആകൃതിയും സ്വഭാ വമുള്ള പത്ത് വസ്തുക്കളും രണ്ട് കൈകളും കൊണ്ടുള്ള അമ്മാനമാട്ടം ഒന്ന് സങ്കൽപിച്ച് നോക്കൂ. ആ അഭ്യാസിയെ ആരാണ് വാഴ്ത്താതിരിക്കുക. കേവലം ഈ ഒരു അഭ്യാസത്തിൽ മാത്രം ശ്രദ്ധയൊതുക്കാതെ ഇതിനോ ടൊപ്പം തനിക്കാവശ്യമായത് കുടിക്കുകയോ തിന്നുകയോ ഇടപാടുകാരു മായി സംസാരിക്കുകയോ ശത്രുക്കളുടെ അക്രമണങ്ങളെ പ്രതിരോധിക്കുയോ ചെയ്യാൻ സാധിക്കുമെന്ന് തെളിയിച്ച അഭ്യാസിയാണെങ്കിലോ? വാഴ്ത്തു കൾക്ക് പരിധിയുണ്ടാകുമോ?!

വിവാഹം ഒരഭ്യാസമാണ്. ഒരു സമരമാണ്, പോരാട്ടമാണ്. അവരുടെ മാതാ പിതാക്കൾ ആഇശയെ നബിക്ക് നൽകിയത് ഒരു മഹത്തായ സമ്മാനമായി ട്ടായിരുന്നെങ്കിലും തിരുനബിക്ക് ആ സമ്മാനം തന്റെ ജീവിത സമര പാത യിലേക്കുള്ള കൂടുതൽ ക്ലിഷ്ടമായ പരീക്ഷണമായിരുന്നു. അതിനെത്തുടർന്ന് താൻ ഏറ്റെടുത്ത ഓരോ സ്ത്രീയും ആ പരീക്ഷണത്തെ കൂടുതൽ കടുത്ത താക്കി മാറ്റി.

ജീവിതത്തെ ജീവിച്ചു തീർക്കുക മാത്രമായിരുന്നില്ലല്ലോ അവിടുത്തെ നിയോഗം. ഏറ്റവും ഉത്തമമായ, സുന്ദരമായ നിലയിൽ ജീവിച്ചു മാതൃക കാണിക്കുകയായിരുന്നു. ഉപാസനകൾ നിറഞ്ഞ ഭക്തിയുള്ള ജീവിതം മാത്ര മല്ല അവിടുന്ന് പരിശീലിപ്പിക്കേണ്ടത്; വിവാഹ ജീവിതം എങ്ങനെ എന്നു മാത്രവുമല്ല. ജീവിതത്തിന്റെ സമ്പൂർണ്ണ മേഖലകൾ വിദഗ്ദമായി കൈകാര്യം ചെയ്യേണ്ട രീതി ഏറ്റവും മികച്ച മാതൃകയിൽ ജീവിച്ചു കാണിക്കണം. ജീവി തത്തിന്റെ മുൻഗണനാ ക്രമങ്ങൾ തെറ്റിക്കാതെ, അടിസ്ഥാന ലക്ഷ്യം വിസ്മ രിക്കാതെ ജീവിതം അഭ്യസിക്കണം. എന്നാൽ, ഈ പരീക്ഷണം നബി സ്വന്ത മായി തന്റെ ചുമലിൽ വലിച്ചു കയറ്റിയതല്ലായിരുന്നു. തീവ്രമായ പരീക്ഷണ ങ്ങളിലൂടെ തിരുദൂതരെ മാനവ ചരിത്രത്തിലെ ഏറ്റവും ഉന്നത മാതൃകയാക്കി അല്ലാഹു ഉയർത്തുകയായിരുന്നു. അവിടുന്ന് ജനിച്ചതു മുതൽ തുടങ്ങിയ പ്രതികൂല സാഹചര്യങ്ങൾ, വളരുന്തോറും വിവിധ ഭാവത്തിൽ, താളത്തിൽ ജീവിതത്തിന്റെ വ്യത്യസ്ത മേഖലകളിൽ നിറഞ്ഞു നിന്നു. ക്ഷമിക്കാനും പ്രതിബന്ധങ്ങളെ തരണം ചെയ്യാനും ഭാരിച്ച ഉത്തരവാദിത്വങ്ങളെ വഹി ക്കാനും വലുതോ ചെറുതോ ആയ പ്രശ്നങ്ങൾക്കിടയിൽ അകപ്പെടുമ്പോഴും അടിസ്ഥാന ദൗത്യം വിസ്മരിക്കാതിരിക്കാനും അങ്ങനെ ഒരു സമ്പൂർണ്ണ മനു ഷ്യന് വേണ്ട സകല പൂർണ്ണതകളും നബിയിൽ തികക്കാനും അല്ലാഹു ഉദ്ദേ ശിച്ചു. അവിടുത്തെ ജീവിത ചരിത്രം മനസ്സിലാക്കിയവർക്ക് അതറിയാം. തന്റെ ഓരോ വിവാഹങ്ങളും ഓരോ പരീക്ഷണമായിരുന്നു. വ്യത്യസ്ത സാഹച ര്യത്തിൽ നിന്നും വന്ന വിഭിന്ന പ്രായക്കാരും പ്രകൃതക്കാരും സ്വഭാവക്കാരു മായ, സമാനമല്ലാത്ത സാമൂഹ്യ പദവിയിലുള്ള ആ സ്ത്രീകളെ മാതൃകാപ രമായി, നീതി യുക്തമായി 'അമ്മാനമാടുക' എന്ന അസാമാന്യ ഭാരം നബിയെ

അല്ലാഹു ഏൽപ്പിച്ചത് അത്യുഗ്രമായ ഒരു പരീക്ഷണമായിരുന്നു. നബി അതിൽ നൂറിൽ നൂറ് മാർക്ക് വാങ്ങി വിജയിച്ചു. അധികാരം അവിടുത്തെ പ്രമത്തനാക്കിയില്ലെന്ന പോലെ, അനുയായികളുടെ ആധിക്യവും തന്റെ പ്രസ്ഥാനത്തിന്റെ വൈജയന്തിയും അവിടുത്തെ അഹങ്കാരിയാക്കിയില്ല എന്ന പോലെ സ്ത്രീ സുഖം അവിടുത്തെ നിശ്ശേഷം മദോന്മത്തനാക്കിയില്ല എന്നു കാണാം.

# 12

മഹതി ആഇശയുമൊത്തുള്ള ലൈംഗിക ജീവിതം തന്നെ എടുക്കാം. ആ കൊച്ചു യുവതിയെ പ്രവാചകർ എങ്ങനെയാണ് ആസ്വദിച്ചത്? ഇളം മാൻ പേടയെ കൺമുന്നിൽ കണ്ട പുലിയെപ്പോലെ കടിച്ചു കീറുകയും കുടിച്ചാസ്വദിക്കുകയും ഒടുവിൽ ചവച്ചു തുപ്പുകയും ആയിരുന്നോ പരിപക്വനായ ആ മനുഷ്യൻ? തിരുദൂതരുടെ ഈ ദാമ്പത്യത്തെ 'കാമക്കണ്ണുകളോടെ' വായിക്കുന്നവർ, തങ്ങളുടെ മൃഗീയ മനസ്സിനെ പ്രവാചകരുടെ വിശുദ്ധ ദാമ്പത്യത്തിലേക്ക് ചേർത്തു വെച്ചാണ് വായിക്കാറുള്ളത്. എന്നാൽ, ആ മഹാ മനുഷ്യനെ നേരിൽ അനുഭവിച്ച ആ പെൺകുട്ടി എന്തെഴുതി വെച്ചു എന്ന് പഠിക്കാൻ അവർ തയ്യാറായില്ല. അവർ പറഞ്ഞു: "എന്റെ ലൈംഗികാവയവം തിരുനബിയോ അവിടുത്തേത് ഞാനോ വിയോഗം വരെയും കണ്ടിട്ടില്ല". വിമർശകർ അവരവരുടെ മണിയറകളിലേക്ക് നോക്കുക. അവിടെ നടക്കുന്ന കാമ കേളികളല്ല പ്രവാചകരുടെ അകത്തളങ്ങളിൽ സംഭവിച്ചത്.

പീഡനം അസഹ്യമായതിനാൽ, തന്നെ വിട്ട് മറ്റു സ്ത്രീകളുടെ അരികിൽ ആ വൃദ്ധൻ പെയ്ക്കോട്ടെ എന്നല്ല കൊച്ചു ആഇശ കരുതിയത്. പകരം തനിക്കനുവദിച്ച രാത്രികളിൽ നബി മറ്റു ഭാര്യമാരുടെ അരികിൽ പോയേക്കുമോ എന്ന ഭീതിയായിരുന്നു ആ പെൺകുട്ടിക്ക്. കൂടെക്കിടന്ന നബിയെ പാതിരാവിൽ കട്ടിലിൽ കാണാതിരുന്ന രണ്ട് മൂന്ന് അനുഭവങ്ങൾ ആഇശ ഓർക്കുന്നുണ്ട്. 'മുങ്ങിയോ' എന്ന ശങ്കയിൽ ഒരിക്കൽ ആഇശ എഴുന്നേറ്റ് നോക്കിയപ്പോൾ തിരുനബി സുദീർഘമായ നിസ്കാരത്തിൽ ആണ്ടിരിക്കുന്ന കാഴ്ചയാണ് കണ്ടത്. മറ്റൊരിക്കൽ, കട്ടിലിൽ നിന്നും ആഇശയുടെ ഉറക്കം തടസ്സപ്പെടുത്താതെ പതുക്കെ എഴുന്നേറ്റു പുറത്തു പോകുകയായിരുന്നു തിരുനബി. ആഇശ അറിഞ്ഞു. ശബ്ദമുണ്ടാക്കാതെ എഴുന്നേറ്റു. പോകുന്നതെവിടേക്കെന്ന് നിരീക്ഷിച്ചു. അദ്ദേഹം പോയത്, നൂറു മീറ്റർ അകലെയുള്ള 'ബഖീഅ' എന്ന പൊതുശ്മശാനത്തിലേക്കായിരുന്നു.!! മരിച്ചു മണ്ണിനടിയിൽ അകപ്പെട്ടവരുടെ അവസ്ഥ, ഏകാന്തവും ഭീതിതവുമായ ആ പാതിരാവിൽ മനസ്സിൽ കണ്ട് പ്രാർത്ഥനയിൽ അലിയുകയായിരുന്നു ആ ഭൗതിക പരിത്യാഗി. മങ്ങിത്തെളിഞ്ഞ ഇരുട്ടിൽ ദൂരെ നിന്ന് നബിയെ നിരീക്ഷിച്ച ആഇശ,





തിരുനബി തിരിച്ചു പോരുന്നത് കണ്ടപ്പോൾ, ബദ്ധപ്പാടിൽ കട്ടിലിൽ വന്നു കിടന്നു. അരികിൽ വന്നു കിടന്ന നബി ആഇശയുടെ കിതപ്പ് തിരിച്ചറിഞ്ഞു. "നിന്റെ രാത്രി, നിന്നെ വിട്ട് മറ്റെവിടെ പോകാൻ, ആഇശ". തിരുനബി ആ പെൺകുട്ടിയെ സമാശ്വസിപ്പിച്ചു.

രാത്രിയിൽ ഏറെനേരം നിസ്കരിക്കാറുണ്ടായിരുന്ന തിരുദൂതർ, പ്രാർത്ഥന കഴിഞ്ഞാൽ പതുക്കെ തന്റെ ചാരെ വന്നു കിടക്കുമെന്നും ഞാൻ ഉണർന്നിരിക്കുന്നുവെ ങ്കിൽ ഞാനുമായി സല്ലപിക്കാറുണ്ടായിരുന്നുവെന്നും ആഇശ വെളിപ്പെടുത്തിയതിൽ നിന്നും തിരുദൂതരുടെ ബാലൻസ് വ്യക്തമാകും. കൂടെ കിടന്നവർ അല്ലേ, അവരുടെ സംതൃപ്തിയും വേദനകളും, മധുര സ്മരണകളും ദുരന്തകഥകളും പറയേണ്ടത്? പത്നിമാരോട് നല്ല നിലയിൽ വർത്തിക്കുകയെന്നതാണ് മനുഷ്യരുടെ നല്ല വ്യക്തിത്വത്തിന്റെ മാനദണ്ഡം. തിരുനബി(സ്വ) പറഞ്ഞു: "നിങ്ങളിൽ ഏറ്റവും ഉത്തമർ സഹധർമ്മിണിയോട് നല്ല രീതിയിൽ വർത്തിക്കുന്നവരാകുന്നു." അതായത് ഒരാളുടെ വ്യക്തിത്വ മാഹാത്മ്യം സർട്ടിഫൈ ചെയ്യേണ്ടത് ഭാര്യയാണ് തിരുനബിയുടെ ഈ ജീവിത ഫിലോസോഫി മാലോകരെ പഠിപ്പിച്ചതാരാണെന്നറിയുമോ? നബി(സ്വ) യുമായി വിശുദ്ധ ജീവിതം ആസ്വദിച്ച ആഇശ തന്നെ. 'തിരുദൂതരുടെ സ്വഭാവം വിശുദ്ധ ഖുർആൻ ആയിരുന്നു'വെന്ന് അംഗീകാര വിളമ്പരം ചെയ്തതും ആഇശ തന്നെ. ആഇശയെ പ്രവാചകൻ എന്ത് ചെയ്തു എന്ന് അന്വേഷിക്കുന്നവർക്ക് പ്രഥമ സ്രോതസ്സിൽ നിന്നുള്ള പ്രമാണമായി എന്ത് വേണം; ആഇശയുടെ വെളിപ്പെടുത്തലിനേക്കാൾ ബലമേറിയ പ്രമാണം?

# 13

ആഇശാ ബീവിക്ക് ഒന്നും നഷ്ടപ്പെട്ടില്ലെന്നു മാത്രമല്ല, ദാമ്പത്യ ജീവിതം ഒരു സ്ത്രീക്ക് എന്തെല്ലാം സന്തോഷങ്ങൾ നൽകുമോ അതെല്ലാം ആഇശ പൂർണമായും അനുഭവിച്ചു എന്ന് കാണാം. ഒരു പെൺകുട്ടിയോടുള്ള സിമ്പതി കൊണ്ടാണോ ബാലികയെ വിവാഹം ചെയ്തത് വലിയ അപരാധമായി വിമർശകർ കാണുന്നത്, എങ്കിൽ അവരിതറിയണം. പത്താം വയസ്സിൽ 'മണിയറ'യിലേക്ക് കാലെടുത്തു വെക്കുന്ന ആദ്യത്തെയോ അവസാനത്തെയോ കൊച്ചു 'യുവതി' ആയിരുന്നില്ല ആഇശ. കൊച്ചു യുവതികളെ വിവാഹം ചെയ്യുന്ന ആദ്യത്തെയോ അവസാനത്തെയോ 'വൃദ്ധനുമല്ല പ്രവാചകൻ.
പത്താം വയസ്സിൽ തുടങ്ങിയ ദാമ്പത്യം പെരുപ്പിച്ചു കാണിച്ച് പ്രവാചകനെതിരെ ബാലികാ പീഡനത്തിന് കേസെടുക്കാൻ മണ്ടുന്ന ആധുനിക വിമർശകർ കഥ അറിയാത്തവരൊന്നുമല്ല. വസ്തുതകൾ മറച്ചു വെക്കുകയാണ്; ചരിത്രവും.

ലൈംഗിക ജീവിതത്തെ കുറിച്ച് അതുല്യമായ പാഠങ്ങൾ പകർന്ന മഹിത

ജീവിതമാണ് തിരുനബിയുടേത്. സംസർഗ്ഗ മര്യാദകൾ, ഇണയെ തൃപ്തിപ്പെടുത്തുന്ന രീതികൾ, അസഹ്യതയുണ്ടാക്കാതെ പരിരംഭണം ചെയ്യാനുള്ള നിർദേശങ്ങൾ... അവിടുത്തെ അധ്യാപനങ്ങളിൽ ഉണ്ട്. അതിനു പുറമെ പ്രായം, ആരോഗ്യം, മാനസികാവസ്ഥ, സ്ഥാനമാനങ്ങൾ അനുസരിച്ച് മനുഷ്യരെ സന്തോഷിപ്പിക്കേണ്ട വിദ്യകളും അവിടുത്തെ അധ്യാപനങ്ങളിൽ പൊതുവെ കാണാം. സ്നേഹം, ആദരവ്, അംഗീകാരം തുടങ്ങിയ മനുഷ്യ ദാഹങ്ങളെ ശമിപ്പിക്കുവാൻ ആവശ്യമായ കാര്യങ്ങൾ പാലിക്കാൻ അവിടുന്ന് പഠിപ്പിച്ചു. അപ്പോൾ ഇരുപത്തിയഞ്ചുകാരനായ യുവ മുഹമ്മദ് നാൽപതു കവിഞ്ഞ ഖദീജയോട് കാണിച്ച അതേ സമ്പർക്ക ശൈലിയാണോ, അമ്പത്തിനാലിൽ എത്തിയ പക്വമതിയായ പ്രവാചകൻ മുഹമ്മദ് പത്തു വയസ്സുള്ള ആഇശയോട് കാണിച്ചിരിക്കുക? കഥാപാത്രം തന്നെ തന്റെ ആത്മകഥ പറഞ്ഞു തരും.

പത്താം വയസ്സിൽ പത്നിയായി ജീവിതം തുടങ്ങിയെങ്കിലും ആഇശയ്ക്ക് കളിക്കാനും രസിക്കാനുമുള്ള അവസരം തിരുനബി നിഷേധിച്ചില്ല. ഏഴാം വയസ്സിൽ വിവാഹ ഉടമ്പടി നടക്കുമ്പോൾ ആഇശ മെലിഞ്ഞ പ്രകൃതമായിരുന്നു. വിവാഹം ഉറപ്പിച്ച ശേഷം ആഇശയെ അല്പം മാംസളമാക്കാൻ ഉമ്മ ഉമ്മു റൂമാൻ കിണഞ്ഞു പരിശ്രമിച്ചു. പലതും കൊടുത്ത് നോക്കി. ഒന്നും കാര്യമായി ഫലിച്ചില്ല. ഈത്തപ്പഴവും കക്കരിയും സമം ചേർത്ത് കൊടുത്തുു◌െ തുടങ്ങിയപ്പോൾ ചെറിയ പുരോഗതി കണ്ടു. അതിനിടെയാണ് ഹിജ്റ അനിവാര്യമായത്. നാടും ജനിച്ചു വളർന്ന കാലാവസ്ഥയും വിട്ട് അകലെ മദീനയിലേക്കുള്ള യാത്ര. ആഇശയും കുടുംബവും മദീനയിൽ ബനുൽ ഹാരിസ് കുടുംബത്തിൽ താമസമാക്കി. മദീന അവിടെയെത്തുന്ന അതിഥിയെ പിടിച്ചു കുലുക്കുക പതിവാണ്. ആഇശയ്ക്ക് ടൈഫോയിഡ് അഥവാ മലേറിയ പിടിച്ചു. ശക്തമായ ആ പനിയിൽ ആഇശയുടെ ഉള്ള നീരും വറ്റിപ്പോയി. തല മുടി പാടെ കൊഴിഞ്ഞു. കനത്ത അസുഖത്തിൽ നിന്നും മുക്തമാവുകയും ശരീര തുടിപ്പ് വീണ്ടെടുക്കുകയും ചെയ്തപ്പോൾ പിതാവ് അബൂബക്കർ നബിയെ വിവരമറിയിച്ചു. അവിടുത്തെ വീട്ടിലേക്കു ക്ഷണിച്ചു. തിരുദൂതർ അത് സമ്മതിച്ചു.

പെണ്ണിനെ കൂട്ടിക്കൊണ്ടു വരാൻ' സ്ത്രീകൾ വധൂഗൃഹത്തിൽ വരുമ്പോൾ, ആഇശ തന്റെ പുതിയ ചങ്ങാതികളുമായി അങ്ങപ്പുറം ഊഞ്ഞാൽ കളിക്കുകയായിരുന്നു. ഉമ്മ ആഇശയെ ഉറക്കെ വിളിച്ചു. ആഇശ ഓടി വന്നു. കിതപ്പടക്കി. വീട്ടിൽ കയറുന്നതിനു മുമ്പ് ഉമ്മ കുറച്ച് വെള്ളമെടുത്ത് മകളുടെ മുഖവും തലയും തുടച്ചു വൃത്തിയാക്കിക്കൊടുത്തു. എന്താണ് കാര്യമെന്ന് ആഇശയ്ക്കു മനസ്സിലായില്ല. അകത്തു കയറിയപ്പോൾ വീട്ടിലതാ കുറച്ച് അൻസ്വാരി സ്ത്രീകൾ! കുറച്ചു പുരുഷന്മാരും. അവരുടെ നടുവിലായി കട്ടിലിൽ തിരുദൂതർ. അവർ 'മണവാട്ടി'ക്ക് ആശംസകൾ നേർന്നു. ദുആ ചെയ്തു. മംഗളം ചൊല്ലി. ഉമ്മ മകളെ അവരെ ഏൽപ്പിച്ചു. അവർ ആഇ





ശയെ അലങ്കരിച്ചു. നബിയുടെ കട്ടിലിൽ ഇരുത്തി. കൂടെ വന്നവരെല്ലാം പൊടുന്നനെ സ്ഥലം വിട്ടു. അപ്പോൾ സമയം ഉച്ചയായിട്ടില്ല.

അൻസ്വാരി വനിതയായ അസ്മാ ബിന്ത് ഉമൈസ് തിരുനബി സവിധത്തിലെ സ്വീകരണ രംഗം അനുസ്മരിക്കുന്നു: "ആഇശയെ അണിയിച്ചൊരുക്കി തിരുസവിധത്തിലേക്ക് കൊണ്ടു വന്ന സ്ത്രീകളുടെ കൂട്ടത്തിൽ ഞാനുമുണ്ടായിരുന്നു. അല്ലാഹുവാണേ, ആ വീട്ടിൽ ഒരു കുടുക്ക പാൽ അല്ലാതെ ഞങ്ങൾ ഒന്നും കണ്ടില്ല. അതിൽ നിന്നും അവിടുന്ന് അല്പം കുടിച്ചു. പിന്നെ പാത്രം ആഇശയ്ക്കു നീട്ടി. അവൾ നാണിച്ചു വാങ്ങിയില്ല. 'അല്ലാഹുവിന്റെ തിരുദൂതരുടെ കൈകൾ മടക്കരുത് ആഇശാ, അഥ് വാങ്ങിക്കോളൂ..' ഞങ്ങൾ അവളെ ഉപദേശിച്ചു. അപ്പോൾ ഒത്തിരി നാണിച്ച് ആഇശ പാൽ കുടം വാങ്ങി. അല്പം കുടിച്ചു. തിരുനബി(സ്വ) ആഇശയോട് പറഞ്ഞു: 'കൂട്ടുകാരികൾക്കും കൊടുക്കടോ'. 'വേണ്ട, ഇഷ്ടമില്ലെ'ന്ന് ഞങ്ങൾ പറഞ്ഞു. 'ദാഹവും കളവും ഒരുമിച്ച് ചേർക്കരുതേ'യെന്ന് നബി(സ്വ) ഞങ്ങളെ ഉദ്ദേശിച്ചു (ദാഹിക്കുന്നുണ്ടായിട്ടും ഉപചാരത്തിന് വേണ്ടെന്നു പറയരുത് എന്ന്). അപ്പോൾ ആ ഉപദേശത്തിലെ പാഠം വ്യക്തമായി മനസ്സിലാക്കാൻ ഞാൻ ചോദിച്ചു: 'ആഗ്രഹമുള്ള ഒരു വസ്തു ആഗ്രഹിക്കുന്നില്ല എന്ന് വല്ലവരും പറഞ്ഞാൽ അത് കളവായി ഗണിക്കുമോ?' നബി(സ്വ) വ്യക്തമാക്കി: "കളവ് കളവായിത്തന്നെ രേഖപ്പെടുത്തപ്പെടും, കൊച്ചു കളവാണെങ്കിൽ പോലും".

# 14

കളിക്കൂട്ടുകാരികളോടൊപ്പം ഊഞ്ഞാലാടുകയായിരുന്ന ബാലിക പൊടുന്നനെ മണവാട്ടിയായതോടെ അവളുടെ ബാല്യമോഹങ്ങൾക്ക് വിലങ്ങു വീണോ? വലിയൊരു പുരുഷന്റെ കീഴിൽ ആ ബാല്യം 'അടിമത്വം' ചുമക്കേണ്ടി വന്നോ? അതല്ല, രസികനും സഹനശീലനും വിശാല മനസ്കനുമായ നബിയുടെ വശ്യത അവിടുത്തെ വിയോഗം വരെയും ആഇശ മനം നിറയെ ആസ്വദിച്ചുവോ? ആഇശ രേഖപ്പെടുത്തുന്നു: "എന്റെയരികിൽ പിന്നെയും കൂട്ടുകാരികൾ വരാറുണ്ട്. ഞാൻ അവരോടൊപ്പം കളിപ്പാട്ടങ്ങൾ ഉപയോഗിച്ച് കളിക്കാറുമുണ്ട്. അല്ലാഹുവിന്റെ ദൂതർ കടന്നു വരുന്നത് കണ്ടാൽ അവർ ഞങ്ങളെ തനിച്ചാക്കി 'ഒഴിഞ്ഞു പോകാൻ' തുടങ്ങും; എന്നാൽ, നബി(സ്വ) അവരെ തിരികെ വിളിച്ച് ഞാനുമായി കളി തുടർന്നു കൊള്ളാൻ നിർദേശിക്കും. ഞങ്ങൾ കളി തുടരും.." (മുസ്ലിം). മഹതിയുടെ മറ്റൊരനുഭവം കേൾക്കുക: "തബൂക്ക് യുദ്ധം കഴിഞ്ഞ് തിരുനബി തിരികെ വന്ന സമയം. എന്റെ മുറിയുടെ ജനലിൽ ഒരു വിരിയുണ്ടായിരുന്നു. കാറ്റടിച്ചപ്പോൾ മറ നീങ്ങുകയും കളിപ്പാട്ടങ്ങൾ നബിയുടെ ശ്രദ്ധയിൽ പെടുകയും ചെയ്തു. 'ഇതെന്താ ആഇശാ?' എന്ന് തിരക്കി. ഞാൻ പറഞ്ഞു: 'എന്റെ

കളിപ്പാട്ടങ്ങൾ'. അതിലെ ഒന്ന് നബി ശ്രദ്ധിച്ചു. രണ്ട് ചിറകുകൾ നിവർത്തിപ്പിടിച്ച കുതിര! പഞ്ഞിയും തുണിയും കൊണ്ട് ഉണ്ടാക്കിയതാണ്. “ഇതെന്താ ഇവയുടെ നടുവിൽ കിടക്കുന്ന സാധനം?”– നബി ചോദിച്ചു. ‘കുതിര’ ഞാൻ പ്രതികരിച്ചു. ‘അതിന്റെ പുറത്ത് കാണുന്നതെന്താ?’– നബി വിട്ടില്ല. “അതോ, അതിന്റെ ചിറകുകൾ’ ഞാനും തുടർന്നു. “ചിറകുള്ള കുതിരയോ?!, നബി കൗതുകപ്പെട്ടു. ആഇശ വിശദീകരിച്ചു: “അതിനെന്താ, നിങ്ങൾ കേട്ടിട്ടില്ലേ, സുലൈമാൻ നബിക്ക് ചിറകുള്ള കുതിരകൾ ഉണ്ടായിരുന്നത്?!” അതു കേട്ട് നബി(സ്വ) വാ തുറന്നു ചിരിച്ചു പോയി, അവിടുത്തെ അണപ്പല്ലുകൾ വരെ കാണായി.ഒരു പെരുന്നാളിനോടനുബന്ധിച്ചാണ്. ആഫ്രിക്കയിലെ എത്യോപ്യൻ, സുഡാൻ നിവാസികളായ അഭ്യാസികളുടെ പ്രകടനം നടക്കുകയാണ്. മസ്ജിദുന്നബവിയുടെ മുറ്റത്ത്. കുന്തം–പരിച പയറ്റ് തകൃതിയായി നടക്കുന്നു. ആയുധം അഭ്യസിക്കാനുള്ള ധൈര്യവും ആവേശവും ഇളം തലമുറയിൽ ജനിപ്പിക്കുകയായിരുന്നു ലക്ഷ്യം. അത് കേവല കളിയായിരുന്നില്ല. എന്നാലും അതിൽ കാണികൾക്ക് വിനോദമുണ്ട്. ഭയപ്പെടുത്തുന്ന തരം അഭ്യാസങ്ങൾ അവർ കാഴ്ച വെക്കും. മാത്രമല്ല, അവർ നല്ല മെയ്ക്കരുത്തുള്ള യുവാക്കളാണ്. അതിനാൽ, ആഇശയുടെ മുറിയിൽ ഇരുന്ന് രംഗം വീക്ഷിക്കുന്ന തിരുനബി ആദ്യം ആഇശ ആയുധാഭ്യാസം കാണാത്ത വിധം മറഞ്ഞിരുന്നു. പ്രോത്സാഹിപ്പിക്കേണ്ടതില്ല എന്ന് നബി പഠിപ്പിക്കുകയായിരുന്നു. ആഇശാ താൽപര്യം പ്രകടിപ്പിച്ചപ്പോൾ നബിയുടെ ചുമലിൽ തൂങ്ങി എത്തിച്ചു കാണാൻ ആഇശയെ അനുവദിച്ചു. മതിയായപ്പോൾ മഹതി ഇറങ്ങുകയും ചെയ്തു. കുഞ്ഞു പ്രായത്തിലെ ഇഷ്ടങ്ങളെ പരിഗണിക്കുകയായിരുന്നു തിരുനബി(സ).

വിവാഹ ജീവിതം തുടങ്ങുന്ന നാളിൽ ആഇശ വല്ലാതെ കൊഴുത്ത പെണ്ണല്ലായിരുന്നു. രസികനായ തിരുനബി ആഇശയുമായി ഓട്ട മത്സരം നടത്തും. അതിൽ ആഇശ നബിയെ തോൽപ്പിക്കും. ആഇശ ക്രമേണ തടിച്ചു ചുവന്നു വെളുത്ത' സുന്ദരിയായി മാറി. അപ്പോഴും അവർ മത്സരിച്ച് ഓടും. ഇത്തവണ ആഇശ പിന്നിലാകും. അതായിരുന്നു ആഇശയുടെ സന്തോഷങ്ങൾ... വയറു നിറയെ ഭക്ഷിക്കാൻ ഇല്ലാതിരുന്നിട്ടും ആഇശ തടിച്ചത് മനസന്തോഷം കൊണ്ടാണെന്ന് വ്യക്തം. അതിലും വലിയ സന്തോഷമൊന്നുണ്ടായിരുന്നു ആഇശക്ക്. തിരുനബി വെളിപ്പെടുത്തിയ ഒരാധ്യാത്മിക രഹസ്യമായിരുന്നു അത്. ജിബ്രീൽ മാലാഖ ആഇശയുടെ രൂപത്തിൽ അണിഞ്ഞൊരുങ്ങിവന്ന് ഇതാണ് അങ്ങയുടെ പ്രതിശ്രുതവധുവെന്ന് സുവിശേഷിച്ചതാണത്രേ, തന്നെ തിരുനബി വിവാഹം ചെയ്യാൻ ആഗ്രഹിക്കുന്നതിന്റെ തുടക്കം. അതായത് ഈ വിവാഹം ഇവിടെ ഭൂമിയിൽ അല്ല, അങ്ങു സ്വർഗ്ഗത്തിൽ നിശ്ചയിക്കപ്പെട്ടതാകുന്നുവെന്ന സന്തോഷം ഒരു പെൺകുട്ടിയെ എത്രമാത്രം ആഹ്ലാദത്തിലാഴ്ത്തും.!





# 15

സ്നേഹം, സ്വാതന്ത്ര്യം, ആദരവ്, അംഗീകാരം, ജ്ഞാനാർജ്ജനം തുടങ്ങിയ മനുഷ്യ ദാഹങ്ങളെ ആഇശയുടെ കാര്യത്തിൽ നബി(സ്വ) പ്രത്യേകം പരിഗണിച്ചു. കൊച്ചു ആഇശയുടെ പ്രതിഷേധവും ധർമരോഷവും തിരുനബി സഹിഷ്ണുതയോടെ പരിഹരിക്കുന്ന രംഗങ്ങൾ ഹൃദയ ഹാരിയാണ്. ആദ്യ പത്നി ഖദീജയുടെ സ്നേഹ സ്മരണകൾ നിറം കെടാതെ സൂക്ഷിച്ച തിരുനബിക്ക്, ഖദീജയെക്കുറിച്ച് പറയുമ്പോൾ നൂറു നാക്കാണ്. വർഷാ വർഷം അവരുടെ വിയോഗ ദിനത്തിൽ മൃഗത്തെ അറുത്ത് മാംസം ഖദീജയുടെ കൂട്ടുകാർക്ക് തിരുനബി കൊടുത്തയക്കാറുണ്ട്. ഇതുണ്ടോ ആഇശയ്ക്ക് സഹിക്കുന്നു. സ്ത്രീ സഹജമായ രോഷം അവർ തുറന്നു പ്രകടിപ്പിക്കും. “ഞാൻ കണ്ടിട്ടില്ലെങ്കിലും തിരുദൂതരുടെ പത്നിമാരിൽ എനിക്കേറ്റം ഈറ ഉണ്ടായിരുന്നത് ഖദീജയോടായിരുന്നു” എന്ന് ആഇശ അതേക്കുറിച്ച് പിന്നീട് വെളിപ്പെടുത്തിയിട്ടുണ്ട്. തിരുനബി ഒരിക്കൽ ഖദീജയെക്കുറിച്ച് പറയവേ, ആഇശ പൊട്ടിത്തെറിച്ചു: “ഭൂമിയിൽ ഒരു ഖദീജ മാത്രമല്ലേ സ്ത്രീയായിട്ടുള്ളൂ!”. ആഇശയുടെ പ്രായവും സ്ത്രീയുടെ മനസ്സും അറിയുന്ന നബി പുഞ്ചിരിയോടെ അതെല്ലാം പരിഹരിച്ചു. മറ്റൊരു രംഗം ആഇശ തന്നെ പറയട്ടെ: “ഞാനും തിരുനബിയുടെ മറ്റൊരു പത്നി സ്വഫിയ്യയും ഒരു യാത്രയിൽ ഒന്നിച്ചുണ്ടായിരുന്നു. എന്റെ യാത്രാ വസ്തുക്കൾ കുറവായിരുന്നു. വേഗതയുള്ള ഒരു ഒട്ടകപ്പുറത്തായിരുന്നു അവ. എന്നാൽ സ്വഫിയ്യയുടെ വസ്തുക്കൾ ധാരാളമുണ്ട്. തടിച്ചു കനത്ത ഒരു ഒട്ടകമാണ് അത് ചുമന്നത്. അതിന് മറ്റു വാഹനങ്ങൾക്കൊപ്പം നടന്നെത്താൻ കഴിഞ്ഞില്ല. അപ്പോൾ തിരുനബി ഒരു പരിഹാരം നിർദേശിച്ചു. ഒട്ടകങ്ങൾ പരസ്പരം മാറ്റുക. സ്വഫിയ്യയുടെ കൂടുതൽ ഭാരമുള്ള വസ്തുക്കൾ ആഇശയുടെ ആരോഗ്യമുള്ള ഒട്ടകപ്പുറത്തും, ആഇശയുടെ അധികം ഭാരമില്ലാത്ത വസ്തുക്കൾ സ്വഫിയ്യയുടെ തടിച്ച ഒട്ടകപ്പുറത്തും വെക്കുക. അപ്പോൾ യാത്രക്കാരുടെ പ്രയാസവും നീങ്ങും. അപ്രകാരം അതു മാറ്റിക്കെട്ടുന്നത് കണ്ടപ്പോൾ എനിക്ക് എന്തോ രോഷം അടങ്ങിയില്ല. ഞാൻ ഉറക്കെ പറഞ്ഞു: “ഹേ മനുഷ്യരേ, ആ ജൂതപ്പെണ്ണ് (സ്വഫിയ്യ ആദ്യം ജൂതയായിരുന്നു) അല്ലാഹുവിന്റെ ദൂതരെ കയ്യിലെടുത്തിരിക്കയാണ്”. കോപിച്ച് നിയന്ത്രണം വിട്ട ആ വാക്കുകൾ, പക്ഷെ തിരുദൂതർ അക്ഷരാർത്ഥത്തിൽ എടുത്തില്ല. ആഇശയ്ക്ക് കാര്യം പറഞ്ഞു കൊടുത്തു. ആ ഒട്ടകങ്ങൾ പരസ്പരം മാറ്റിയതിന്റെ ആവശ്യകത ബോധ്യപ്പെടുത്തി. എന്നിട്ടും എന്റെ രോഷമടങ്ങിയില്ല. ഞാൻ തിരുനബിയുടെ മുഖത്തു നോക്കി ചോദിച്ചു: “അല്ലാഹുവിന്റെ ദൂതരാണെന്ന് അവകാശപ്പെടുന്നുണ്ടല്ലോ താങ്കൾ?!” അതു കേട്ടപ്പോൾ തിരുദൂതർ പുഞ്ചിരിക്കുകയായിരുന്നു. എന്നിട്ട് എന്നോട് ചോദിച്ചു: “ആഇശാ നിനക്ക് അതിൽ സംശയമുണ്ടോ?” ഞാൻ പറഞ്ഞു. “അല്ലാഹുവിന്റെ ദൂതരാണെന്ന് പറയുന്ന നിങ്ങൾ എന്തേ നീതി പാലിക്കാതെ?

ഇതു കേൾക്കാനിടയായ എന്റെ പിതാവ് അബൂബക്കറാണ് അതിനു മറു

പടി തന്നത്. എന്റെ കവിളത്ത് ഒരു ഉഗ്രൻ അടിയായിരുന്നു പിതാവിന്റെ മറു പടി. മൂക്കിൽ നിന്നും രക്തം വാർന്നു. തിരുനബി പിതാവിനെ തടഞ്ഞു. "അവൾ പറഞ്ഞത് കേട്ടില്ലേ നബിയേ?" എന്നു ചോദിച്ചു കൊണ്ട് പിതാവ് എന്റെ നേരെ തുറിച്ചു നോക്കി വിറക്കുകയാണ്. അപ്പോൾ തിരുനബി അരുളി: "രോഷം പിടിപ്പെട്ടവർക്ക് മലയുടെ ഉച്ചിയും താഴ്വാരവും വകതിരിച്ചു കാണാൻ കഴിയില്ല". നോക്കൂ, ആഇശയെ തിരുനബി ട്രീറ്റ് ചെയ്തത് എത്ര മാതൃകാപരം ആയിരുന്നുവെന്ന്! മറ്റൊരിക്കൽ ഇതുപോലെ ആഇശയുടെ രോഷ ശബ്ദം ഉയർന്നപ്പോൾ പിതാവ് കടന്നു വന്നു ഉടൻ തന്നെ നബി (സ്വ) പിതാവിനും മകൾക്കും ഇടയിൽ മറയായി ചാടി വീണു.! മറ്റൊരു തവണ ശിക്ഷണ പ്രഹരം ലഭിക്കുമെന്നു കണ്ടപ്പോൾ പിതാവിൽ നിന്നും രക്ഷപ്പെടാൻ ആഇശ നബി (സ്വ) യെ പിന്നിലൂടെ കെട്ടിപ്പിടിച്ച് അഭയം തേടിയ രംഗം എത്ര ഹൃദയസ്പൃക്കാണ്!. ഇളം പ്രായത്തിലുള്ള യുവതിയു മായി ദാമ്പത്യം നയിക്കാൻ അല്ലാഹു നബിക്ക് നിർദേശം നൽകിയതിന്റെ പൊരുളുകളിലൊന്ന് അപ്രായക്കാരെ എങ്ങനെ ശുശ്രൂഷിക്കണമെന്ന് മനു ഷ്യരെ പഠിപ്പിക്കുക എന്നതായിരിക്കാം.

ആഇശയെ തിരുനബിയാണോ അതല്ല, തിരുദൂതരെ ആഇശയാണോ കൂടു തൽ സ്നേഹിച്ചത്? ആരാണെങ്കിലും അതെന്തു കൊണ്ട്? തിരുദൂതർ ആഇ ശയെ സ്നേഹിച്ചുവെന്ന് പറയുമ്പോൾ അത് കേവല മാംസളവും കാമം ഒളിഞ്ഞതുമായ സ്നേഹമായിരുന്നോ? ആഇശ തിരുദൂതരെ കൂടുതൽ സ്നേഹിച്ചുവെന്ന് ആഇശയുടെ ആത്മകഥ അനാവരണം ചെയ്യുമ്പോൾ, അതെന്തിനു വേണ്ടിയായിരുന്നു, എന്തുകൊണ്ടായിരുന്നു എന്നാണ് നാം മന സ്സിലാക്കുക? ഇരുവരുടെയും കാമം ശമിപ്പിക്കുക മാത്രം ദൗത്യമായെടുത്ത ദമ്പതികൾ പരസ്പരം സ്നേഹിക്കുമെന്ന് കരുതുക വയ്യ. ഭർത്താവിന്റെ കേവല ഒരു 'ഉരുപ്പടി' മാത്രമാണ് താനെന്ന് അനുഭവപ്പെടുന്ന സത്രീ ഭർത്താ വിനെ ഉള്ളുതുറന്ന് സ്നേഹിക്കുമെന്ന് കരുതാൻ ഒട്ടും വയ്യ.

തിരുനബി ആഇശയെ വല്ലാതെ സ്നേഹിച്ചു. പുരുഷന്മാരിൽ ഏറ്റവും സ്നേഹം ആഇശയുടെ പിതാവ് അബൂബക്കറിനോടായിരുന്നെങ്കിൽ, സ്ത്രീകളിൽ ആ സ്ഥാനം ആഇശക്കു ലഭിച്ചു. ആഇശയുടെ ആഗ്രഹം കണ ക്കിലെടുത്ത് ഒഴിവു സമയം അവരുമായി കൂടുതൽ സല്ലപിച്ചു. നാട്ടിൽ ഉള്ള പ്പോൾ ഒന്നിച്ച് ഭക്ഷണം കഴിച്ചു. ആഇശയുടെ വായിൽ തിരുദൂതർ ഭക്ഷണ ഉരുളകൾ വെച്ചു കൊടുത്തു. ആഇശ കുടിച്ച പാത്രത്തിൽ ആഇശ ചുണ്ടു വെച്ച ഭാഗത്തു തന്നെ തിരുദൂതർ ചുണ്ടു വെച്ച് കുടിച്ചു. ആഇശ കഴിച്ച ബാക്കി ഭക്ഷണം തിരുനബി എടുത്തു കഴിച്ചു.ആർത്തവ സമയത്തുപോലും ആഇശയുമായി തിരുനബി ശൃംഗരിച്ചു. മസ്ജിദിനോട് ചേർന്ന വീട്ടിൽ ആഇശ ഇരിക്കുകയും തിരുനബി അവരുടെ മടിയിൽ തല വെച്ച് മസ്ജിദിലേക്ക് കാല് നീട്ടി ഭജനയിൽ തുടർന്ന സന്ദർഭങ്ങൾ പോലും ഉണ്ടായി. വ്രതം അനുഷ്ഠിച്ച സന്ദർഭത്തിൽ പോലും ആഇശയെ തിരുനബി ഉമ്മവെച്ചു. ഒരേ





വെള്ളത്തൊട്ടിയിൽ നിന്നും ഇരുവരും കുളിച്ചു. എനിക്ക് തരൂ, എനിക്ക് തരൂ എന്നിങ്ങനെ ഇരുവരും കപ്പിനായി തിരക്കുകൂട്ടുന്ന രസികൻ കുളി. ആഇശ യുടെ കുസൃതികൾ, ധർമ രോഷങ്ങൾ സൗമ്യമായി കൈകാര്യം ചെയ്തു. യാത്രാ വേളയിൽ അധികവും ആഇശയാണ് തുണയായിരുന്നത്. ആഇശ യോട് നബിക്കുണ്ടായിരുന്ന സ്നേഹം അവിടുത്തെ മറ്റുഭാര്യമാരിൽ അസൂയയും അസ്വസ്ഥതയും ഉണ്ടാക്കി.അവിടുന്ന് ആഇശയെ വല്ലാതെ സ്നേഹിക്കുന്ന കാര്യം തിരുദൂതരുടെ അനുയായികൾ തിരിച്ചറിഞ്ഞിരുന്നു. ആഇശയുമായി പങ്കിടുന്ന ദിവസങ്ങളിൽ സ്വഹാബികൾ നബിക്ക് പ്രത്യേക സമ്മാനങ്ങൾ നൽകുമായിരുന്നു. ഇത് മറ്റു സഹധർമ്മിണികളിൽ കൂടുതൽ അനിഷ്ടമുണ്ടാക്കി. അവർ തിരുനബിയുടെ കരളിന്റെ കഷ്ണമായ മകൾ ഫാത്തിമയെ ആ അനിഷ്ടം അറിയിക്കാൻ തിരുനബിയുടെ അടുക്കലേക്ക യച്ചു."എന്റെ ഇഷ്ടത്തെ അവർ മാനിക്കുകയില്ലേ?"എന്നായിരുന്നു അവിടുന്ന് ചോദിച്ചത്. ആഇശയെ സ്നേഹിക്കാൻ പ്രിയ മകൾ ഫാത്തിമയോടും മറ്റു ഭാര്യമാരോടും നിർദേശിക്കുകയായിരുന്നു. തിരുദൂതർ. തനിക്ക് അസ്വസ്ഥ കൾ ഉണ്ടാകുമ്പോൾ ആഇശയെക്കൊണ്ട് തിരുദൂതർ മന്ത്രിപ്പിക്കാറുണ്ടായി രുന്നു. അത് ഒരംഗീകാരമായിരുന്നു.ആഇശയെ അവിടുന്ന് പലപ്പോഴും പ്രശം സിച്ചു.

സ്നേഹവും ബഹുമാനവും അംഗീകാരവും വഴിഞ്ഞൊഴുകുന്ന വാക്കു കൾ ഉപയോഗിച്ചാണ് തിരുനബി തന്റെ സഖിയെ വിളിച്ചത്. മനസ്സിൽ എന്ത് സ്ഥാനമാണ് നൽകിയിരിക്കുന്നതെന്ന് തിരിച്ചറിയാനുള്ള നല്ലൊരു പോം വഴിയാണ് വിളിപ്പേരുകൾചിലപ്പോൾ ഹ്രസ്വരൂപത്തിൽ ആഇശ് എന്ന് വിളിച്ചു. ഇതിൽ ഒരു വാത്സല്യം കൂടി അടങ്ങിയിരിക്കുന്നു. മറ്റു ചിലപ്പോൾ മുവഫ്ഫഖ: (ഭാഗ്യവതി) എന്ന് സംബോധന ചെയ്തു. ഒരു യാത്രാ വേളയിൽ, ആഇശയുടെ തലയിലൊഴിച്ച സുഗന്ധതൈലം മുഖത്തിലൂടെ ഒഴുകുന്നത് കണ്ടപ്പോൾ, തിരുനബി പറഞ്ഞു: ഓ ശുഖൈറാ (പിംഗലവർണ്ണ ക്കാരീ) നിന്റെ മേനിയുടെ നിറം ഇപ്പോൾ സുന്ദരമായിട്ടുണ്ട്! ഇതിൽ സ്നേഹ വും തമാശയും പോസിറ്റീവ് സ്ട്രോകും ഉൾക്കൊള്ളുന്നു. ഇടക്കെങ്കിലും വിളിക്കാറുള്ളത് ഹുമൈറാ എന്നായിരുന്നു. അരുണാഭസുന്ദരീ എന്നാണ് സാരം. അബൂബക്കറിന്റെ മകളേ, സ്വിദ്ധീഖിന്റെ പുത്രീ, അബ്ദുല്ലയുടെ മാതാവേ(സഹോദരീ പുത്രനാണ് അബ്ദുല്ല- അബ്ദുല്ലാഹി ബിന് സുബൈർ). എന്നെല്ലാമായിരുന്നു സന്ദർഭോചിതമായ മറ്റു സംബോധനകൾ. 'അവൾ അബൂബക്കറിന്റെ മകളാ'എന്ന് പറയുമ്പോൾ തിരുദൂതരുടെ ഉള്ളകം സ്നേഹ നിർഭരമാണ്, ഉപ്പയോടും മകളോടും.

തിരുനബി ആഇശയുടെ ജ്ഞാന മഹത്വം അംഗീകരിച്ചു. സുഭിക്ഷമായ ജീവിതം ആഗ്രഹിച്ച ചില പത്നിമാർ അത് ലഭിക്കാത്തതിൽ അസ്വസ്ഥത പ്രകടിപ്പിച്ചപ്പോൾ, എല്ലാവർക്കും നബിയുമായുള്ള ദാമ്പത്യം തുടരുന്ന തിനെക്കുറിച്ച് പുനരാലോചന ചെയ്യാൻ അവസരം കൊടുത്തു കൊണ്ട് അല്ലാ

ഹുവിന്റെ അരുളപ്പാട് ഉണ്ടായപ്പോൾ, ആദ്യം ആഇശയുടെ തീരുമാനം എന്താണെന്ന് അറിയാനായിരുന്നു നബി താല്പര്യം കാണിച്ചത്. മരണ നാളിനോടടുത്ത അസുഖ സന്ദർഭത്തിൽ ഓരോ ദിവസം ഓരോ പത്നിമാരുടെ വീടുകളിൽ പ്രയാസപ്പെട്ട് വരുന്നത് കണ്ട്, ഇനി ആഇശയുടെ വീട്ടിൽ തന്നെ വിശ്രമിക്കാട്ടെ എന്ന് അവരെല്ലാം ചേർന്ന് നബിക്ക് സമ്മതം നൽകിയത് മുതൽ തിരുനബി ആഇശയുടെ കൂടെ മരിക്കുവോളം താമസിച്ചു. ഒടുവിൽ, ആഇശയുടെ മാറത്തു കിടന്നാണ് അന്ത്യദൂതർ അല്ലാഹുവിങ്കലേക്ക് യാത്രയാകുന്നത്.

ഭർത്താവ് എന്ന നിലയിൽ നബിയെ മഹതി ആഇശ അതുപോലെ സ്നേഹിച്ചു. കുസൃതിയും രോഷവും സ്വതന്ത്ര അഭിപ്രായ പ്രകടനവും വഴി ഇഷ്ടാനുസരണം ആഇശ നബിയെ പ്രതിസന്ധിയിലാക്കിയിട്ടുണ്ടെങ്കിലും ആഇശ നബിയെ അകമഴിഞ്ഞ് സ്നേഹിക്കുകയായിരുന്നു. സ്നേഹം തോന്നിപ്പിക്കുന്ന വിശാല സ്വാതന്ത്ര്യ ബോധമായിരിക്കണം ആഇശയെ അങ്ങനെ ചെയ്യാൻ പ്രേരിപ്പിച്ചിട്ടുണ്ടാകുക. ആഇശയുടെ ശിഷ്യൻ ഇബ്നു ഉമൈർ ഒരിക്കൽ ചോദിച്ചു: ഉമ്മാ, തിരുനബിയിൽ നിന്നും കണ്ട ഏറ്റവും അത്ഭുതകരമായ സംഗതി എന്തായിരുന്നു വെന്ന് പറയാമോ ? അല്പം മൗനം പാലിച്ച ശേഷം ആഇശ പറഞ്ഞു: ഒരു രാത്രിയിൽ തിരുനബി എന്നോട് ചോദിച്ചു: ആഇശാ, ഈ രാത്രി എന്റെ നാഥന് ഇബാദത്ത് ചെയ്യാൻ എന്നെ അനുവദിച്ചാലും! ഞാൻ പറഞ്ഞു: അല്ലാഹുവാണേ അങ്ങ് എന്നെ ചേർന്നുണ്ടാകണം എന്നാണ് ഞാൻ അത്യാശിക്കുന്നത്. എന്നാലും അങ്ങയുടെ സന്തോഷത്തിന് ഞാൻ തടസ്സം നിൽക്കുന്നില്ല. സമ്മതം കിട്ടിയപ്പോൾ നബി(സ്വ) ദീർഘമായ പ്രർഥനയിൽ ആണ്ടു.(ഇബ്നു ഹിബ്ബാൻ). ഭാര്യയായി തുടരുന്നതിനെക്കുറിച്ച് പുനരാലോചിക്കാൻ അല്ലാഹുവിന്റെ കൽപ്പന വന്നപ്പോൾ 'മാതാപിതാക്കളുമായി ആലോചിച്ച് വരാൻ' തിരുനബി നേരിൽ പറഞ്ഞപ്പോൾ, ആഇശയുടെ മനസ്സ് തകർന്നു പോയി. അങ്ങയോടൊപ്പം ജീവിക്കാൻ ഇനിയും അവരുടെ ഇഷ്ടം ഞാൻ അറിയേണ്ട കാര്യമുണ്ടോ? ഞാൻ അല്ലാഹുവിനെയും അവന്റെ അന്ത്യ ദുതരെയും പരലോകക്ഷേമത്തെയും തിരഞ്ഞെടുത്തിരിക്കുന്നു.ഞാനിപ്പറഞ്ഞ കാര്യം മറ്റു ഭാര്യമാരോട് പറയരുതെന്ന് അപേക്ഷിക്കുന്നു. എന്ന് പ്രതികരിക്കുകയായിരുന്നു ആ സ്നേഹമയി. തിരുനബിയ്ക്ക് തലയിൽ എണ്ണ തേച്ചു കൊടുക്കാറുള്ളതും മുടിചീകാറുള്ളതും സുഗന്ധം പുരട്ടാറുള്ളതും, തന്റെ പ്രിയതമനു വേണ്ടി ഒരു കറുത്ത കോട്ട് തയ്ച്ചതും അത് തിരുമേനിയിൽ അണിയിച്ചുകൊടുത്തതും മഹതി അഭിമാനത്തോടെ, ആഹ്ലാദത്തോടെ അനുസ്മരിക്കുന്നു. തിരുനബി വരുന്ന ദിവസം ഏറ്റവും വൃത്തിയുള്ള വസ്ത്രവും വിരിപ്പുകളും പുതപ്പും മാത്രമേ മഹതി ഉപയോഗിക്കാറുള്ളൂ. എപ്പോഴും തന്റെ കൂടെ മാത്രമായിരിക്കണം തിരുനബി എന്ന ആർത്തിയായിരുന്നു മഹതിക്ക്. തന്റെ കന്യകാത്വം മറ്റു





ഭാര്യമാർക്കില്ലാത്ത ഒരു അധിക മേന്മയായി എടുത്തുപറഞ്ഞ് നബിയെ തന്നിലേക്ക് വശീകരിക്കാൻ ആ കൊച്ചു യുവതി മടിച്ചില്ല. ഒരിക്കൽ അവർ നബിയോട് ഒരല്പം സെക്സിയായി ചോദിച്ചതിങ്ങനെ: പലകാലികളും മേഞ്ഞ ഒരു പുൽത്തകിടിയും ഒരു മൃഗവും മേയാത്ത പുൽത്തകിടിയും കണ്ടാൽ അങ്ങയുടെ മൃഗം ഏതു പുൽത്തകിടിയാലാ മേയുക? നബി പറഞ്ഞു: ഒരു മൃഗവും മേയാത്തതിൽ, എന്താ സംശയം ?! അപ്പോൾ ആഇശ: ഞാനാണ് ആ മേച്ചിലിടം ഞാനല്ലേ കന്യക.!!

# 16

നബി ജീവിതത്തിന്റെ ഓരോ അടരുകളും സസൂക്ഷമം മനസ്സിലാക്കിയ ആഇശ തിരുദൂതരെ കണ്ണും കാതും ഖൽബും നിറയെ പകർത്തുകയായിരുന്നു. അവിടുത്തെ ഓരോ വചനങ്ങളും ഒപ്പിയെടുത്ത് സൂക്ഷിക്കാൻ, സ്നേഹമുള്ള മനസ്സിനു മാത്രമേ സാധിക്കൂ. കുസൃതിയായിരുന്ന ആഇശ തന്റെ രോഷം പ്രകടിപ്പിക്കുമ്പോൾ ഉപയോഗിക്കുന്ന ഭാഷയിലെ വ്യത്യാസം തിരുനബി അളന്നു വെച്ചിട്ടുണ്ടായിരുന്നു. ഒരിക്കൽ അതങ്ങ് ആഇശയോടു തന്നെ തുറന്നു പറഞ്ഞു. നിനക്ക് എന്നോട് ദേഷ്യമുള്ള സന്ദർഭവും ഇഷ്ടമുള്ള സന്ദർഭവും എനിക്കറിയാം. അതെങ്ങനെയാ നിങ്ങൾ മനസ്സിലാക്കുന്നത്? ആഇശ തിരക്കി. ഇഷ്ടമുള്ള സമയം നീ പറയുക മുഹമ്മദ് നബിയുടെ തമ്പുരാനാണ എന്നായിരിക്കും. ദേഷ്യമുള്ളപ്പോൾ പറയുക ഇബ്രാഹിം നബിയുടെ തമ്പുരാൻ തന്നെ എന്നുമായിരിക്കും. ഇത്രയും പറഞ്ഞപ്പോൾ സ്നേഹനിധിയായ ആഇശയുടെ ഉള്ളുപിടഞ്ഞു.തിരുനബിയോട് ഉള്ളിൽ അൽപം പോലും വെറുപ്പില്ലെന്ന് മഹതി തുറന്നു പറഞ്ഞു: അതെ, അല്ലാഹുവിന്റെ ദുതരെ, അങ്ങയുടെ പേര് മാത്രമേ ഞാൻ ആസമയത്ത് ഒഴിവാക്കുന്നുള്ളു. ആ സംഭാഷണ നിമിഷങ്ങൾ മനസ്സിൽ കാണു.. സ്ത്രീ സഹജമായ രോഷപ്രകടന സന്ദർഭത്തിൽ പോലും എത്ര മാത്രം സ്നേഹം ആ യുവതി കാത്തു സൂക്ഷിച്ചു! സ്നേഹത്തിന്റെ ആധിക്യമായിരുന്നു യുവതിയുടെ രോഷത്തിനു പിന്നിൽ. പെരുമാറ്റത്തിൽ, സംസാരത്തിൽ വന്നുപോയ അബദ്ധങ്ങൾ, അനിഷ്ടങ്ങൾ പൊറുക്കൻ അല്ലാഹുവിനോട് പ്രാർത്ഥിക്കാൻ പ്രിയതമനോടഭ്യർത്ഥിക്കാൻ ആ സാധി മറന്നില്ല. അവിടുന്നു ദുആ ചെയ്തു: "അല്ലാഹുവേ, ആഇശയുടെ ചെയ്തു പോയതും വന്നുപോയേക്കാവുന്നതുമായ തെറ്റുകൾ നീ പൊറുക്കണേ." അതു കേട്ട ആഇശ ചിരിച്ചു. മണ്ണുകപ്പിയ രംഗം ഹദീസ് ഗ്രന്ഥങ്ങളിൽ വന്നിട്ടുണ്ട്. നിനക്കെന്റെ പ്രാർത്ഥന ഇഷ്ടായോ? ആഇശ പറഞ്ഞു അങ്ങയുടെ ദുആ ഇഷ്ടപ്പെടാതിരിക്കുമോ ? ഒടുവിൽ, തിരുദൂതരുടെ അന്ത്യം തന്റെ മടിയിൽ തലവെച്ചു കിടന്നു കൊണ്ടാകാൻ അവസരം സൃഷ്ടിച്ചത്.

മഹതിയിൽ നിന്നും തിരുനബി അനുഭവിച്ച അനന്തമായ സ്നേഹം മൂലമല്ലാതെ മറ്റെന്താണ്? അവസാന നാഴികകൾ കടന്നു പോകവേ, ആഇശയും തിരുനബിയും അവരുടെ മരണാന്തര അഭിലാഷം പങ്കുവെച്ചു. തിരുനബി ആയിശയുടെ റൂമിൽ തന്നെ അന്ത്യ വിശ്രമം കൊള്ളാൻ ആഗ്രഹിച്ചു. ആഇശയിൽ നിന്നും അതിനുള്ള അനുവാദം വാങ്ങി. ആഇശയ്ക്കും അതുതന്നെയായിരുന്നു ഇഷ്ടം. തിരുനബി ചാരത്തു ഉണ്ടാകുമല്ലോ.. ആഇശ തന്റെ അഭിലാഷം തിരുനബിയോട് അറിയിച്ചു. അവിടുത്തെ ചാരത്ത് തന്നെ കിടക്കണം. പക്ഷേ, അല്ലാഹുവിന്റെ അചഞ്ചലമായ തീരുമാനം മറ്റൊന്നാണല്ലോയെന്ന് അവിടുന്ന് സങ്കടപൂർവം അറിയിച്ചു. ഇവിടെ അബൂബകറിനും ഉമറിനും ബാക്കി ഭാഗം ഈസാ നബിക്കും ഉള്ളതാണ്.. സ്വർഗ്ഗം വാതിൽ തുറക്കുന്ന കാലമത്രയും ഹബീബിന്റെ കൂടെ കിടക്കാൻ ആഇശ മോഹിച്ചുവെങ്കിലും അവർ അല്ലാഹുവിന്റെ അലംഘനീയ തീരുമാനത്തിന് വഴങ്ങുകയായിരുന്നു.

തിരുനബിയോടൊത്തുള്ള ഊഷ്മള ബന്ധത്തെക്കുറിച്ച് തെല്ലൊരഭിമാനത്തോടെ ആഇശ അയവിറക്കാറുണ്ട്. ഇമാം ഹാകിം മുസ്തദ്രകിലും അല്ലാമാ ഹൈസമി മജ്മഉലും ഉദ്ധരിച്ച രണ്ടു ഹദീസുകളിൽ വായിക്കാവുന്ന ആഇശയുടെ അഹങ്കാരങ്ങൾ ഇവയെല്ലാമാണ്: എന്റെ രൂപമണിഞ്ഞു കൊണ്ട് മാലാഖമാരുടെ നേതാവ് ജിബ്രീൽ നബിയുടെ സ്വപ്നത്തിൽ വന്നു. ആറു തികഞ്ഞ പ്രായത്തിൽ എന്നെ മാത്രമേ തിരുനബി വിവാഹം ചെയ്തുള്ളൂ. എന്നെയല്ലാതെ മറ്റൊരു കന്യകയെ അവിടുന്ന് വിവാഹം ചെയ്തില്ല. ഭാര്യമാരുടെ കൂട്ടത്തിൽ എന്റെ വീട്ടിൽ കഴിയുമ്പോൾ മാത്രമേ നബിക്ക് വഹ്‌യ് ഇറങ്ങിയിട്ടുള്ളൂ. ഞാനുമായി ഒരു പുതപ്പിനുള്ളിൽ കഴിയുമ്പോൾ പോലും ദിവ്യ സന്ദേശം നബിക്ക് ലഭിക്കുകയുണ്ടായി. ഞാനായിരുന്നു എന്റെ പിതാവിനെ മാറ്റിനറുത്തിയാൽ നബിക്ക് ഏറ്റവും ഇഷ്ടമുള്ളയാൾ. എന്റെ വീട്ടിൽ വെച്ചാണ്, എന്റെ മാറിടത്തിൽ കിടന്നാണ് തിരുദൂതർ യാത്രയായത്. തിരുദൂതരുടെ അന്ത്യവിശ്രമ സ്ഥലം എന്റെ വീടാണ്. പത്നി സൗദയുടെ അവകാശം വിട്ടു തരിക മൂലം, പതിവായി എനിക്ക് രണ്ട് രാപകലുകൾ നബിയുമായി സഹവസിക്കാൻ ഭാഗ്യം ലഭിച്ചു. മാതാപിതാക്കൾ ഹിജ്റയിൽ പങ്കെടുത്ത ഏക പത്നി ഞാൻ മാത്രം. തിരുനബിയുടെ സ്വർഗ്ഗത്തിലെ മണവാട്ടി ഞാൻ തന്നെ. ഞങ്ങൾ ഒരേ പാത്രത്തിൽ വെള്ളമെടുത്ത് കുളിച്ചിട്ടുണ്ട്. തിരുനബി നിസ്കരിക്കുമ്പോൾ അവിടുത്തെ ചാരത്ത് ഞാൻ കിടന്നിട്ടുണ്ട്. നബിതങ്ങൾ അവസാനമായി ഇറക്കിയത് എന്റെ തുപ്പു നീരാകുന്നു. മരണത്തിനു തൊട്ടു മുമ്പ്, ഒരു അറാക്ക് കഷ്ണം എടുത്ത് എന്നോട് നന്നായി ചവയ്ക്കാനും എന്നിട്ട് അതെടുത്ത് നബിക്ക് മിസ്‌വാക്ക് ചെയ്തു കൊടുക്കാനും അവിടുന്ന് നിർദ്ദേശിക്കുകയായിരുന്നു.. ഇതെല്ലാമായിരുന്നു ആഇശയുടെ അഭിമാനങ്ങൾ.. സൗഭാഗ്യങ്ങൾ...സ്നേഹസ്മരണകൾ.





# 17

കൊച്ചു യുവതിയായിരുന്നെങ്കിലും ആഇശ ബുദ്ധിമതിയും അപാര ഓർമ്മശക്തിയുടെ ഉടമയും ആയിരുന്നു. ജിജ്ഞാസുവായിരുന്നു. തിരുദൂതരുടെ പത്നിയാണെന്ന ബോധം അവരിൽ രൂഢമൂലമായിരുന്നു നബിയുടെ വാക്കുകൾ, പ്രവൃത്തികൾ നയങ്ങൾ, നിലപാടുകൾ, നീക്കുപോക്കുകൾ, പെരുമാറ്റം, ചികിത്സ, അവതരിക്കുന്ന വിശുദ്ധ സൂക്തങ്ങൾ, അവയ്ക്ക് തിരുദൂതർ നൽകുന്ന വ്യാഖ്യാനങ്ങൾ.. എല്ലാം മഹതി മനസ്സിലാക്കുന്നുണ്ടായിരുന്നു. അവർ ഒരു വിശ്വ സർവകാലാശാലയിൽ വിവിധ ശാസ്ത്ര കലകളിൽ പരിശീലിപ്പിക്കപ്പെടുകയായിരുന്നു. പരിശുദ്ധ നബിയുടേയും വിശുദ്ധ ഇസ്‌ലാമിന്റെയും 'ജ്ഞാന വക്താവ്' ആകുവാൻ വേണ്ട സകല യോഗ്യതയും ആഇശ ആ തിരുജീവിതത്തിൽ ആർജ്ജിച്ചെടുത്തു. ഒമ്പത് വർഷം മാത്രമേ മഹതി തിരു സർവ്വകലാശാലയിൽ വിദ്യ അഭ്യസിച്ചിട്ടുള്ളൂ. പുഷ്കലമായ ദാമ്പത്യ ജീവിതത്തിൽ അവർക്ക് സന്താനങ്ങൾ ഉണ്ടായില്ലല്ലോ. ആഇശക്ക് ജ്ഞാന സന്താനങ്ങൾ മതിയെന്ന് അല്ലാഹു നിശ്ചയിച്ചു. മക്കളില്ലാത്തതു കൊണ്ട് മാത്രമല്ല, ആഇശക്കു നബിയുമായി തന്റെ ഇളയ പ്രായത്തിൽ തന്നെ ജീവിക്കാൻ കഴിഞ്ഞുവെന്നതാണ് അവർ ജ്ഞാന നിർജ്ജരി ആയിത്തീരാൻ അടിസ്ഥാന കാരണം. ശിലയിൽ കൊത്തി വെച്ച പോലെ അറിവുകൾ സൂക്ഷിക്കാൻ, ബാലിക അല്ലായിരുന്നെങ്കിൽ ആഇശയ്ക്കു കഴിയുമായിരുന്നില്ല. ജ്ഞാന തൃഷ്ണ മൂലം അവരുടെ നാക്ക് അടങ്ങിയിരുന്നില്ല. വിശകലന സ്വഭാവമുള്ള കൂർത്ത ചോദ്യങ്ങൾ ആഇശയുടെ സവിശേഷതയായിരുന്നു. ആഇശയെ വിവാഹം ചെയ്തു കൊടുത്ത അല്ലാഹുവിന്റെ ആസൂത്രണം അതി വിദഗ്ദമായിരുന്നു. തിരുനബിയുടെ വിയോഗ ശേഷം അവിടുത്തെ ജീവിത ചരിത്രങ്ങൾ അറിയാൻ ആഇശയുടെ സന്നിധിയിലേക്ക് ജനം ഒഴുകി. നാൽപത്തിയെട്ട് വർഷം അവർ പ്രവാചകരുടെ 'ജ്ഞാന ഖലീഫ'യായി വർത്തിച്ചു. മറ്റാരിലൂടെയും പുറത്തു വരാത്ത ഒട്ടേറെ പ്രവാചക ചര്യകൾ, വചനങ്ങൾ, തത്വചിന്തകൾ, ഉപദേശങ്ങൾ.. ആഇശ വഴിമാത്രമാണ് സമാജം അറിയുന്നത്. ഖലീഫ ഉമറിന്റെയും ഖലീഫ ഉസ്മാന്റെയും കാലത്ത് ആഇശ വനിതാ മുഫ്തിയായിരുന്നു. തിരുനബിയുടെ ഏറ്റവും മികച്ച 'ജീവചരിത്രം' എഴുതിയത് ആഇശയാണെന്ന് പറയാം.

തിരുപ്രവാചക ജീവിത സന്ദേശത്തിൽ നിന്നുള്ള രണ്ടായിരത്തി ഇരുനൂറ്റിപ്പത്ത് അദ്ധ്യായങ്ങൾ ആഇശയിൽ നിന്നാണ്. ഇമാം ബുഖാരിയും മുസ്‌ലിമും മാത്രം അതിലെ 270 അദ്ധ്യായങ്ങൾ (147 + 54 + 69) കടമെടുത്തതായി കാണാം. ആഇശയുടെ വ്യാഖ്യാനങ്ങളില്ലാതെ വിശുദ്ധ ഖുർആൻ ആർക്ക് ഗ്രഹിക്കാനാകും? ആയിശയുടെ മുറിയിൽ വെച്ച് അവതരിച്ച സൂക്തങ്ങൾ ധാരാളമുണ്ട്. ഡോക്. അബ്ദുള്ള അബുസ്സുഊദ് ബദ്ർ ആഇ

ശയുടെ ഖുർആൻ വ്യാഖ്യാനം സമാഹരിച്ചു പുറത്തിറക്കിയിട്ടുണ്ട്. വിശുദ്ധ മതത്തിന്റെ നാലിലൊന്ന് ജ്ഞാനവും ആഇശ പകർന്നു നൽകിയതാണ്. നൂറു കണക്കിന് പേർ ചേർന്നാണ് ബാക്കി ഭാഗം പൂരിപ്പിക്കുന്നത്.

ഇസ്‌ലാമിക നിയമങ്ങൾ നിർധാരണം ചെയ്യുന്ന അതിന്റെ തത്വങ്ങളിൽ സുപ്രധാനമായവ ആഇശ വഴിക്കാണ് നാം അറിയുന്നത്. ഉദാ: ഒരാൾ ഒരു കർമ്മം ചെയ്തു; അതിനെ സാധുകരിക്കുന്ന യാതൊന്നും നമ്മുടെ നിയമങ്ങളിൽ ഇല്ല. എങ്കിൽ അത് / അവൻ തള്ളപ്പെടണം എന്ന പ്രവാചക അധ്യപനം ആഇശയാണ് വിളംമ്പരം ചെയ്യുന്നത്. ഇതിൽഅടങ്ങിയ തത്വമോ, നിയമ നിർധാരണ തത്വങ്ങളുടെ പകുതി ധർമ്മം വഹിക്കുന്നു.! പ്രവാചകരെ അടുത്തറിയാൻ വേണ്ട പോലെ അവസരം ലഭിക്കാത്ത സ്വഹാബികൾ, പ്രവാചക വിയോഗത്തിനു ശേഷം ഇസ്‌ലാമിക സമൂഹത്തെ പ്രിതിനിധാനം ചെയ്ത 'പിന്തുടർച്ചക്കാർ' ആഇശയിൽ നിന്നും ജ്ഞാന കൈത്തിരി കത്തിച്ചെടുത്തു. ഇറാഖിൽ നിന്നും ശാമിൽ നിന്നും അൽജസീറയുടെ വിവിധ ഭാഗങ്ങളിൽ നിന്നും തന്നെ തിരഞ്ഞു വന്ന അനേകം ശിഷ്യന്മാർ ആയിശക്കുണ്ട്. പല പ്രശ്നങ്ങൾക്കും അന്തിമവും ആധികാരികവുമായ പരിഹാരം തേടി ആയിരങ്ങൾ അവിടം സന്ദർശിച്ചു. ജ്ഞാന മേഖലയിൽ വ്യാപൃതരായ അനേകമനേകം അന്വേഷികൾ, മദീനയിലേക്ക് ഒഴുകി, ആഇശ ഉമ്മയെ ഇന്റർവ്യൂ ചെയ്യാൻ. അതവരുടെ ജ്ഞാന മഹത്വത്തിനുള്ള പൊന്തൂവലായിരുന്നു. വിദ്യാർത്ഥികൾക്ക് വലിയ അംഗീകാരവും. ആഇശയുടെ ശിഷ്യത്വഭാഗ്യം നേടിയവർ സമാജത്തിൽ സർവ്വാദരണീയരായിത്തീർന്നു. വൈദ്യശാസ്ത്രം, അനന്തരാവകാശ നിയമം എന്നിവയിൽ ആഇശയ്ക്ക് പ്രത്യേക നൈപുണ്യമുണ്ടായിരുന്നു. സുപ്രധാനികളായ പ്രവാചക ശിഷ്യന്മാർ വരെ അനന്തരാവകാശ നിയമങ്ങൾ ആഇശയോട് ചോദിച്ചു പഠിക്കുന്നത് താൻ കണ്ടുവെന്ന് പ്രസിദ്ധനായ മസ്റൂഖ് പറയുന്നു: "ആഇശയെക്കാൾ ഫിഖ്ഹിലോ വൈദ്യത്തിലോ കവിതയിലോ നിപുണരായ ആരെയും താൻ കണ്ടിട്ടില്ലെ"ന്ന് ആഇശയുടെ സഹോദരീ പുത്രൻ ഉർവ സാക്ഷ്യപ്പെടുത്തുന്നുണ്ട്". "ഞങ്ങൾ കുഴങ്ങുന്ന ഏതൊരു പ്രശ്നത്തെക്കുറിച്ചും ആഇശയോട് ചോദിച്ചാൽ അതിനൊരു ജ്ഞാന പരിഹാരം ലഭിക്കുമായിരുന്നു"വെന്ന് പ്രസിദ്ധ സ്വഹാബി അബൂമൂസൽ അശ്അരി സാക്ഷ്യപ്പെടുത്തുന്നു. പ്രവാചകർ ബാലികയായ ആഇശയെ ഒരു "സർവ്വവിജ്ഞാന കോശ"മായി വളർത്തി എടുക്കുയായിരുന്നു എന്ന് മനസ്സിലാക്കാം. ആഇശ ആർജ്ജിച്ച ജ്ഞാനോന്നതി തിരുനബിയെന്ന ആഇശയുടെ ട്രൈനർ കൃത്യമായി അസ്സെസ്സ് ചെയ്തിട്ടുണ്ടായിരുന്നു. അതിനാൽ തനിക്ക് ശേഷം ആഇശയ്ക്ക് ജ്ഞാന പ്രസരണ ദൗത്യത്തിൽ ഏറെ സംഭാവനകൾ അർപ്പിക്കാൻ സൗഭാഗ്യം ഉണ്ടാകുമെന്ന് അവിടുന്ന് ദീർഘ ദർശനം ചെയ്തു. "നിങ്ങൾ ആഇശയിൽ നിന്ന് പഠിക്കുക', പ്രവാചകന്റെ അംഗീകാരവും ഉപദേശവും മാത്രമായിരുന്നില്ല പ്രവചനവും കൂടിയായിരുന്നു ആ വാക്കു





കൾ. ഇസ്‌ലാമിക ശരീഅത്ത് പുരുഷ വ്യാഖ്യാനമാണ്, വിശുദ്ധ ഖുർആൻ സ്ത്രീ പക്ഷത്തു നിന്ന് വ്യാഖ്യാനിക്കണം എന്നെല്ലാം സങ്കടപ്പെടുന്നവർ, ശരീഅത്തും ഖുർആനും ആഇശയെന്ന സ്ത്രീയും തമ്മിലുള്ള ബന്ധം അറിയാഞ്ഞിട്ടാണോ?!

# 18

നല്ലൊരു കവയിത്രിയും ഭാഷാ പണ്ഡിതയും ആയിരുന്നു ആഇശ. അവരിതെല്ലാം ഏത് സ്കൂളിൽ നിന്നാണാവോ പഠിച്ചത്? ജ്ഞാന പരിശീലനത്തോടൊപ്പം ആഇശയെ ആത്മീയമായി സംസ്കരിച്ചെടുക്കാനും തിരുദൂതർ വിട്ടുപോയില്ല. ഉദാരത, ലാളിത്യം, സഹനം, വികാര നിയന്ത്രണം, പകയും അസൂയയും ഇല്ലാത്ത സ്വച്ഛമായ മനസ്സ്.. മുതലായ പരിശുദ്ധികൾ ക്രമേണ ആഇശ പ്രാപിച്ചു. ആഇശ വിശുദ്ധിയുടെ പ്രതീകമായി മാറി. പശ്ചാത്താപ പരവശയായി. മനസ്സുരുകി കരയുന്ന ആഇശയുടെ ചിത്രം വിശ്വാസികളെ അമ്പരപ്പിക്കും. ജ്ഞാന ദൂതൻ ജിബ്രീൽ ആഇശക്കു സലാം' അർപ്പിച്ചു ഇളം യൗവനത്തിൽ തന്നെ ആത്മീയതയുടെ ഉന്നത പദവി ആർജ്ജിക്കുക നിമിത്തം, ആഇശയെ തിരുനബി ആദ്ധ്യാത്മികതയുടെ "സ്ഥാന വസ്ത്രം" (ഖിർഖ) അണിയിച്ചു. മാനുഷികവും ഭൗതികവുമായ ഇരുട്ടുകൾ വകഞ്ഞു മാറ്റി, ദിവ്യ വെളിച്ചത്തിന്റെ ഉജ്ജ്വല ദീപ്തമായി ജീവിതത്തിൽ പൂർണ്ണത കൈവരിക്കുന്ന, ആദ്ധ്യാത്മികതലത്തിൽ നൂറു ശതമാനം തികക്കുന്ന "സമ്പൂർണ്ണ"രിൽ ആഇശയെയും വിശ്വഗുരു ഉൾപ്പെടുത്തി. അവിടുന്ന് ആഇശയുടെ ആദ്ധ്യാത്മിക സ്ഥാനമഹത്വം മാലോകരോട് വിളിച്ചു പറഞ്ഞു: "പുരുഷന്മാരിൽ പൂർണ്ണത പ്രാപിച്ചവർ ഏറെയുണ്ട്. എന്നാൽ, സ്ത്രീകളിൽ ഇമ്രാന്റെ പുത്രി മർയം, ഫറോവയുടെ പത്നി ആസിയ മുതലായ കുറച്ചു പേരേയുള്ളൂ. എന്നാൽ ആഇശയുടെ മഹത്വം മറ്റെല്ലാ സ്ത്രീകളുടെയും മേലെയാണ്. പത്തിരിയും ഇറച്ചിയും മറ്റേതു ഭക്ഷണത്തേക്കാൾ മികവുറ്റതാണെന്ന പോലെ" (ബുഖാരി). അതെ, ആഇശ വിജയത്തിന്റെ പരകോടിയിൽ വിരാജിക്കുന്നു. ഇളം പ്രായത്തിലേ വിശ്വഗുരുവിനോടൊത്ത് ജീവിതം ആരംഭിച്ച അവർക്ക് ഒന്നും നഷ്ടമായില്ല. എല്ലാം നേടിയതേയുള്ളൂ.. അവരിപ്പോൾ വിശ്വാസികളുടെ ഉമ്മയാണ്. പെറ്റുമ്മയേക്കാൾ ബഹുമാനമർഹിക്കുന്ന ഉമ്മ.

ആഇശ ഒരു മഹാവിസ്മയമാണ്. മാതൃകയാണ്.. ആഇശയെന്നാൽ വിവാഹപ്രായം എന്നരീതിയിൽ ഒരു മഹാസാത്വികയെ പണ്ഡിതയെ അവമതിക്കാൻ ശ്രമിക്കുന്നവർ, സ്ത്രീജനങ്ങളുടെ അഭിമാന താരകത്തെയാണ് അവമതിക്കുന്നുത്. രാഷ്ട്രനായകന്റെ, പ്രവാചകർ തിരുമേനിയുടെ കൂടെയാണ് അവർ ജീവിച്ചത്. കേവലം ഒമ്പത് വർഷത്തെ കോഴ്സിലൂടെ,

വിശ്വഗുരു ചെറിയ ആഇശയെ പഠിപ്പിച്ചതും പരിശീലിപ്പിച്ചതും എന്തെല്ലാമാണ്?! രാഷ്ട്രനായകൻ, സൈന്യാധിപൻ, ആധ്യാത്മികഗുരു അതിലുപരി വ്യത്യസ്ഥ പ്രായവും വിവിധ സംസ്കാരികാനുഭവവമുള്ള പത്തു ഭാര്യമാരുടെ ഭർത്താവ് ആയിരുന്നുവല്ലോ പ്രവാചകർ.. ഇതിനെല്ലാമിടയിൽ അവിടുന്ന് ഒരു ആഇശയെ വളർത്തി യെടുത്തു!!. അത്ഭുതങ്ങളിൽ അത്ഭുതം ഇനി ചോദിക്കട്ടെ: സുന്ദരിയായ ഒരു യുവഭാര്യയെ – വിദ്യാർത്ഥിയെ അല്ലട്ടോ– ഇത്രയും വർഷം കൊണ്ട് നിങ്ങൾക്ക് എന്തെല്ലാം ആക്കിയെടുക്കാൻ സാധിക്കും? ഒപ്പം നിങ്ങൾക്ക് എത്രത്തോളം ഉയരാൻ കഴിയും ?തടസ്സങ്ങൾ എന്തെല്ലാമായിരിക്കും ?!! .. പ്രവാചകൻ (സ്വ) സാധിച്ച, അതുല്യവും അത്ഭുതകരവുമായ വിജയത്തിന്റെ ചെറിയൊരു മാതൃകയാണ് ആയിശയുമായുള്ള അവിടുത്തെ ദാമ്പത്യം..

മഹതി ആഇശയെ അല്ലാഹു തൃപ്തപ്പെട്ടിരിക്കുന്നു. അല്ലാഹുവിന്റെ അത്യപാരമായ ആസൂത്രണം അത്ഭുതകരമാണ്.

അല്ലാഹു അക്ബർ.





# കാലോചിതവാദികളുടെ പാഴ് ഗവേഷണങ്ങൾ

# 19

**നാഗരികതയുടെ** പ്രകൃതം അടിമുടി മാറിയ സാഹചര്യത്തിൽ മനുഷ്യരുടെ ജീവിത കലണ്ടർ ആകെപ്പാടെ മാറിയ കലുഷിതാന്തരീക്ഷത്തിൽ, ഇസ്‌ലാമിന്റെ ശത്രുക്കൾ, മുഹമ്മദ് നബിയെ അവമതിക്കാൻ ആ പഴമ്പാട്ടിനു സംഗീതം നൽകി വീണ്ടും തെരുവിൽ സജീവമായി. ബാലികയായ ആഇശയെ പ്രവാചകൻ വിവാഹം ചെയ്ത കാര്യം എടുത്തു കാട്ടി പരിഹസിക്കാനും അവമതിക്കാനും അവർ ധൃഷ്ടരായി.. ഇത്തവണ പഴയതുപോലെയല്ല യൂറോപ്യൻ മസ്തിഷ്കം ഘടിപ്പിച്ചതും ഇസ്‌ലാമിക കുപ്പായത്തിനകത്തുള്ളതുമായ കുറച്ചു ശരീരങ്ങൾ അവർക്ക് പിന്തുണയുമായി പ്രത്യക്ഷപ്പെട്ടു. അവർ പുതിയ നാടകത്തിൽ പലതരം വേഷം അണിഞ്ഞു. നേർക്കുനേർ പ്രവാചകനേയും പ്രമാണങ്ങളേയും ആക്ഷേപിക്കാൻ ചിലർ, പ്രമാണങ്ങളെ നിഷേധിച്ചു ഇസ്‌ലാമിനെയും പ്രവാചകനെയും രക്ഷപ്പെടുത്താൻ മറ്റു ചിലർ. തിരുചര്യ നിഷേധിക്കുകയും ഖുർആൻ ഇഷ്ടാനുസരണം ദുർവ്യാഖ്യാനിക്കുകയും ചെയ്യുന്ന ഇന്ത്യയിലെയും പാകിസ്ഥാനിലെയും അഹ്‌ലുൽ ഖുറാൻ സംഘവും കിഴക്കും പടിഞ്ഞാറുമുള്ള ആധുനിക മതേതര വാദികളായ മുസ്‌ലിം നാമധാരികളും ബുദ്ധിജീവി വേഷം കെട്ടിയ ചില 'കലോചിതവാദികളും ഇസ്‌ലാം വിമർശകർക്ക് ഒപ്പം നിൽക്കുകയായിരുന്നു. ഒരു വേള, ഒറിയന്റലിസ്റ്റ് - മിഷനറി-സിയോണിസ്റ്റ് പാളയത്തിൽ നിന്നുള്ളതിനേക്കാൾ ഭീകരമാണ് മുസ്‌ലിം നാമധാരികളായ ഇവരുടെ ആക്രമണം. അകത്തള്ള ഇവർ പുറത്തുള്ള ശത്രുക്കളുടെ ഉപഗ്രഹങ്ങൾ മാത്രമാണ്. അല്ലാഹുവിന്റെ അരുളപ്പാട് അവർ മറന്നു: മുമ്പേ പിഴച്ചു പോവുകയും ധാരാളം പേരെ പിഴപ്പിക്കുകയും അങ്ങിനെ നേർവഴിയിൽ നിന്നും വ്യതിചലിക്കുകയും ചെയ്ത ജനതയുടെ സ്വാർത്ഥ താൽപര്യങ്ങളെ നിങ്ങൾ അനുഗമിക്കരുതേ (മാഇദ:/77) എന്നാൽ അവർ അതു മാത്രമാണ് അനുഗമിച്ചത്!!

ഇസ്‌ലാമിക വികാരമുള്ള ചില പ്രമുഖർ, തിരുപ്രവാചകരെ ആക്ഷേപമുക്തമാക്കാൻ ആഗ്രഹിച്ചു കൊണ്ട് ചരിത്രം പുനർവായിച്ചു നോക്കി. ഹദീസ് വിമർശകരെ സംതൃപ്തിപ്പെടുത്താവുന്ന ചില പരാമർശങ്ങൾ ദുർബ്ബലമെങ്കിലും ചിലർ വലിച്ചു പുറത്തേക്കിട്ടു. അവർ പ്രശ്ന പരിഹാരത്തിന് ഇസ്‌ലാ

മിക നിയമങ്ങളെ പുനർവ്യാഖ്യാനിച്ചു. ഇതിനിടയിൽ ഇസ്‌ലാമിക പ്രമാണ ങ്ങളുടെയും ആധികാരിക സ്രോതസ്സുകളുടെയും വിശ്വാസ്യത ഉടഞ്ഞുപോ കുന്നത് അവർ മനഃപൂർവ്വം ഗൗനിച്ചില്ല. അവർ കഴിവുറ്റ ഗവേഷകരായി വാഴ്ത്തപ്പെട്ടപ്പോൾ, പൂർവ്വികരായ സകല ഇമാമുകളും വിവര ദോഷികളായി ചിത്രീകരിക്കപ്പെട്ടു. നിയമ പുസ്തകങ്ങൾ മുഴുവൻ അസ്വീകാര്യമായി. ആധു നികരെ പ്രീതിപ്പെടുത്താൻ, പല വിഷയങ്ങളിലും, ചരിത്ര നിർമ്മാണവും പുതിയ വ്യാഖ്യാനങ്ങളും ഇസ്‌ലാമിക ലോകത്ത് (വിശിഷ്യാ അധിനിവിഷ്ഠ രാജ്യങ്ങളിലെ മുസ്‌ലിംകൾക്കിടയിൽ) പത്തൊമ്പതാം നൂറ്റാണ്ടിന്റെ രണ്ടാം പാതിയിൽ പൊതുവിൽ തുടങ്ങിയതായി കാണാം.

# 20

ആഇശ(റ)യുടെ വിവാഹ സമയത്തെ പ്രായം സംബന്ധമായ പുതിയ അഭിപ്രായം മുസ്‌ലിം ലോകത്ത് ആദ്യമായി ഇറക്കുമതി ചെയ്തത് ആരെന്ന് കണ്ടുകിട്ടിയിട്ടില്ല. ഹദീസ് നിഷേധികളായ ഖുർആൻ വാദികൾ ആയിരി ക്കാനാണ് സാധ്യത കാണുന്നത്. ശിഈ സ്രോതസ്സുകൾ അവലംബിച്ചുള്ള താണല്ലോ അവരുടെ പല ഗവേഷണ ഫലങ്ങളും അഹ്‌ലുസ്സുന്നയുടെ ആധാരങ്ങൾ ദുർബ്ബലമാക്കുക റാഫിദികളുടെ ജന്മ ലക്ഷ്യമാണ്. അതോ ടൊപ്പം, മഹതി ആഇശയെ അവമതിക്കാനുള്ള ശ്രമങ്ങളും അവരിൽ കാണാം മഹതി കന്യകയായിരുന്നില്ലെന്ന് വരുത്താൻ അവർ സകല പ്രമാണങ്ങളും നിഷേധിക്കും. ഈജിപ്തിലെ റാഫിദീ പ്രമുഖനായ സ്വാലിഹ് അൽവിർദാനിയുടെ 'ദിഫാഉൻ അനിർറസൂൽ' എന്ന ഗ്രന്ഥം ഇക്കാലത്ത് ആ ജോലി നിർവ്വഹിക്കുന്നുണ്ട്. പാകിസ്ഥാനിലെ/ അവിഭക്ത ഇന്ത്യയിലെ ഖുർആൻ വാദിയായിരുന്ന ഗുലാം ജീലാനി ബർഖ് എഴുതിയ 'ദോ ഇസ്‌ലാം' ആഇശയുടെ വിവാഹ പ്രായം ഒമ്പതായിരിക്കാൻ ന്യായമില്ലെന്ന് ശാരീരിക കാരണങ്ങൾ നിരത്തി ഹദീസുകളെ നിഷേധിക്കുന്നുണ്ട്. മദീനയിൽ എത്തിയ ഉടനെ പനി ബാധിച്ച ആ പെൺകുട്ടിക്ക് സംഗ പ്രാപ്തി ഉണ്ടായിരിക്കാൻ സാധ്യതയില്ലഎന്നായിരുന്നു ബർഖിന്റെ കണ്ടെത്തൽ. 1920 കളിൽ ഇന്ത്യയിൽ ഇവ്വിഷയകമായ വൈജ്ഞാനിക സംവാദം നടന്നു പോയിട്ടു ണ്ടെന്ന് മനസ്സിലാക്കാം. സയ്യിദ് സുലൈമാൻ നദ്‌വിയുടെ 'സീറത്തെ ആഇശ' യിൽ മഹതിയുടെ വിവാഹ പ്രായം അനുസ്മരിച്ചതിനോടു ചേർന്ന് നൽകിയ അടിക്കുറിപ്പിൽ നിന്നും അന്നത്തെ സംവാദാനുഭവം വായിച്ചെടുക്കാവു ന്നതാണ്.

ആഇശയുമായുള്ള വിവാഹം നബിയുടെ വ്യക്തിത്വത്തിന് ചേർന്നതല്ലെന്ന് ധരിച്ച സൂക്ഷ്മ ദൃക്കുകളല്ലാത്ത ചിലയാളുകൾ വിവാഹ സമയത്ത് ആഇശയുടെ പ്രായം പതിനാറ് ആയിരുന്നുവെന്ന് സ്ഥാപിക്കാൻ





വൃഥാ ശ്രമം നടത്തിയിട്ടുണ്ടെന്നും അവരുടെ വാദത്തിന് യാതൊരു തെളിവും ഇല്ലെന്നും ഹദീസ് ഗ്രന്ഥങ്ങളിലോ ചരിത്ര കൃതികളിലോ ഈ വാദത്തെ തുണക്കുന്ന ഒരക്ഷരം പോലും ഇല്ലെന്നും അദ്ദേഹം കുറിക്കുന്നു. വിശദാംശങ്ങൾക്ക് 1928 ജൂലൈ, 1929 ജനുവരി ലക്കങ്ങളിലെ മആരിഫ് മാസിക പരിശോധിക്കാനും അദ്ദേഹം നിർദ്ദേശിക്കുന്നു. ആ കുറിപ്പിൽ സൂചിപ്പിച്ച സൂക്ഷ്മ ദൃക്കല്ലാത്ത വ്യക്തി ആരെന്ന് ഇനിയും കണ്ടുപിടിക്കേണ്ടതുണ്ട്. കുറിപ്പിൽ നിന്നും മനസ്സിലാകുന്നത്, 1928 ജൂലൈ ലക്കത്തിൽ പുതിയ വാദം ഉന്നയിച്ചു കൊണ്ടുള്ള ലേഖനം മആരിഫിൽ വന്നതിനു പ്രതികരണമായി 1929 ജനുവരിയിൽ മറു ലേഖനം വന്നിരിക്കാം എന്നാണ്. അങ്ങനെയെങ്കിൽ ആ ലേഖനങ്ങളും പരിശോധനാവിധേയമാ ക്കേണ്ടതുണ്ട്.

ഹി 1353/ എ ഡി 1934 ൽ, സുന്നത്ത് നിഷേധിയായിരുന്ന ഹഖ് ഗോ തന്റെ ലിമാദാ അങ്കർത്തുൽ ഹദീസ് എന്ന പുസ്തകത്തിൽ ഇത് സംബന്ധമായി ചില വിതണ്ഡവാദങ്ങൾ ഉന്നയിച്ചപ്പോൾ, ശൈഖ് ഹബീബുറഹ്മാൻ അഅ്ളമി നുസ്രതുൽ ഹദീസി ഫിർറദ്ദി അലാ മുങ്കിരിൽ ഹദീസ് എന്ന കൃതിയിലൂടെ അതിനു മറുപടി നൽകിയതാണ്(പേജ് 155–163). മഹതി ആഇശയുടെ വിവാഹ പ്രായത്തിൽ അറബിയിൽ തിരുത്ത് നിർദ്ദേശിച്ചത് മുഹമ്മദ് ഹുസൈൻ ഹൈക്കൽ ആയിരുന്നു. അദ്ദേഹം 1933 ൽ പുറത്തിറക്കിയ ഹയാതു മുഹമ്മദ്ൽ, തിരുനബി മഹതി അഇശയെ അവരുടെ പന്ത്രണ്ടാം വയസ്സിൽ വിവാഹം ചെയ്തുവെന്ന് രേഖപ്പെടുത്തി. ഒമ്പതാം വയസ്സിലാണ് വിവാഹം നടക്കുന്നത്.പിന്നെയും രണ്ടു വർഷം കഴിഞ്ഞു വീടുകൂടാൻ ആ ബാലികയെ അപ്രായത്തിൽ വീട്ടിൽ കൊണ്ടുവരുന്നത് തിരുനബി ഇഷ്ടപ്പെടുമെന്ന് പറയാൻ ന്യായമില്ല, അദ്ദേഹം ഇങ്ങനെ വിവാദം തുടങ്ങി വെക്കുകയായിരുന്നു. 1933ൽ ഇങ്ങനെയൊരു കണ്ടെത്തൽ സ്രോതസ്സ് കാണിക്കാതെയും തെളിവുകൾ നിരത്താതെയും ഹൈക്കൽ എടുത്തുദ്ധരിച്ചെങ്കിലും ഈജിപ്തിലെയും മറ്റ് അറബ് ലോകത്തിലെയും ജ്ഞാനികൾ അത് മുഖവിലക്കെടുത്തില്ല. പുതിയ കണ്ടെത്തലിലെ പാളിച്ചകൾ തന്നെയായിരുന്നു അത് തള്ളപ്പെടാൻ കാരണം.

എന്നാൽ, പ്രസിദ്ധ സാഹിത്യകാരനും കവിയുമായിരുന്ന പ്രൊഫ. അബ്ബാസ് മഹ്മൂദ് അൽ അഖ്ഖാദ് അതപ്പടി ഏറ്റെടുത്തു. 1943 ൽ ആഇശ ബീവിയെ കുറിച്ച് അദ്ദേഹം എഴുതിയ "അസ്സിദ്ധീഖ: ബിന്ത് അസ്സിദ്ധീഖ്" എന്ന ഗ്രന്ഥത്തിൽ തിരുനബിയോടൊപ്പം ജീവിക്കാൻ തുടങ്ങുമ്പോൾ ആഇശ ബീവിക്ക് 12–15 വയസ്സെങ്കിലും ഉണ്ടായിരുന്നുവെന്ന് സമർത്ഥിക്കാൻ ശ്രമി ച്ചു. തങ്ങളുടെ വലിയ കണ്ടുപിടുത്തമായി ഇന്ന് ചിലർ നിരത്തുന്ന പല ന്യായ ങ്ങളും അന്ന് അഖ്ഖാദ് ഉന്നയിച്ചതായിരുന്നു. തന്റെ പുതിയ കണ്ടെത്തൽ അവതരിപ്പിച്ച ശേഷം അദ്ദേഹം പറയുന്നു: "ആഇശയുടെ ബാല്യത്തിൽ നബി(സ്വ) അവരെ വിവാഹം ചെയ്ത കാര്യം അടിസ്ഥാനമാക്കി ഓറിയന്റ്

ലിസ്റ്റുകൾ ആരോപിക്കുന്ന കാര്യങ്ങളെ നിർവ്വീര്യമാക്കാൻ ഉതകുന്ന ആധികാരികമായ ചരിത്ര നിർണ്ണയമാണിത്; മറ്റുള്ളവ അത്ര ആധികാരികമല്ല." (പുറം 52).അക്കാലത്ത് തന്നെ അഖാദിനു ചുട്ട മറുപടി കിട്ടിയിട്ടുണ്ട്, അതുകൊണ്ടായിരിക്കണം പിന്നീട് അൻപത് വർഷക്കാലം ജീവിക്കാൻ ഭാഗ്യം ലഭിച്ചിട്ടുപോലും ആ പുതിയ വാദം മറ്റെവിടെയും അദ്ദേഹം ആവർത്തിക്കാതിരുന്നത്. ഡോക് ബിശ്ർ ഫാരിസ് അൽ മുഖ്തത്വഫ് മാഗസിന്റെ 1944 ഫെബ്രുവരി ലക്കത്തിൽ എഴുതിയ മറുപടി ലേഖനം പ്രമാണ ബദ്ധമായിരുന്നു. അതിന്റെ ഏപ്രിൽ ലക്കത്തിൽ ഈജ്പ്ത്യൻ പണ്ഡിതൻ അഹ്മദ് മുഹമ്മദ് ശാകിർ മറ്റൊരു ഗംഭീര മറുപടി എഴുതി. സ്വാലിഹ് ബിൻ സഊദ് അല്ലഹീദാൻ എഴുതിയ നഖ്ദ് ആറാഇലും(പേജ്311) അഖാദിന്റെ അബ്ഖരിയ്യത്ത് വാദത്തെ നന്നായി പരിശോധിക്കുന്നുണ്ട്.

എന്നാൽ, ഒറ്റപ്പെട്ട ചിലർ അഖ്ഖാദിനെ ഉപജീവിച്ചു മുന്നോട്ട് പോകാതിരുന്നില്ല. സൗദിയിലെ കിംഗ് ഫൈസൽ ഗവേഷണ കേന്ദ്രം പ്രസിദ്ധീകരിക്കുന്ന അൽ ഫൈസൽ മാഗസിന്റെ ഹി. 1398(1980) റബീഉൽ അവ്വൽ പതിപ്പിൽ പ്രൊഫ. അഹ്മദ് മുഹമ്മദ് ജമാൽ, ആഇശാ ബീവിയുടെ വിവാഹ സമയത്തെ പ്രായത്തെ കുറിച്ച് പ്രധാന രേഖകളിൽ പറയുന്നത് നിഷേധിച്ചും ബാലവിവാഹത്തെ ചോദ്യം ചെയ്തും ലേഖനം എഴുതുകയുണ്ടായി. എന്നാൽ, താമസിയാതെ തനിക്ക് പറ്റിയ അബദ്ധം തിരിച്ചറിഞ്ഞ് അദ്ദേഹം അദ്ദഅവത്തുസ്സുഊദിയ്യയിൽ തിരുത്ത് കൊടുത്തു. പിന്നീട് 1986 ൽ അൽ മദീന പത്രത്തിന്റെ ഹി.1404 ശഅബാൻ 1 ബുധനാഴ്ച പതിപ്പിൽ മക്കയിലെ ഉമ്മുൽ ഖുറാ സർവ്വകലാശാലയിലെ ഡോക് സയ്യിദ് രിസ്ഖ് ത്വവീൽ ബാല വിവാഹത്തിന്റെ വിധിയെന്ത്? എന്ന തലക്കെട്ടിൽ ഒരു ലേഖനം എഴുതി. ഇതിലെ വാദങ്ങളെല്ലാം നേരത്തെ പുറത്തു വന്നത് തന്നെയായിരുന്നു. ലേഖനത്തിനു മറുപടിയായി മദീന നിവാസിയും അധ്യാപകനും ഹദീസ് പണ്ഡിതനുമായ ഖലീൽ ഇബ്രാഹിം മുലാഖാത്വിർ "സയ്യിദ ആഇഷയുടെ വിവാഹം" എന്നൊരു പുസ്തകം തന്നെ രചിച്ചു.

പ്രൗഢവും പ്രാമാണികവുമാണ് ഈ പുസ്തകം. 1987 ൽ ഡോക് ഇബ്രാഹിം ശഊത് എഴുതിയ 'അബാത്വീൽ യജിബു അൻ തുഹ്മാ ഫി താരീഖ്' എന്ന പുസ്തകത്തിലൂടെയാണ് പിന്നീട് ഈ വാദം അറബി വായനക്കാരിൽ പ്രചരിക്കുന്നത്. ശഊതിന്റെ പ്രോക്ത പുസ്തകം 1999ലാണ് ഈ ഗ്രന്ഥകർത്താവ് കാണുന്നത്, വായിക്കുന്നത്, കുറിപ്പുകൾ എഴുതി വെക്കുന്നത്.

മഹതി ആഇശയുടെ വിവാഹ പ്രായം അല്ല പുതിയ ഗവേഷകരുടെ ഉന്നം. മുസ്ലിം രാജ്യങ്ങളിലെ വിവാഹം പ്രായം ഉയർത്താൻ പൗരന്മാരെ പാകമാക്കലായിരുന്നു. പല നാടുകളിലും വിവാഹ പ്രായം ഉയർത്തി നിയമം വന്നു. സൗദ്യയിൽ മഹാമുഫ്തി ഉസൈമീൻ വിവാഹ പ്രായം നിർണ്ണയിച്ചു ഫത്‌വ കൊടുത്ത സന്ദർഭവും ഇതായിരുന്നു. പ്രസിദ്ധ മുഫസിറും ഇസ്





ലാമിക പണ്ഡിതനുമായ ഡോക് മുഹമ്മദ് അലി സ്വാബൂനി ഇസ്‌ലാമിൽ ഇളംപ്രായത്തിലെ വിവാഹം എന്ന പുസ്തകം എഴുതുന്നത് ഈ പശ്ചാത്തലത്തിലാണ്. പ്രസിദ്ധ ഈജിപ്ഷ്യൻ പണ്ഡിതൻ അലി ത്വൻത്വാവി തന്റെ ഓർമ്മക്കുറിപ്പുകളിൽ, വിവാഹത്തിന് മിനിമം പ്രായം നിശ്ചയിച്ച മുസ്ലിം ഭരണാധികാരികളുടെ അക്രമത്തെ നിശിതമായി വിമർശിക്കുന്ന പശ്ചാത്തലവും ഇതുതന്നെ. വിശുദ്ധ ഖുർആനിന്നും തിരു ചര്യക്കും മുസ് ലിം സമുധായത്തിന്റെ സമവായത്തിനും എതിരായ പ്രവർത്തനമായി വിവാഹ പ്രായ നിർണ്ണയനത്തെ അദ്ദേഹം വിശേഷിപ്പിച്ചു. കുവൈത്തിലെ ആലമുൽ മഅ്രിഫ പ്രസിദ്ധം ചെയ്ത (1998 ശഅബാൻ പതിപ്പ്) ഡോക്. അബ്ദുസ്സലാം തിർമാനീനി തയ്യാറാക്കിയ അറേബ്യയിലെ വിവാഹം : ജാഹിലിയ്യാകാലത്തും ഇസ്‌ലാമിലും എന്ന പഠനത്തിൽ, ആഇശയുടെ വിവാഹ സമയത്തെ വയസ്സ് പന്ത്രണ്ടായിരുന്നുവെന്ന് പറഞ്ഞു പോകുന്നുണ്ട്. ഡോക് ശൗഖി ദൈഫ് എഴുതിയ മുഹമ്മദ് ഖാതിമുൽ മുർസലീൻ (പ്രസാ. 2000 ജനുവരി) ആഇശയുടെ വിവാഹ സമയത്തെ വയസ്സ് അൽപം ഉയർത്തി ഇരുപതിലെത്തിച്ചിട്ടുണ്ട്! മഹ്മൂദ് അബുൽ ഫൈദ് അൽമനൂഫിയുടെ സീറത്തു സയ്യിദിൽ മുർസലീൻ, ലാഹോറിലെ അഹ്മദിയ്യ സംഘം തലവൻ മുഹമ്മദ് അലിയുടെ മുഹമ്മദു റസൂലുള്ള തുടങ്ങിയ പല ഗ്രന്ഥങ്ങളിലും പുതിയ വാദം കയറ്റിയിട്ടുണ്ട്.

മിഷിഗനിൽ വൈദ്യ സേവനം ചെയ്യുന്ന ടി ഒ. ശാനവാസ് ഇതുസംബന്ധമായ വാദങ്ങളെല്ലാം സാമാഹരിച്ച് മിനാരറ്റ്(1999 മാർച്ച്)മാഗസിനിൽ 'ആഇശ മണവാട്ടിയായത് ആറാം വയസ്സിലോ?' എന്നൊരു ലേഖനം പ്രസിദ്ധം ചെയ്തിട്ടുണ്ടായിരുന്നു. പ്രസിദ്ധ പ്രബോധകനും മിഷിഗനിൽ ഉന്നത ഭിഷഗ്വരനുമായിരുന്ന അമീർ അലിയുടെ (ജനനം ഹൈദ്രബാദിൽ, കൂടുതൽ വിവരങ്ങൾ കണ്ടത്തേണ്ടതുണ്ട്)രചനയായിട്ടാണ് ഷാനവാസ് അത് കൊടുത്തിട്ടുള്ളത്. അങ്ങനെയെങ്കിൽ ബുഖാരിയുടെ നിവേദനം പരിശോധിക്കാൻ ധാർഷ്ട്യം കാണിച്ചത് ആദ്യമായി അമീർ അലി ആയിരിക്കണ5/04/2008ന് ഈജിപ്തിലെ ജുംഹൂരിയ്യ പത്രത്തിൽ മുജീബ് അൽ ഹുമൈദി ഇതെല്ലാം ഇതെല്ലാം പകർത്തി ഒരു ലേഖനം എഴുതിയെങ്കിലും അത് ശ്രദ്ധിക്കപ്പെടാതെ പോയി. അതിനു ശേഷം പ്രസിദ്ധ പത്രപ്രവർത്തകനായ ഇസ്‌ലാം ബുഹൈരി അൽയൌം പത്രത്തിൽ (2008 ഒക്ടോബർ 16) എഴുതിയ 'ഒമ്പതു വയസ്സിലെ ദാമ്പത്യം, ഒരു കെട്ടുകഥ' എന്ന ലേഖനം വലിയൊരു 'പുതിയ കണ്ടെത്തൽ' ആയി ആഘോഷിക്കപ്പെട്ടു. പ്രസിദ്ധനായ ഡോക്. മുഹമ്മദ് അമ്മാറ പോലും ബുഹൈരിയെ നവ ഗവേഷകനായി അംഗീകരിച്ചുകൊടുത്തുകൊണ്ടായിരുന്നു അതിന് മറുപടി എഴുതിയത്. പഴയ സംഭവങ്ങളും സംവാദങ്ങളും അമ്മാറ അറിഞ്ഞു കാണില്ല. പ്രസിദ്ധനായ ഹസനുൽ ബന്നയുടെ ഇളയ സഹോദരനും പിടുത്തം വിട്ട സ്വതന്ത്ര ഇസ്‌ലാമിസ്റ്റും സോഷ്യലിസ്റ്റുമായ ജമാൽബന്ന 'ഒരു യുവ പത്ര പ്രവർത്തകൻ പ്രഗൽഭ

രായ 'അഇമ്മത്തുകളുടെ ആയിരം വർഷത്തെ അബദ്ധം തിരുത്തുന്നു' എന്ന് ബുഹൈരിയെ വാഴ്ത്തികൊണ്ട് 13/08/2008 ൽ പ്രതികരണം എഴുതി. ഡോക്. ശാനവാസ് എഴുതിയ ലേഖനത്തിന്റെ നേർ പകർപ്പായിരുന്നു ബുഹൈരിയുടെത്. സ്രോതസ്സ് കാണിക്കാതെ അത് സ്വന്തം ഗവേഷണമായി എഴുന്നള്ളിക്കുകയായിരുന്നു ബുഹൈരി.

പിന്നീട് ജമാൽ ബന്ന, ആ പത്രപ്രവർത്തകനെ അപ്പാടെ പകർത്തി പലേടത്തും എഴുതി വെച്ചു. അദ്ദേഹത്തിന്റെ ബുഖാരി മുസ്‌ലിം ശുദ്ധീകരണം എന്ന ക്ഷുദ്ര കൃതിയിൽ വിഷയം ആവർത്തിച്ചു.. പ്രസിദ്ധനായ അലി അസ്സാലൂസ് ' 'ജമാലുൽ ബന്ന ഉന്നത ശീർഷരായ അഇമ്മതുകളുടെ മേൽ അസത്യം ആരോപിക്കുന്നു" എന്ന തലക്കെട്ടിൽ അത്തൌഹീദ് മാഗസിനിൽ ഗംഭീര മറുപടി എഴുതി. ജമാൽ ബന്ന പ്രതികരിച്ചില്ല. ബുഹൈരിയുടെ ലേഖനം ഈജിപ്തിലും മറ്റു നാടുകളിലും വലിയ വിവാദം ഉണ്ടാക്കി. ദൃശ്യ മീഡിയകൾ പലവിധേന വിഷയം ചർച്ചക്കിട്ടു. ഓർബിറ്റ് ചാനലിന്റെ ഭാഗമായ സ്വഫ്വ ഒന്നിലേറെ ചർച്ചകൾ സംഘടിപ്പിച്ചു. ബുഹൈരിയുമായി ഡോക്. അബ്ദുൽ ഹാദി അബ്ദുൽ ഖാദിറും പ്രസിദ്ധ പ്രബോധകൻ യൂസുഫ് അൽ ബദരിയും വിവിധ ചാനൽ ചർച്ചകളിൽ സംവദിച്ചു.

പരിഷ്കരണ വാദിയായ ഖാലിദ് അൽജുന്ദി ബുഹൈരിയെ പിന്തുണച്ചെങ്കിലും, ശൈഖ് അൽഹുമ്മാം അൽഹുവൈനി ബുഹൈരിയുടെ വാദങ്ങൾക്ക് അക്കമിട്ട് മറുപടി പറയുകയുണ്ടായി. പീപ്പിൾസ് ചാനലിലെ 'ഫദ്ഫദ ഈമാനിയ്യ:' പരിപാടിയിൽ, രണ്ടര മണിക്കൂർ നീണ്ട പ്രഭാഷണത്തിൽ ബുഹൈരിയെയും ജുന്ദിയെയും ബന്നയെയും സമർത്ഥമായും പ്രാമാണികമായും അദ്ദേഹം ചോദ്യം ചെയ്തു. പിന്നെ അവരുടെ ഭാഗത്തു നിന്ന് യാതൊരു പ്രതികരണവും ഉണ്ടായില്ല. എങ്കിലും ബുഹൈരിയുടെ ലേഖനം വിവിധ നാടുകളിലെ കാലോചിത വാദികൾ ഏറ്റെടുത്തു. മൊറോക്കോയിൽ കോടതി നടപടികളിൽ വരെ ബുഹൈരിയുടെ ലേഖനം ആസ്പദമാകിയുള്ള വിധിന്യായങ്ങൾ ഉണ്ടായി. യമനിൽ പ്രസ്തുത ലേഖനം പുസ്തക രൂപത്തിൽ പുറത്തിറങ്ങി. സൗദി അറേബ്യയിൽ 2009 –2010 ൽ വീണ്ടും ചില ഗ്രന്ഥകാരന്മാരും പത്ര ലേഖകന്മാരും വിഷയം വലിച്ചിട്ടു. സൗദിയിലെ അൽവത്വൻ പത്രത്തിൽ (2009 ഫെബ് 6), ഇസ്‌ലാം പുതിയ ഖുർആൻ വ്യാഖ്യാതാക്കളെ തേടുന്നു എന്ന തലക്കെട്ടിൽ, മുസ്തഖ്ബിലുൽ ഇസ്‌ലാം പത്രത്തിന്റെ ചീഫ് എഡിറ്റർ ഇന്ത്യക്കാരനായ റാഷിദ് ശാസ് എഴുതിയ ലേഖനം പ്രസിദ്ധീകരിച്ചു. ബുഹൈരിയുടെ അല്ലെങ്കിൽ ശാനവാസിന്റെ ഫോട്ടോ കോപ്പിയായിരുന്നു ആ ലേഖനം. ദേശീയ മനുഷ്യവകാശ സഭയുടെ എക്സിക്യൂടീവ് അംഗവും മുസ്‌ലിം പണ്ഡിതരുടെ ആഗോള കൂട്ടായ്മ അംഗവുമായ വനിതാ ഡോക്. സുഹൈല സൈനുൽ ആബിദീൻ ഹമ്മാദ് അൽമദീന പത്രത്തിന്റെ





ബുധനാഴ്ച്ച പതിപ്പിൽ (2010 മാർച്ച് 2,9) എഴുതിയ വിവാദ ലേഖനം കൂടുതൽ ചർച്ച ചെയ്യപ്പെട്ടു. അഖാദിന്റെയും ബുഹൈരിയുടെയും കണ്ടെത്തലുകൾ അപ്പടി പകർത്തുകയായിരുന്നെങ്കിലും, സ്വന്തമായ ഗവേഷണ ഫലം എന്ന സ്വഭാവത്തിലാണ് അവർ ലേഖനം തയ്യാറാക്കിയത്. എന്നാൽ, മഹതി ആഇശയുടെ വീടുകൂടുന്ന സമയത്തെ പ്രായം 19–20 ആക്കി ഉയർത്തിയത് അവരുടെ സ്വന്തം തിരുത്ത് തന്നെയായിരുന്നു. "ആഇശയെ വിവാഹം ചെയ്യുമ്പോൾ അവരുടെ വയസ്സ് എത്രയായിരുന്നെന്ന് കൃത്യമായി പറയുന്ന ഒരു ഹദീസ് പ്രവാചകനിൽ നിന്നും വന്നിട്ടില്ല"ന്ന് അവർ പ്രഖ്യാപിച്ചുകളഞ്ഞു! ശൈഖ് സമീർ അൽ മാലികിയുടെ മറുപടി കിട്ടിയപ്പോൾ സുഹൈല അടങ്ങി. യമനിലും പുതിയ ഗവേഷകന്റെ അലയൊലികൾ പ്രകടമായി ന്യൂസ് യമൻ പത്രത്തിൽ മൂജീബ് അൽഹുമൈദി പുതിയ പഠനം എന്ന് വിശേഷിപ്പിച്ച് പഴയതെല്ലാം ആവർത്തിച്ചു. ഇതിനടയിൽ മിഷനറി നേതാവ് സകരിയ്യ ഈജിപ്തിൽ ഖാലിദ് അൽ ജുന്ദിയുടെയും പ്രൊഫ മഹ്മൂദ് സഅദിന്റെയും ചാനൽ പരിപാടികൾക്ക് മറുപടിയെന്നോണം, തന്റെ ചാനൽ പരിപാടിയിൽ വിഷയം ചർച്ച ചെയ്തു. സകരിയ്യാ പാതിരിയുടെ ആക്ഷേപങ്ങൾക്ക് മറുപടിയായി പ്രഗൽഭനായ മുഹമ്മദ് ജലാൽ അൽ ഖസ്സാസ് പ്രൗഢമായ ഒരു ഗ്രന്ഥം തന്നെയും എഴുതുകയുണ്ടായി."കള്ളനും ദുഷ്ടനുമായ സകരിയ്യാ പാതിരി"എന്ന പേരിൽ.

**ബുഹൈരിയെ** അനുകരിച്ചു കൊണ്ട് ' 'മതേതര വിശ്വാസികൾ" കിട്ടുന്നിടത്തെല്ലാം വിവാദം ഉണ്ടാക്കിക്കൊണ്ടിരുന്നപ്പോൾ, ജ്ഞാനികൾ സമയോചിതം ഇടപ്പെട്ട് പണ്ഡിതോചിതമായി പ്രതിരോധിക്കുന്നത് എങ്ങും കാണുന്നു. എന്നാൽ, അതൊന്നും കാണാത്ത മട്ടിൽ മറ്റൊരിടത്ത് പുതിയൊരാൾ 'പുതിയ കണ്ടെത്തലു'മായി വരുന്നതാണ് വിമർശക പക്ഷത്തെ പതിവ് സ്വഭാവം. ജ്ഞാനികളുടെ പ്രമാണ ബദ്ധമായ ന്യായങ്ങൾ തടുക്കാൻ പുതിയ ഗവേഷകർക്ക് സാധിക്കുന്നില്ലെന്ന് വാദവിവാദങ്ങൾ നിരീക്ഷിക്കുന്നവർക്ക് എളുപ്പത്തിൽ ബോധ്യമാകും. ഓൺലൈൻ രംഗത്ത് ഐമൻ ഖാലിദ് ഇംഗ്ലീഷിലും അറബിയിലും പ്രൗഢമായ മറുപടികൾ നിരത്തിയിരുന്നു.. അതോടെ മതേതര കക്ഷികൾ പ്രതിസന്ധിയിലായി. പിന്നീട്, ജമീൽ ബിൻ അബ്ദ അസ്സൽവി കുടുംബാസൂത്രണത്തെക്കുറിച്ച് എഴുതിയ 'ഫത്ഹ് അല്ലാമിൽ ഗുയൂബി'ൽ ബുഹൈരിയെ പണ്ഡിതോചിതമായി ഖണ്ഡിച്ചു. തുടർന്ന്, ഫഹദ് മുഹമ്മദ് ഗഫീലിയുടെ സമഗ്രമായ പഠനം അസ്സനൽ വഹ്ഹാജി ഫീ സിന്നി ആഇശ: ഇന്ദ സ്സിവാജ് 2010 ൽ ഗ്രന്ഥമായി റിയാദിൽ പുറത്തിറങ്ങിയതോടെ വിമർശകർ മാളത്തിലൊളിച്ച തായിരുന്നു. അപ്പോഴാണ് 2015 ഏപ്രിൽ 3 പ്രബോധനം വാരികയിൽ എം വി മുഹമ്മദ് സലീം മൗലവി എഴുതിയ ലേഖനത്തിലൂടെ വിവാദം കേരളത്തിൽ പരസ്യമാകുന്നത്. അദ്ദേഹത്തിന്റെ പ്രധാന സ്രോതസ്സ് ജമാൽ ബന്നയാണെന്നാണ് മനസ്സിലാകുന്നത്. യാതൊരുവിധ അവധാനതയും

കാണിക്കാതെ പണ്ഡിതോചിതമായി പരിശോധിക്കാതെ, ഇന്റർനെറ്റ് വഴിയോ മറ്റോ കിട്ടുന്നതെല്ലാം എഴുതിവിട്ട് വിവാദം ഇളക്കിവിട്ടത് അക്ഷന്തവ്യമായ അപരാധമായിപ്പോയി. സ്രോതസ്സ് ആരായാലും ശരി, തന്റെ സഹപ്രവർത്ത കൻ കാടേരി മുഹമ്മദ് മൗലവിയുടെ പണ്ഡിതോചിതമായ പ്രതികരണം അൽബലാഗ് മാഗസിനിൽ വന്നു. കാണുന്നതെല്ലാം പകർത്തിയാൽ വലിയ കുഴിയിൽ പതിക്കും (കേൾകുന്നതെല്ലാം എടുത്തു പറയുന്നത് തന്നെ മതി കളവാകാൻഎന്ന് ഹദീസ്.) എന്നൊരു ഷോക്ക് സലീം മൗലവിയിൽ ഉണ്ടാക്കാൻ ആ ലേഖനത്തിനു സാധിച്ചുവെന്നാണ് മനസ്സിലാകുന്നത്. കാടെരിയുടെ സമർത്ഥമായ മറുപടി പ്രബോധനം ആഴിച്ചപതിപ്പിൽ വരായ്ക നിമിത്തം, സലീം മൗലവിയുടെ കുറിപ്പു വായിച്ചവർ അതിലെ അടിസ്ഥാന രഹിതമായ വാദങ്ങൾ ഇരുമ്പുലക്കയായി വിഴുങ്ങി നടക്കുന്ന ചില ദൃശ്യങ്ങൾ കാണുകയുണ്ടായി. ഈ പശ്ചാത്തലം നിലനിൽക്കവേ, മാതൃഭൂമി പത്രം വിവാദത്തിന് മറ്റൊരർത്ഥത്തിൽ നവ ജീവൻ നൽകി. ഇവ്വിഷയം സമഗ്രമായി എഴുതണമെന്ന തീരുമാനം ഉണ്ടായ സാഹചര്യം അതാണ്. എഴുതുന്നതിനു മുമ്പ്, മലയാളത്തിൽ ഇത് സംബന്ധമായ സംവാദം നടത്തിയ സലീം മൗലവിയെയും മുഹമ്മദ് മൗലവിയെയും നേരിൽ കണ്ട് അവരുടെ വീക്ഷണങ്ങൾ മനസ്സിലാക്കാൻ അവസരം കണ്ടെത്തിയിരുന്നു. അറബ് ലോകത്ത് നടന്ന ഗ്രന്ഥ/ലേഖന സംവാദങ്ങളും ഓൺലൈൻ രംഗത്തെ സോഫ്റ്റ് സംവാദങ്ങളും കിട്ടാവുന്നിടത്തോളും സമാഹരിക്കുകയും ചെയ്തു.

# 21

**മഹതി** ആഇഷയുടെ ജനന സർഫിക്കറ്റ് പുനപരിശോധിക്കാൻ ഗവേഷക പടുക്കൾ ഉദ്യുക്തരായതിന്റെ കാര്യം പലതാണ്. തിരുനബിക്ക് നേരെയുള്ള വിമർശനം തടുക്കുകയെന്ന ലക്ഷ്യമാണ് മുന്നോട്ടു വെക്കാ റുള്ളത്. എന്നാൽ പ്രസ്തുത ആവശ്യം നേടിയെടുക്കുന്നതിനുവേണ്ടി ഇസ്ലാമിക പ്രമാണങ്ങളെ വളച്ചൊടിക്കാൻ, അവ പല നിലക്കും അവിശ്വസനീയ മാണെന്ന് വരുത്താൻ, മുസ്‌ലിം സമുദായത്തിന്റെ സമ്പന്നമായ പതിനാലു നൂറ്റാണ്ടു കാലത്തെ മഹിതസംസ്കാരത്തെ അവമതിക്കാൻ, അവർ ധൃഷ്ടരാകുന്നു എന്ന ഭീകരാനുഭവം, അവരുടെ ഉദ്ദേശ്യശുദ്ധിയെ വികലമാക്കുന്നു. ആധികാരികമായ ഹദീസ് സ്രോതസ്സു കളുടെ വിശ്വാസ്യത ഇല്ലാതാക്കുക, മുസ്‌ലിം സമുദായത്തിന്റെ ഇജ്മാഉ്, എന്ന സുഭദ്ര കോട്ടയിൽ വിള്ളലുണ്ടാക്കുക, മാതൃകാ ജ്ഞാനികളായ സർവ അഇമ്മത്തുകളെയും ചോദ്യം ചെയ്യുക... തുടങ്ങിയ ദുഷ്പ്രവണതകൾ ആധു നിക ഗവേഷകരിൽ പ്രകടമാണ്. ആഇശയുടെ പ്രായമോ വിവാഹപ്രായമോ





അല്ല അകത്തുള്ള വിമർശകരുടെ ആത്യന്തിക ലക്ഷ്യം ഇസ്‌ലാമിക ആധാരങ്ങളെ ദുർബ്ബലമാക്കുകയാണ് എന്ന ആശങ്ക വസ്തുതാപരമാണെന്ന് അവരുടെ വിമർശന രീതിയും അതിൽ കാണിച്ച ഉത്തരവാദിത്തവിലോപവും ആരെയും ബോധ്യപ്പെടുത്തും. സുറ: നൂറിൽ അല്ലാഹു സൽകിയ താക്കീത് ഇവിടെ ആവർത്തന പ്രസക്തമാണ്:"നിങ്ങൾ ആ വിവാദം നിങ്ങളുടെ നാക്കുകളിലൂടെ പുറത്തിട്ട സന്ദർഭം നിങ്ങൾക്ക് അറിവില്ലാത്ത അക്കാര്യം വെറുതെ വാ കൊണ്ട് പറയുകയാണ് നിങ്ങൾ. അത് വളരെ നിസ്സാരമായ ഒരു സംഗതിയായിട്ടേ നിങ്ങൾ കാണുന്നുള്ളു! എന്നാൽ അത് അല്ലാഹുവിങ്കൽ ഗുരുതരമായ പാതകമാണ്.(നൂർ/15).

കാലോചിതവാദികളുടെ വാദഗതിയുടെ പോക്ക് ഇങ്ങനെയാണ്.(1) ഇസ്‌ലാമിൽ ഒരു ഘട്ടത്തിലും പെൺകുട്ടിയുടെ സമ്മതമില്ലാതെ അവളെ വിവാഹം ചെയ്തു കൊടുക്കുവാൻ അനുവാദമില്ല. (2)സമ്മതം തരുവാൻ പെൺകുട്ടിക്ക് ചുരുങ്ങിയത് പ്രായപൂർത്തിയെങ്കിലും ആകണ മല്ലോ പ്രായപൂർത്തിയാണ് മിനിമം വിവാഹ പ്രായം. അതായത് ബാലികാ വിവാഹം ഇസ്‌ലാം അനുവദിക്കുന്നില്ല. (3) അതിനാൽ, തിരുനബി ആഇശയെ വിവാഹം ചെയ്യുമ്പോൾ അവർക്ക് പ്രായപൂർത്തിയാവുകയും അവരുടെ സമ്മത ത്തോടെയും ആയിരിക്കും.(4) ആറു തികഞ്ഞ സമയത്ത് തന്നെ തിരുനബി വിവാഹം ചെയ്തുവെന്നും ഒമ്പത് തികഞ്ഞ ഘട്ടത്തിൽ നബിയുമായുള്ള ദാമ്പത്യ ജീവിതം ആരംഭിച്ചുവെന്നും അഇശ പറയുന്നതായുള്ള ബുഖാരി മുസ്‌ലിമിലെ റിപ്പോർട്ട് സനദ് ഭദ്രമല്ലാത്തതിനാൽ സ്വീകാര്യമല്ല, (5) ബുഖാരിയിലെ തന്നെ മറ്റു ചില റിപ്പോർട്ടുകൾ പരിശോധിച്ചാൽ, വിവാഹ സമയത്ത് മഹതി അഇശക്കു ആറു വയസ്സായിരുന്നില്ലെന്ന് മനസ്സിലാ ക്കാവുന്നതാണ്. (6) ആഇശയുടെ സഹോദരി അസ്മായുടെ വയസ്സുമായി താരതമ്യം ചെയ്യുമ്പോഴും ഇക്കാര്യം വ്യകതമാകുന്നുണ്ട്. (7) ആഇശയുടെ പ്രായം പറയുന്ന ബുഖാരിയിലെ റിപ്പോർട്ട് അടിസ്ഥാനമാക്കിയാണ് തിരുനബി വിമർശിക്കപ്പെടുന്നത്. അതിനാൽ, ബുഖാരിയെയും മറ്റും സംരക്ഷിക്കുന്ന തിനെക്കാൾ കരണീയം തിരുനബിയെയും ഇസ്‌ലാമിനെയും രക്ഷപ്പെടുത്ത ലാണ്.(8) ബുഖാരിയെ അവലംബിച്ചായിരന്നു ആഇമ്മത്തുകൾ ബാല/ ബാലിക വിവാഹത്തെ അനുവദിച്ചത് ആ റിപ്പോർട്ട് ശരിയല്ലെന്ന് അവർ മനസ്സിലാക്കിയില്ല. അതിനാൽ, ബാല വിവാഹം പ്രമാണപരമായി സാധു യുക്തമല്ല.

അബദ്ധങ്ങൾ മാത്രം ഉള്ളടങ്ങിയ മേൽ ആഗ്രഹങ്ങൾ എത്രമാത്രം അപകടകരമാണെന്ന് വഴിയേ പരിശോധിക്കുന്നുണ്ട്. മക്കയിൽ വെച്ച് വ്യഭിചാരം നിരോധിച്ചതൊഴിച്ചാൽ വിവാഹ സംബന്ധമായ പ്രശ്നങ്ങളിൽ മദീനയിലാണ് നിയമ നിർമ്മാണമോ, നാട്ടുനടപ്പുകൾക്ക് തിരുത്തോ ഉണ്ടായത്. എന്നിരിക്കെ, മക്കയിൽ നടന്ന വിവാഹത്തിലെ പ്രായം, വർഷങ്ങൾ കഴിഞ്ഞ് മദീനയിൽ സ്ഥാപിതമായതെന്ന് ഇവർ പറയുന്ന വിവാഹ പ്രായ

നിയമത്തിന്റെ അടിസ്ഥാനത്തിൽ പരിശോധിക്കുന്നതിലെ അസാംഗത്യം എത്ര പരിഹാസ്യമാണ്! നാട്ടുനടപ്പുകളെ അംഗീകരിച്ചും നിരോധിച്ചും നിയമ നിർമ്മാണം നടക്കുന്ന ഘട്ടമാണല്ലോ അത്. സമയ ബന്ധിത വിവാഹം സ്വീകരിക്കുകയും പിന്നീട് നിരോധിക്കുകയും ചെയ്ത അനുഭവം പ്രവാചക ജീവിതത്തിൽ മദീനയിൽ തന്നെ ഉണ്ടായിട്ടുണ്ട്. ഭാര്യമാരെ നാലിൽ പരിമിതപ്പെടുത്തുന്നതുവരെ അനുയായികളിൽ പലർക്കും അതിലേറെ ഭാര്യമാർ ഉണ്ടായിരുന്നുവല്ലോ. എന്നപോലെ വേണമെങ്കിൽ ഇവർക്ക് ഇങ്ങനെ വാദിക്കാമായിരുന്നു. ആഇശയുമായുള്ള വിവാഹം മക്കയിൽ അവിടത്തെ നാട്ടു നടപ്പനുസരിച്ച് നടന്നതായിരുന്നു, പിന്നീട് മദീനയിൽ വെച്ച് വിവാഹ പ്രായം നിശ്ചയിച്ചതിനു പകരം അവർ പറയുന്നത്, മദീനയിൽ വെച്ച് വിവാഹ പ്രായം നിർണ്ണയിച്ചതിനാൽ മക്കയിൽ നടന്ന വിവാഹസംഭവം പുനരാലോചിക്കണം എന്നാണല്ലോ. എത്ര ബാലിശമാണ് ഇവരുടെ സമീപനരീതി?!! പ്രസിദ്ധമായ ഹദീസ് നിവേദനത്തെ പുനപരിശോധിക്കാൻ ഉപയോഗിച്ചിട്ടുള്ള ടൂൾസ് ചരിത്ര ഗ്രന്ഥങ്ങളിൽ നിന്നും കണ്ടെടുത്ത ഊഹങ്ങൾ മാത്രവും ആ ചരിത്ര ഗ്രന്ഥകാരന്മാർക്ക് പോലും ആഇശയുടെ പ്രായത്തിൽ പുതിയ അഭിപ്രായമില്ല. മാത്രമല്ല, ഹദീസിന്റെ ബലം പരിശോധിച്ച അതേ ഊക്കിൽ ചരിത്ര തെളിവുകളുടെ ബലം പരിശോധിക്കുകയോ നിവേദകരുടെ വ്യക്തിത്വം തൂക്കുകയോ ചെയ്യാൻ ഗവേഷകർ ഒരുക്കവുമില്ല.!

**വിവാഹ പ്രായം** ഉയർത്തുകയെന്നതാണ് ആഭ്യന്തര വിമർശകരുടെ പ്രധാന ആവശ്യം. ലിംഗ സമത്വ വാദത്തിൽ നിന്ന് ഉത്ഭവിച്ചതാണിത്. സ്ത്രീകളെ പുരുഷനോടൊപ്പം സാമൂഹ്യ രാഷ്ട്രീയ മേഖലകളിൽ ഇറക്കണം. അതിന് കലാലയ വിദ്യാഭ്യാസം നേടണം. അത് വഴി പുരുഷന്മാരുമായി നാണമില്ലാതെ ഇടപഴകാൻ പരിശീലനം ലഭിക്കും. ഇതിനു മുഖ്യ തടസ്സം മാതൃത്വമാണ്, പ്രസവമാണ്. അത് തന്നെ നേരത്തെ ആയാലോ! വിദ്യാഭ്യാസം മുടങ്ങും, പ്രസവം വർദ്ധിക്കും, ജനസംഖ്യ ഏറും, അവളെ പുറത്തു വല്ലാതെ കാണില്ല.. അടിസ്ഥാന ലക്ഷ്യം സാധ്യമാകണമെങ്കിൽ അവളെ വിവാഹത്തിൽ/കുടുംബ ജീവിതത്തിൽ നിന്നും, നന്നെചുരുങ്ങിയത്, നേരത്തെയുള്ള വിവാഹത്തിൽ നിന്നും തടയണം... ഐക്യ രാഷ്ട്ര സഭയുടെ വിവിധ ഉപസംവിധാനങ്ങൾ ജന സംഖ്യാ നിയന്ത്രണം, സത്രീ സുരക്ഷ, ബാലാവകാശ സംരക്ഷണം എന്നിത്യാദി ഉപായങ്ങളിലൂടെ അടിച്ചേൽപിക്കുന്ന താൽപര്യങ്ങൾ എറ്റു പിടിച്ചു ആളാവുന്നവരാണ് പല ഗവേഷകരും. അതിനു വേണ്ടിയാണ് അവരുടെ സകല വ്യാഖ്യാനക്കസർത്തുകളും ഗവേഷണങ്ങളും ഇസ്ലാം വിരുദ്ധ ശക്തികളുടെ ഗൂഡ ലക്ഷ്യങ്ങൾ മുസ്‌ലിം നാടുകളിൽ വളരെ കർശനമായി നടപ്പിലാക്കപ്പെടുകയാണ്. മുസ്‌ലിം പൈതൃകത്തെ തന്നെ ആക്ഷേപിക്കാൻ ഗവേഷകർ ധൃഷ്ടരാകുന്നതിന്റെ വ്യാകരണം ഇന്ന് ഏറെക്കുറെ പരസ്യ





മാണ്. ഗവേഷക നേതാവ് ബുഹൈരിയും അനുകർത്താക്കളും എഴുതുന്നു: മഹതി ആഇശയുടെ അനുഭവ വിവരണം രേഖയാക്കി ഒന്നാമതായി ബുഖാരിയും പിന്നെ മറ്റു ഫുഖഹാക്കളും മുഹദ്ദിസുകളും ബാലികാ വിവാഹത്തെ അനുവദിക്കുന്ന നിയമം പണിതു; ഇസ്‌ലാമിക പൈതൃക താളുകളിലെ ഇരുൾ മൂടിയ പുറം ആകുന്നു ഇത്."

# 22

ബാലികാ വിവാഹം മുറ്റു രാജ്യങ്ങളിലും സംസ്കാരങ്ങളിലും എന്ന പോലെ അറേബ്യയിൽ നടപ്പുണ്ടായിരുന്നു എന്ന ചരിത്രം, ചരിത്രത്തെ അടിസ്ഥാന പ്രമാണമായി കാണുന്നവർ നിഷേധിക്കില്ലെന്ന് കരുതട്ടെ. വില്യം ഡ്യൂറണ്ടിനെപ്പോലുള്ളവർ അത് വ്യക്തമാക്കിയതാണ്. (അദ്ദേഹത്തിന്റെ നാഗരികതകളുടെ ചരിത്രം കാണുക). ജാക്ക് റിസ്ലർ തന്റെ അറബി സംസ്കാരം എന്ന പുസ്തകത്തിലും, ബത്രോസ് ബുസ്താനിയുടെ പഠനത്തിലും അറബികളുടെ വിവാഹ രീതി പറയുന്നുണ്ട്. അവയിലെല്ലാം ഒമ്പത്- പത്ത് വയസ്സിൽ ബാലിക വിവാഹജീവിതത്തിലേക്ക് കടക്കുന്ന അറേബ്യൻ സംസ്കാരം സ്ഥിരീകരിക്കുന്നുണ്ട്. പ്രസിദ്ധ ഖുർആൻ വനിതാ വ്യാഖ്യാതാവ് ആഇശ അബ്ദുറഹ്മാൻ ബിന്ത് ശാത്വിഉം ഈ ചരിത്ര യഥാർത്ഥ്യം തുറന്നെഴുതുന്നുണ്ട്.(അവരുടെ നബീഗൃഹത്തിലെ മഹതികൾ എന്ന ഗ്രന്ഥം കാണുക). പ്രവാചകനുമായി ബന്ധമുള്ള ബാല വിവാഹങ്ങളിൽ ചിലത് പറയാം. ആഇശയെ നബി(സ്വ) അന്വേഷിക്കുന്നതിനു മുന്നേ ജുബൈർ ബിൻ അൽമുത്ഇം അവരെ ആലോചിച്ചിരുന്നവെന്ന് ചരിത്രത്തിലുണ്ടെന്ന് ഗവേഷകർ അംഗീകരിക്കുന്നുണ്ടല്ലോ. പ്രവാചകരുടെ പിതാമഹൻ അബ്ദുൽ മുത്വലിബ് ഹാല എന്ന ബാലികയെ വിവാഹം ചെയ്യുന്നത്, തന്റെ ഏറ്റവും ഇളയ മകൻ അബ്ദുള്ള (നബിയുടെ പിതാവ്) ആമിനയെ (നബിയുടെ മാതാവ്) വിവാഹം ചെയ്യുന്ന അതേ ദിവസമായിരുന്നു. തന്റെ ഇളയ മരുമകൾ ആമിനയ്ക്കും പുതിയ ഭാര്യ ഹാലയ്ക്കും ഒരേ പ്രായം.!

തിരുനബി തന്റെ ആദ്യത്തെ മൂന്നു പെൺകുട്ടികളെയും കെട്ടിക്കുന്നത് അവരുടെ ആറു- ഏഴു വയസ്സ് പ്രായത്തിൽ ആയിരുന്നല്ലോ. പ്രവാചകനിയോഗത്തിന് മുമ്പുണ്ടായിരുന്ന ഈ നടപ്പുകളിൽ പകർത്താവുന്നതെല്ലാം മുഹമ്മദ് നബി (സ്വ) നബിത്വനിയോഗാനന്തരം സ്വപ്രവൃത്തിയിലൂടെയോ എതിർപ്പ് പ്രകടിപ്പിക്കാതെയോ നിലനിർത്തിയിട്ടുണ്ട്. അറേബ്യയിൽ നടപ്പുണ്ടായിരുന്ന വ്യഭിചാരം, സമയ ബന്ധിത വിവാഹം തുടങ്ങിയ വിവിധ തരം ലൈംഗിക അസംബന്ധങ്ങൾ ശക്തവും വ്യക്തവുമായ നിയമ നടപടികളിലൂടെ തടയുകയും

എന്നന്നേക്കുമായി നിരോധിക്കുകയും ചെയ്ത പ്രപഞ്ച കർത്താവ്, പക്ഷേ ബാല/ബാലികാ വിവാഹത്തെ ഭദ്രവും സുരക്ഷിതവുമായ നിബന്ധനകളോടെ നിലനിർത്തുകയായിരുന്നു. അതൊരനിവാര്യ നിർദ്ദേശമായിട്ടല്ല, അനുവാദം മാത്രമായിട്ട്. സമൂഹത്തിന്റെ ധാർമിക സുരക്ഷിതത്വത്തിന് അത് പലവിധേന സഹായകമാകുന്നുണ്ട്. എന്നതാണ് കാരണം. വിശ്വസ്തരായ സംരക്ഷകരാരും ഉണ്ടാകില്ലെന്ന് ഭയക്കുന്ന വൃദ്ധ നായ രക്ഷിതാവിന് തന്റെ മകളെ സുരക്ഷിതമായി സംരക്ഷിക്കുമെന്ന് ബോധ്യമുള്ളവർക്ക് കെട്ടിച്ചു കൊടുക്കേണ്ട ഘട്ടങ്ങളുണ്ടാകാറുണ്ട്.

**ആഇശയെ** വിവാഹം ചെയ്തത് ഒറ്റപ്പെട്ട സംഭവം മാത്രമാണോ പ്രവാചക ജീവിതത്തിൽ ഉണ്ടായിട്ടുള്ളത് ? അല്ലെന്ന് വ്യക്തം. സഹല ബിന്ത് ആസിം പിറക്കുന്നത് ഖൈബർ വിജയദിവസത്തിലായിരുന്നു. നബി സ്വ യാണ് സഹല എന്ന പേരിട്ടത്. പിറന്ന അന്നു തന്നെ നബി(സ) തങ്ങൾ സഹലയെ അബ്ദുറഹ്മാൻ ബിൻ ഔഫ്(റ)നു വിവാഹം ചെയ്തു കൊടുത്തപ്പോൾ പ്രായം എത്രയായിരിക്കും?! പിതൃവ്യൻ ഹംസ(റ)യുടെ മകൾ ഉമാമഃ യെ നബി (സ്വ) സലമത് ബിൻ അബീ സലമഃയ്ക്ക് കെട്ടിച്ചത് ഇരുവരുടെയും ബാല്യത്തിലായിരുന്നു. ഹബ്ശയിലേക്കുള്ള ഹിജ്റ സമയത്താണ് സലമത് ജനിക്കുന്നത്. ഉമാമയോ, ഉമ്രതുൽ ഖളായിൽ അലി (റ) ന്റെ തോളത്ത് ഉറങ്ങുന്ന കുഞ്ഞും.. തിരുനബിയിൽ നിന്നും ഉദ്ധരിക്കുന്നു: "തൗറാത്തിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു: ബാലികക്ക് പന്ത്രണ്ടു വയസ്സ് തികഞ്ഞിട്ടും അവളെ കെട്ടിക്കുന്നില്ലെങ്കിൽ അവളിൽ നിന്നും സംഭവിക്കുന്ന പാപങ്ങൾക്ക് പിതാവാണ് ഉത്തരവാദി."(ബൈഹഖി/ ശുഅ ബുൽ ഈമാൻ) പ്രായപൂർത്തിയെത്തിയ യുവാക്കളോട് വിവാഹം ചെയ്യാൻ പ്രോൽസാഹിപ്പിച്ച് കൊണ്ട് സബി (സ്വ) ഉപദേശിച്ചതിങ്ങനെ: ഓ, യുവസമൂഹമേ, നിങ്ങളിൽ സംഗ പ്രാപ്തിയുള്ളവർ വിവാഹം ചെയ്യുക. കണ്ണ് അരുതായ്മയിലേക്ക് പോകുന്നതിനുള്ള നല്ലൊരു അടപ്പാണ്, ലിംഗം അവി ഹിത വഴികൾ തിരയാതിരിക്കാനുള്ള നല്ലൊരു പ്രതിരോധമാണ് വിവാഹം. പ്രാപ്തിയില്ലാത്തവർ വ്രതമനുഷ്ടിക്കുക, അതാണ് അവനുള്ള പരിച. ഈ ഉപദേശത്തിലെ യുവാക്കൾ എന്നർത്ഥമുള്ള ശബാബ്, പ്രായപൂർത്തി മുതൽ മുപ്പതു വയസ്സ് തികഞ്ഞവർ വരെയുള്ളവർക്കാണ് ഉപയോഗിക്കുക. ഇത് പുരുഷന്മാരുടെ വിവാഹ പ്രായം നിർണ്ണയിക്കുന്ന കൽപ്പന കൂടിയാണ്.

# 23

പ്രവാചകരുടെ അനുയായികളും നിരാക്ഷേപം ബാല വിവാഹമെന്ന അനുവാദം തുടർന്നു. ദീക്ഷ നിയമങ്ങൾ പറയുന്ന 2/228,234 സൂക്തങ്ങൾ വിവാഹ മോചനം ചെയ്യപ്പെട്ടവരുടെയും(മൂന്ന് ഖുറൂഉ) ഭർത്താവ് മരണപ്പെട്ട





വരുടെയും (നാല് മാസം + പത്ത് ദിവസം) ദീക്ഷാകാലം മാത്രമേ പറയുന്നു ള്ളൂ. അന്ന് അവർക്കിടയിൽ ദീക്ഷ ആവശ്യമായേക്കാവുന്ന പത്നിമാർ വേറെയും ഉണ്ടായിരുന്നു. വൃദ്ധ(മെൻസെസ് നിലച്ച), ഗർഭിണിയായിരിക്കെ ഭർത്താവ് മരിച്ചവൾ, ബാലികാ പത്നിമാർ... ഇവരുടെ ദീക്ഷാ കാര്യം എന്തേ പറഞ്ഞില്ല എന്ന അന്വേഷണവുമായി സ്വഹാബികൾ തിരുദൂതരെ സമീപി ച്ചു. അപ്പോഴാണ് ഇപ്പറഞ്ഞ മൂവരുടെയും - വൃദ്ധയും ബാലികയും മൂന്നു മാസവും ഗർഭിണി പ്രസവം വരെയും ദീക്ഷ പാലിക്കണം എന്ന നിയമവു മായി സൂറത്ത് ത്വലാഖ് നാലാം സൂക്തം അവതരിക്കുന്നത്. ഇതിൽ നിന്നും മനസ്സിലാകുന്നത് സ്വഹാബികൾക്കിടയിൽ മെൻസെസ് ആകാത്ത ബാലിക മാർ അന്ന് വിവാഹ ബന്ധത്തിൽ കഴിഞ്ഞിരുന്നു എന്നാണ്.

അവരിലെ ചില ബാലികാ വിവാഹങ്ങളുടെ ചിത്രം കാണാം..സയ്യിദുനാ അലി(റ) തന്റെ മകൾ ഉമ്മുകുൽസൂമിനെ സയ്യിദുനാ ഉമർ(റ)ന് വിവാഹം ചെയ്തു കൊടുത്തത് മകൾ പാകത പ്രാപിക്കുന്നതിന് മുമ്പായിരുന്നു. പ്രസിദ്ധമാണ് ആ വിവാഹ സംഭവം. അന്ന് ഉമർ(റ) ഖലീഫയാണ്. മുത്ത ബിഉസ്സുന്ന അബ്ദുല്ലാഹി ബിൻ ഉമർ(റ), മദീനയിൽ മുസ്ലിംകൾക്കിടയിൽ നിന്നും ആദ്യം മരണപ്പെട്ട ഉസ്മാൻ ബിൻ മള്ഊൻ(റ)ന്റെ യതീമായ മകളെയാണ് വിവാഹം ചെയ്തത്. പ്രായപൂർത്തി പ്രാപിക്കാത്തവരാണ് സാങ്കേതികമായി യതീം. (നബി(സ്വ) വഫാത്താകുന്നതിന് മുമ്പ് ഇബ്നു ഉമർ(റ) മൂന്ന് വിവാഹം കഴിച്ചിട്ടുണ്ട്. അപ്പോൾ പ്രായം ഏറിയാൽ ഇരുപ ത്.) ആഇശ ബീവി(റ) വളർത്തിയിരുന്ന ഫാരിഅ ബിൻത് അസ്അദ് എന്ന യതീം ബാലികയെ മഹതി ഒരു അൻസ്വാരി ചെറുപ്പക്കാരന് വിവാഹം ചെയ്തു കൊടുത്തു. അബ്ദുല്ലാഹി ബിൻ അമ്ര് ബിൻ ആസ്(റ) തന്റെ പിതാവ് ആമ്റും തമ്മിൽ പതിനൊന്ന് വയസ്സിന്റെ വ്യത്യാസമേ ഉണ്ടായിരുന്നുള്ളൂ. ഉസാമത്ത് ബിന് സൈദ്(റ) ഹൻളലയെ കല്യാണം കഴിക്കുമ്പോൾ ഉസാമക്ക് വയസ്സ് പതിനാല്. അബ്ദുല്ല ബിന് ഉമർ(റ) തന്റെ ഒരു ചെറിയ മകന്, തന്റെ ഒരു സഹോദരന്റെ ചെറിയ മകളെ വിവാഹം ചെയ്തു കൊടുത്തു. (ഹാഫിള് അബ്ദുറസാഖ് മ.ഹി. 211 മുസ്വന്നഫ്) ബാലിക-ബാലന്മാരുടെ വിവാഹം എന്ന അധ്യായം കാണുക). ഉർവത്ത് ബിന് സുബൈർ (റ) തന്റെ ഒരു മകളെ അവർ പ്രസവിക്കപ്പെട്ട അന്നു തന്നെ കെട്ടിച്ചു. (ഇബ്നു അബീ ശൈബ). താബിഈ പ്രമുഖനായ ഖതാദ:യുടെ ഫത്വ ഇങ്ങനെ:ബാലന് പ്രായ പൂർത്തിയായിട്ടും അവനെ തന്റെ പിതാവ് വിവാഹം ചെയ്യിപ്പിക്കുന്നില്ലെങ്കിൽ, അവനിൽ ഭവിക്കുന്ന തെറ്റുകളുടെ കുറ്റം പിതാവിൽ ചുമത്തുന്നതാ ണ്(ഇബ്നു അബിദുൻയാ/കിതാബുൽ ഇയാൽ). സ്വഹാബികളുടെ ഇത്തരം സംഭവങ്ങൾ അവർ പ്രവാചകനിൽ നിന്നും എന്ത് മനസ്സിലാക്കിയിരിക്കുന്നു എന്നു വ്യക്തമാക്കുന്നുണ്ട്.

മുസ്ലിം ലോകത്ത് നിരാക്ഷേപം ഈ അനുവാദം ആവശ്യാനുസരണം ഉപയോഗപ്പെടുത്തിപ്പോന്നു. മുസ്ലിം വിവാഹങ്ങളെല്ലാം ബാല-

ബാലികമാരുടെത് ആയിരുന്നുവെന്ന് ഒരാളും പറയില്ല. സന്ദർഭോചിതം, ആവശ്യാനുസരണം, ഗുണാഗുണ വിവേകത്തോടെ ഉപയോഗപ്പെടുത്താനുള്ള അനുവാദം മാത്രമായിരുന്നു അത്.

അല്ലാമാ മിഹ്ലബ് പറയുന്നു: പ്രായപൂർത്തിയെത്താത്ത – സംഗം ചെയ്യാനുള്ള പ്രായം ആയിട്ടില്ലെങ്കിൽ പോലും– തന്റെ മകളെ വിവാഹം ചെയ്തു കൊടുക്കാൻ പിതാവിന് അനുവാദമുണ്ടെന്ന് സമുദായത്തിലെ അവലംബയോഗ്യരായ എല്ലാ ജ്ഞാനികളും ഏകോപിച്ചുപറയുന്നു. (ഫത്ഹു ൽ ബാരി). മുസ്‌ലിംകൾ ഏകോപിതരാണ്, ബാലികയെ കെട്ടിക്കാൻ അവളു ടെ പിതാവിന് അനുവാദമുണ്ടെന്ന കാര്യത്തിൽ. ആഇശയെ നബി (സ്വ) അവ രുടെ ബാല്യത്തിൽ വിവാഹം ചെയ്തുവെന്ന ഹദീസ് ഇതിനു തെളിവാണ്, എന്നിങ്ങനെ പ്രസിദ്ധനായ ഇമാം നവവി(റ)വ്യക്തമാക്കുന്നു. (ശറഹു മുസ്‌ലിം) ബാലിക വിവാഹ കാര്യത്തിൽ സമുദായത്തിൽ യാതൊരു അഭിപ്രായ വ്യത്യാസവും ഉണ്ടായിട്ടില്ലെന്ന് ഹമ്പലി ധാരയുടെ വക്താവ് അല്ലാമാ ഇബ്നു ഖുദാമാ മുഗ്നിയിൽ രേഖപ്പെടുത്തുന്നു.ഇതുതന്നെയാണ് അല്ലാമാ ഖാളി ഇയാള് എഴുതിയത് (ഇക്മാലുൽ ഇക്മാൽ). 'ശറഹുസ്സു ന്ന'യിൽ ഇമാം ബഗവി ഇക്കാര്യം ആവർത്തിച്ചു സ്ഥിരീകരിക്കുന്നു. ഇവ്വിഷയ ത്തിൽ മുസ്‌ലിം സമുദായത്തിൽ ഇജ്മാഉണ്ടെന്ന വസ്തുത അല്ലാമാ ഇബ്നുൽബത്ത്വാൽ ഖണ്ഡിതമായി പ്രഖ്യാപിച്ചു. ഇമാം ശാഫിഈ (റഹി) ഇഖ്തിലാഫുൽ അഹാദീസ് എന്ന കിത്താബിൽ പറയുന്നു: ' 'ബാലികമാരെ വിവാഹം ചെയ്യിക്കുന്ന പതിവ് പണ്ടുമുതൽക്കെ ഉള്ളതും പ്രസിദ്ധവുമാണ്. അതിൽ മറ്റൊരു അഭിപ്രായം ഉണ്ടായിട്ടില്ല."

ഇക്കാര്യത്തിൽ മുസ്‌ലിം സമുദായത്തിൽ സമാവയമേ ഉള്ളൂ എന്ന് വിമർശകർ അംഗീകരിക്കുന്നുണ്ട് എങ്കിലും മുസ്‌ലിം ലോകത്തിനു ആക മാനം അബദ്ധം സംഭവിച്ചു പോയതാണെന്നു പ്രഖ്യാപിക്കുകയാണ് അവർ.?! വിവാഹത്തിന് ഒരു നിശ്ചിത പ്രായം മതം ക്ലിപ്തപ്പെടുത്തുന്നില്ലെന്നാണ് ഫുഖഹാക്കൾ പഠിപ്പിക്കുന്നത്. എന്നാൽ അത് കളവും ദുരാരോപണവുമത്രേ ബാല– ബാലികാ വിവാഹം അനുവദനീയമാണ് എന്ന കാര്യത്തിൽ മുസ്‌ലിം സമുദായത്തിലെ എല്ലാ കർമ്മശാത്ര ശാഖകളും ഏക അഭിപ്രായത്തി ലാണെങ്കിലും അതിനെ ആക്ഷേപിക്കുകയാണ് വിമർശകർ. ബുഹൈരി ധാർഷ്ട്യത്തോടെ എഴുതുന്നു: എല്ലാ മദ്ഹബുകളും അംഗീകരിക്കുന്ന ഒരു സമവായമാണിത്... ബാലികയെ വിവാഹം ചെയ്യിപ്പിക്കുന്നതും അവളെ സംഗം ചെയ്യുന്നതും അനുവദനീയമാണെന്ന് സലഫ് ഏകസ്വരത്തിൽ അംഗീകരിക്കുന്നതും ദൗർഭാഗ്യവശാൽ നാമിപ്പോഴും ശരിവെക്കുന്നതുമായ രോഗാതുരമായ വിധിയുണ്ടല്ലോ, മതത്തിനും ബുദ്ധിക്കും ശാസ്ത്രത്തിനും എതിരായ വിധി മാത്രമാകുന്നു അത്. സലഫുകളുടെ സമവായം നമുക്ക് ബാധകമല്ല; അവരുടെ ഏകകണ്ഠ തീരുമാനം അവർക്ക് മാത്രമേ ബാധകമാവൂ. പഴയ അറേബ്യയിൽ മാത്രമല്ല, പുതിയ യുഗത്തിലും മുസ്





ലിം നാടുകളിൽ ബാലവിവാഹം വെറുക്കപ്പെട്ട കാര്യമായിരുന്നില്ല, എന്ന വസ്തുത വിമർശകർ അവഗണിക്കുകയാണ്.

ഇജ്മാഇനെ – ഇസ്‌ലാമിക സമൂഹത്തിന്റെ ആകമാന നിലപാടിനെ നിഷേധിക്കുന്ന പ്രവണത അഹ്‌ലുസുന്നക്ക് പുറത്തേക്ക് കളം ചാടിയ ശീഈ കളുടെതാണ്, പിന്നെ അവിശ്വാസികളടെതും. അത് കടമെടുത്തിരിക്കുയാണ് സ്വതന്ത്ര ഗവേഷകർ. അല്ലാഹു പറയുന്നു. (സൂറ നിസാ :115).

' 'സന്മാർഗം വ്യക്തമായതിനു ശേഷവും അന്ത്യദൂതരോട് വിഘടിച്ച് നിൽക്കുകയും സത്യവിശ്വസികളുടെതല്ലാത്ത വഴി അനുഗമിക്കുകയും ചെയ്യുന്നവനാരോ അവനെ അവനുദ്ദേശിക്കുന്നിടത്തേക്ക് നാം നയിക്കുകയും അവനെ നാം ജഹന്നമിൽ തള്ളുകയും ചെയ്യുന്നതാണ്; അത് വളരെ മോശം ഗതികേട് തന്നെ!".

# 24

ഇവ്വിഷയത്തിൽ വിശുദ്ധ ഖുർആനു മറ്റൊരു കാഴ്ചപ്പാട് ഇല്ല. എന്നാൽ, ബുഖാരിക്കും മുസ്‌ലിമിനും സംഭവിച്ച അബദ്ധം മുസ്‌ലിം സമൂഹം അനുകരിക്കുകയായിരുന്നുവെന്നും ഖുർആൻ അതനുവദിക്കുന്നില്ലെന്നും വരുത്താനാണ് പുതിയ ഗവേഷകരുടെ ശ്രമം. പ്രവാചകരും സ്വഹാബികളും മുസ്‌ലിം ഉമ്മത്തും വിശുദ്ധ ഖുർആനിൽ നിന്നുതന്നെയാണ് ബാല / ബാലികാ വിവാഹത്തെ അനുവാദമായിക്കണ്ടത്. ബാലികാ വിവാഹത്തെ നിരോധിക്കുന്ന ഒരു പരാമർശം അവർക്ക് ഖുർആനിൽ കണ്ടെത്താൻ സാധിച്ചിട്ടില്ല. എന്നാൽ അതനുവദിക്കുന്ന പരാമർശങ്ങൾ മൂന്നിടത്തെങ്കിലും കാണാനുണ്ട്. സൂറ ത്വലാഖ് നാലാം സൂക്തത്തിൽ ഇങ്ങനെ പറയുന്നു. നിങ്ങളുടെ സ്ത്രീകളിൽ ആർത്തവവിരാമഘട്ടത്തിലെത്തിയ വൃദ്ധകളുടെയും ആർത്തവമുണ്ടായിട്ടില്ലാത്തവുരടെയും ദീക്ഷാ കാലത്തെക്കുറിച്ചു നിങ്ങൾക്ക് ശങ്കയുണ്ടെങ്കിൽ അറിയുക, അത് മൂന്നു മാസമാകുന്നു. ഗർഭിണികളുടെ ദീക്ഷാ അവധി അവരുടെ പ്രസവവും. ആർ അല്ലാഹുവെ സൂക്ഷിക്കുന്നുവോ അവന്റെ കാര്യങ്ങളെ അല്ലാഹു എളുപ്പമാക്കുന്നു. ബാല വിവാഹത്തിനു ഇമാം ബുഖാരി അനുവാദം നൽകുന്നത് ഉദ്ധൃത സൂക്തത്തിന്റെ ബലത്തിലാണ്; ആഇശാ ബീവിയുടെ ആത്മകഥയുടെ അടിസ്ഥാനത്തിൽ മാത്രമല്ല.

ഈ സൂക്തം ഇറങ്ങുന്നതിനുമുമ്പ് സൂറ അൽ ബഖറ 228 ൽ, വിവാഹ മോചിതകൾ മൂന്ന് ഖുറൂഅ (ശുദ്ധികാലം അല്ലെങ്കിൽ ആർത്തവകാലം) ദീക്ഷ പാലിക്കണം എന്ന നിയമം പഠിപ്പിച്ചു. അൽ ബഖറ 234 ൽ, ഭർത്താവ് മരിച്ച സ്ത്രീ നാലുമാസം പത്തുദിവസം ദീക്ഷ ആചരിക്കണം എന്നും പഠിപ്പിക്കുകയുണ്ടായി. എങ്കിൽ ആർത്തവ വിരാമകാലം എത്തിയ വൃദ്ധകളും

ആർത്തവം തുടങ്ങിയിട്ടില്ലാത്ത ബാലികമാരും ഗർഭിണികളും എന്തുവേണം., അവർക്ക് ദീക്ഷയില്ലേ, ഉണ്ടെങ്കിൽ എത്രകാലം ? എന്ന ചോദ്യം മുസ് ലിം സമാജത്തിൽ ഉയർന്നുവന്നു. കാരണം ഇപ്പറഞ്ഞ മൂന്നുവിഭാഗം സ്ത്രീകളും അവർക്കിടയിൽ ഉണ്ടായിരുന്നു. അവരെ വിവാഹമോചനം ചെയ്യപ്പെടുകയോ അവരുടെ ഭർത്താവ് മരണപ്പെടുകയോ ചെയ്യുന്ന സംഭവം ഉണ്ടാകാറുണ്ട്. തുടർന്ന് അവരെ പുനർവിവാഹം ചെയ്യുന്ന പതിവും ഉണ്ട്. അപ്പോൾ സ്വാഭാവികമായും അവരുടെ കൂടി ദീക്ഷാകാലം അവർക്ക് അറിയേണ്ട കാര്യമുണ്ട്. അതിനാൽ അവർ സംശയവുമായി തിരുനബി സന്നിധിയിൽ വന്നു. സാമാജത്തിന്റെ ആശങ്കക്ക് പരിഹാരമായാണ് ത്വലാഖ് നാലാം സൂക്തം ഇറങ്ങുന്നത്. മിക്ക മുഫസ്സിറുകളും ഇക്കാര്യം രേഖപ്പെടുത്തുന്നു. ഇസ്ഹാഖ് ബിന് റാഹവൈഹി, ബൈഹഖി തുടങ്ങിയവർ പ്രവാചക ശിഷ്യൻ ഉബയ്യ് ബിൻ കഅബ് (റ) വിൽ നിന്നും പശ്ചാത്തല സംഭവം റിപ്പോർട്ട് ചെയ്തു, ഹാകിം അത് സ്വഹീഹാണെന്ന് ശരിവച്ചു. ദീക്ഷയുടെ പരിധി നിശ്ചയിച്ചുവെന്നതിന്റെ അർത്ഥം, വിവാഹ ബന്ധം സാധുതയുള്ളതാണ് എന്നാണല്ലോ. വിവാഹ ബന്ധം മുറിക്കുകയോ ഭർത്താവ് മൃതിയടയുകയോ ചെയ്യുമ്പോഴാണ് ദീക്ഷ ആചരിക്കുക. വീണ്ടും ഒരാൾ തന്റെ പ്രായ പൂർത്തി ആകാത്ത കുട്ടിയെ വിവാഹം ചെയ്തു കൊടുക്കൽ എന്ന അധ്യായത്തിൽ ഇമാം ബുഖാരി അതിനു രേഖയായി ഉദ്ധരിക്കുന്നത് ഉപരി സൂചിത ആയത്ത് തന്നെയാണെന്ന് ഓർക്കുമല്ലോ.

# 25

ഇവിടെ പ്രത്യേകം പരാമർശിക്കേണ്ട ഒരു കാര്യമുണ്ട്. ഭർത്താവുമായി സംസർഗ്ഗത്തിൽ ഏർപ്പെട്ടവർക്കാണ് ദീക്ഷ ബാധകമാവുക. മെൻസസ് പ്രായം ആകാത്ത / പ്രായപൂർത്തി യാകാത്ത പെൺകുട്ടിയുമായി സംസർഗ്ഗം സാധ്യമല്ലാത്തതിനാൽ മേൽ സൂക്തത്തിലെ ആർത്തവം സംഭവിക്കാത്തവർ ബാലികമാരല്ല, ആർത്തവം ഉണ്ടാകാത്ത അസുഖം ഉള്ള വലിയ സ്ത്രീകൾ ആണെന്ന് മനസ്സിലാക്കണം എന്നൊരു വാദം ചിലർ ഉന്നയിക്കുന്നുണ്ട്. സൂക്തം അവതരിക്കുന്ന പശ്ചാത്തലവും മുഫസ്സിറുകൾ നൽകിയ വ്യാഖ്യാനവും നമ്മുടെ മുന്നിലുള്ളപ്പോൾ സൂക്തത്തിന്റെ താൽപ്പര്യം കണ്ടെത്താൻ യാതൊരു പ്രയാസവുമില്ല. പക്ഷെ, ഖുർആൻ വ്യാഖ്യാതാക്കൾക്കു തെറ്റ് പറ്റിയതാണ് എന്നങ്ങ് പ്രഖ്യാപിച്ചാലോ?! വ്യാഖ്യാതാക്കൾക്കു മാത്രമല്ല, മുസ്ലിം സമുദായത്തിലെ മുഴുവൻ ജ്ഞാനികൾക്കും തെറ്റ് പറ്റിപ്പോയി എന്നു പ്രോക്ത വാദം ഉള്ളവർ പറയേണ്ടിവരും.

പ്രസ്തുത സൂക്തത്തിലെ 'ആർത്തവം സംഭവിച്ചിട്ടില്ലാത്തവർ' എന്ന പ്രയോഗം, സന്ദർഭം കൊണ്ട് ബാലികമാരെ പ്രഥമമായും, സമാന കാരണം





ഉള്ളപ്പോൾ മറ്റ് സ്ത്രീകളെ ദ്വിതീയമായും ഉൾകൊള്ളുന്നുവെന്ന് ജ്ഞാനികൾ മനസ്സിലാക്കിയിട്ടുണ്ട്. അല്ലാമ അബൂ ഹയ്യാൻ അൽ ഉന്ദുലുസി തന്റെ അൽ ബഹ്റുൽ മുഹീത് എന്ന തഫ്സീറിൽ പറയുന്നു: "ആർത്തവം സംഭവിച്ചിട്ടില്ലാത്തവർ എന്ന പ്രയോഗം, ബാല്യം കാരണം ആർത്തവം ആരംഭിക്കാത്തവരെയും ഒട്ടും തന്നെ ആർത്തവം ഉണ്ടായിട്ടില്ലാത്ത വലിയ സ്ത്രീകളെയും ഉൽക്കൊള്ളുന്നു. അങ്ങനെയുള്ള സ്ത്രീകളും ഉണ്ട്. മരിക്കുന്ന കാലമത്രയും ആർത്തവം ഉണ്ടാകാത്തവർ.. വൈദ്യ ശാസ്ത്ര പ്രകാരം അമിനോറിയ എന്ന അസുഖമാണിത്. ശാഫിഈ നിയമ നിർദ്ധാരണ രീതിയനുസരിച്ച് ക്രോഡീകരിക്കപ്പെട്ട നിയമപുസ്തകമായ തുഹ്ഫയിൽ അല്ലാമാ ഇബ്നു ഹജർ അൽഹൈതമി എഴുതിയതും ഇതുതന്നെ: "ചെറുപ്പം കാരണമോ, അസുഖം നിമിത്തമോ പ്രകൃതം കൊണ്ടോ ആർത്തവം ഉണ്ടായിട്ടില്ലാത്തവർ"(8/287). ആർത്തവം ഉണ്ടാകാത്ത അസുഖമോ പ്രകൃതമോ ഉള്ള സ്ത്രീകളെക്കുറിച്ച് അറിയാത്തവരായിരുന്നില്ല നിയമ നിർദ്ധാരകരായ ജ്ഞാന മാതൃകകൾ. സൂക്തത്തിലെ പ്രഥമ സൂചന ബാലികമാർ ആയിരുന്നുവെന്നും അവർക്കറിയാമായിരുന്നു. ആർത്തവം ഉണ്ടായ ശേഷമേ അവരുമായി, അവർക്ക് ശാരീരിക പ്രയാസം ഉണ്ടാകാതെ സംസർഗ്ഗത്തിൽ ഏർപ്പെടാൻ സാധിക്കുകയുള്ളൂ എന്ന ധാരണ തെറ്റാണ്.

ബാലിക വിവാഹം ചെയ്യപ്പെട്ടാൽ, അവളെ ഏതു പ്രയാത്തിൽ ഭർത്താവിന് വിട്ടുകൊടുക്കാം എന്ന ചർച്ച മുമ്പേ നടന്നുട്ടുണ്ട്. പെൺകുട്ടികളും അവരുടെ രക്ഷിതാക്കളും മാനുഷിക സഹതാപങ്ങളും ശാരീരിക- മാനസിക - ലൈംഗിക അവസ്ഥകളും അനുഭവിക്കുന്നവർ ആയിരുന്നല്ലോ, എക്കാലത്തേയും ജ്ഞാനമാതൃകകൾ മഹതി ആഇശയുടെ സംഭവം അനുകരിച്ച് പത്താം വയസ്സിൽ ഭർത്താവിനൊപ്പം വിടാമെന്ന അഭിപ്രായമായിരുന്നു ഇമാം അഹ്മദ്, അബൂ ഉബൈദ് തുടങ്ങിയ ഇമാമുകൾക്ക്. എന്നാൽ ഇമാം അബൂഹനീഫ പയുന്നത്, ഒമ്പത് തികഞ്ഞിട്ടും ഭർത്താവിനെ സഹിക്കാൻ മാത്രം അവൾ ആയിട്ടില്ലെങ്കിൽ വിട്ടുകൊടുത്തുകൂടാ, ഒമ്പതിന് മുമ്പേ അതു സാധ്യമെങ്കിൽ ഭർത്താവ് ആവശ്യപ്പെട്ടാൽ അവളെ തടഞ്ഞു വെക്കാനും പാടില്ല എന്നത്രേ. ഇമാം മാലിക്ക് പറയുന്നു:പ്രായപൂർത്തി ആകുന്നത് വരെ അല്ലെങ്കിൽ സംഗപ്രാപ്തി ആകുന്നതു വരെ ബാലികയെ വിട്ടു കൊടുത്തുകൂടാ. പ്രായപൂർത്തിയുടെ അടയാളം പ്രകടമാകുന്നതിനു മുമ്പ് തന്നെ ലൈംഗിക തൃഷ്ണ പ്രകടിപ്പിക്കുന്ന ശാരീരിക വളർച്ചയുള്ള പെൺകുട്ടികൾ ഉണ്ട്. അതില്ലാത്താവരെ സംസർഗ്ഗത്തിന് വിട്ടുകൊടുക്കാൻ അനുവാദവുമില്ല. അതുപോലെ പ്രായപൂർത്തിയായാൽ അവളെ പ്രയാസപ്പെടുത്തിയും സംസർഗ്ഗം പാടില്ല... സ്ത്രീകളുടെ സുരക്ഷയും അവകാശവും മാനിക്കുന്ന ഇസ്ലാമിന്റെ ജാഗ്രത മനസ്സിലാക്കാൻ സഹായകമായ ശാഫിഈ കർമ്മ ശാസ്ത്ര നിയമം ഇതാണ്:

ഭാര്യയെ ഭർത്താവിന് വിട്ടുകൊടുക്കുന്നതുമായി ബന്ധപ്പെട്ട നിയമങ്ങൾ:

ഭാര്യ സംസർഗ്ഗ പ്രാപ്തിയുള്ളവൾ ആണെങ്കിൽ ഭർത്താവ് അവളെ അവന്റെ വീട്ടിലേക്ക് വിട്ടുതരണമെന്ന് ആവശ്യപ്പെട്ടാൽ ഉടനെ വിട്ടു കൊടുക്കണം. വിട്ടു കൊടുക്കാൻ മൂന്നു നിബന്ധനകൾ ഉണ്ട്. ആവശ്യപ്പെടണം, ഭർത്താവിന്റെ വീട്ടിലേക്കായിരിക്കണം, സംഗം ചെയ്യാൻ പാകമായവൾ ആയിരിക്കണം. ചെറുപ്പം കൊണ്ടോ അസുഖം കാരണമോ ശരീരം മെലിഞ്ഞതിനാലോ സംസർഗ്ഗം സാധ്യമല്ലെന്ന് തോന്നുന്നുവെങ്കിൽ അവളെ ഭർത്താവിന് വിട്ടു കൊടുക്കുന്നത് നിയമം വെറുക്കുന്നു. എന്നാൽ അവൾക്ക് പ്രയാസം ഉണ്ടാകുമെന്ന് ഉറപ്പാണെങ്കിൽ സംസർഗ്ഗ പ്രാപ്തി കൈവരിക്കുന്ന കാലം വരെയും അവളെ വിട്ടുകൊടുക്കാൻ പാടില്ലാത്ത താകുന്നു... ഭർത്താവിന് അവളുമായി ലൈംഗിക ആസ്വാദനം നടത്താൻ അവ കാശമുണ്ട്. എന്നാൽ അവളെ പ്രയാസപ്പെടുത്താൻ അധികാരമില്ല. നബി (സ്വ) അരുളി സ്വയമോ അന്യർക്കോ പ്രയാസമുണ്ടാക്കരുത്. ഭർത്താവിന്റെ ലൈഗിക കേളി പ്രയാസത്തിലേക്ക് നീങ്ങുന്നുവെങ്കിൽ – ലിംഗം വലുതായതി നാലോ അവൾക്ക് അസുഖമായതിനാലോ മറ്റോ ആകാം പ്രയാസം അയാളെ തടയാൻ അവൾക്കും അവകാശമുണ്ട്... (ഉംദ + ഫൈള്)

പ്രായപൂർത്തിയല്ല, പെണ്ണിന്റെ ലൈംഗിക തൃഷ്ണയും പ്രാപ്തിയുമാണ് ഇസ്‌ലാം പരിഗണിക്കുന്നത്. ഒമ്പത് വയസ്സ് പൂർത്തിയാവുക പോലുള്ള ലൈം ഗിക താല്പര്യം ഉണ്ടാവുക സംഭവ്യമായ കാരണം ഒത്തു വന്ന ഒരു ബാലിക, തന്നെ വിവാഹം ചെയ്യിപ്പിച്ചു തരണം എന്നാവശ്യപ്പെട്ടാൽ അനുയോ ജ്യനായ ഭർത്താവിനെ അവളെ വിവാഹം ചെയ്തു കൊടുക്കേണ്ട ബാധ്യത അവളുടെ രക്ഷാധികാരിക്കുണ്ട്. ഇക്കാലത്ത് ഇപ്രായത്തിൽ (ഒമ്പത്) ഇണചേരാനുള്ള വാസന പ്രകടമാണ്, ഹി. 1295 ൽ മരണപ്പെട്ട സയ്യിദ് ഉമർ അശ്ശാമി വെളിപ്പെടുത്തുന്നു. പ്രായപൂർത്തിയും ആർത്തവവും സംഭവിക്കു ന്നതിനു മുമ്പേ ശാരീരികമായ ലൈംഗിക പ്രാപ്തി ഉണ്ടാകുന്നതിന് ശരീരമോ മനസ്സോ, മതമോ ശാസ്ത്രമോ തടസ്സമല്ലെന്ന് ചുരുക്കം. ഇക്കാരണം പറഞ്ഞ് വിശുദ്ധ സൂക്തത്തിലെ പരാമർശത്തെ അമിനോറിയയിൽ പരിമിതപ്പെടുത്താനും ഖുർആൻ വ്യാഖ്യാതാക്കളെയും നിയമ വിഷാരദ ന്മാരെയും അൽപജ്ഞരാക്കാനും തുനിയേണ്ട കാര്യമില്ല.

ഖുർആൻ വിവാഹം പരാമർശിക്കുന്നിടത്തെല്ലാം നിസാഅ് എന്നാണ് പ്രയോഗിച്ചതെന്നും പക്വതയും പ്രായ പൂർത്തിയും ഉള്ളവരെയും ആണ് നിസാഅ് എന്ന് പറയുക എന്നും അതിനാൽ ബാലിക വിവാഹം സാധുവല്ലെന്നും ചിലർ പറയാറുണ്ട്. ഖുർആനിക ജ്ഞാനത്തിന്റെ അപര്യാപ്തത ഇവിടെ പ്രകടമാണ്. പക്വതയും പ്രായപൂർത്തിയും ഉള്ള സ്ത്രീകൾ എന്ന ധ്വനിയോടെ നിസാഅ് എന്ന പദം ഖുർആനിൽ പ്രയോഗിച്ചിട്ടേ ഇല്ല. നിങ്ങളുടെ ആൺകുട്ടികളെ അവർ അറുത്തു കൊല്ലുന്നു; പെൺകുട്ടികളെ ജീവിക്കാൻ വിടുന്നു എന്ന പ്രസ്താവനയിൽ നിസാഅ് പെൺകുട്ടികളാണ്. വിവാഹം പോലെ തന്നെയാണല്ലോ ദീക്ഷയും





. ദീക്ഷ ആചരിക്കേണ്ട നിസാഉകളുടെ ഗണത്തിൽ തന്നെയാണ് ആർത്തവം തുടങ്ങാത്ത ബാലികമാരെയും മേൽ സൂക്തത്തിൽ അല്ലാഹു ഉൾപ്പെടുത്തിയിരിക്കുന്നത്.

# 26

ബാലികാ വിവാഹത്തെ അനുവദിക്കുന്ന മറ്റൊരു പരാമർശം വിശുദ്ധ ഖുർആൻ **സൂറ.നിസാഅ് മൂന്നാം** സൂക്തത്തിൽ കാണാം. **പ്രായപൂർത്തിയാകാത്ത അനാഥബാലികമാരുടെ കാര്യത്തിൽ** നീതിചെയ്യാനാകില്ലെന്ന് നിങ്ങൾ ഭയക്കുന്നുവെങ്കിൽ മറ്റുസ്ത്രീകളെ രണ്ടോ മൂന്നോ നാലോ പേരെ നിങ്ങൾക്ക് വിവാഹം ചെയ്യാമല്ലോ! അവർക്കിടയിൽ നീതി പാലിക്കാനാവില്ലെന്ന് നിങ്ങൾ ഭയക്കുന്നുവെങ്കിൽ ഒന്നുമതി; അല്ലെങ്കിൽ അടിമ സ്ത്രീകളെ പൊറുപ്പിക്കാം. നിങ്ങൾ നിലവിട്ട് പോകാതിരിക്കാൻ അതാണ് ഏറ്റം ചുരുങ്ങിയ വഴി.

പ്രായപൂർത്തിയെത്താത്തവരും പിതാവില്ലാത്തവരുമായ ബാലബാലികമാരെയാണ് യത്തീമുകൾ എന്ന് പറയുക. സൂറ.നിസാ ആറാം സൂക്തത്തിൽ അനാഥത്വത്തിന്റെ പ്രായ പരിധി നിർണ്ണയിച്ചു കാണാം. നിങ്ങൾ അനാഥരെ അവരുടെ പ്രായപൂർത്തി സമയം വരെയും പരീക്ഷിക്കുക; അതിനെ തുടർന്ന് നിങ്ങൾ അവരിൽ കാര്യവിവേകം കാണുന്ന പക്ഷം അവരുടെ സ്വത്തുക്കൾ അവർക്ക് വിട്ടു കൊടുക്കുക.. ഈ സൂക്തത്തിലെ നിക്കാഹ് എന്ന പദം സ്ഖലനപ്രായം എന്ന അർത്ഥത്തിലാണ്.

പ്രായപൂർത്തിയാകുന്നതോടെ സാങ്കേതികമായി അനാഥർ അല്ലാതാകുന്നുവെന്ന് തിരുദൂതർ വിശദീകരിച്ചു. ‘ ‘രേതസ്ഖലനം ഉണ്ടായാൽ പിന്നെ അനാഥത്വം ഇല്ല”(അബൂദാവൂദ് അലി (റ)യിൽ നിന്നും) ബനൂ ഖുറൈള: യുദ്ധത്തോടനുബന്ധിച്ച് വന്ന യുദ്ധ തടവുകാരുടെ നിയമങ്ങളിൽ, പ്രായപൂർത്തി നിർണ്ണയിക്കുന്ന പരാമർശങ്ങൾ വരുന്നുണ്ട്. യുദ്ധത്തിൽ പിടിക്കപ്പെട്ടവരിൽ പ്രായപൂർത്തിയാകാത്തവരെ വധിക്കാൻ പാടില്ല എന്നതായിരുന്നു അത്.

അനാഥ ബാലികമാരുടെ കാര്യത്തിൽ നീതിപാലിക്കാൻ സാധിക്കുമെന്ന ഉറപ്പുണ്ടെങ്കിൽ അവരെ വിവാഹം ചെയ്യാൻ അനുവദിക്കുന്ന മേൽ സൂക്തം, അപ്പോൾ, പ്രായപൂർത്തി എത്താത്ത ബാലികമാരെ വിവാഹം ചെയ്യാമെന്നാ ണല്ലോ അനുവദിക്കുന്നത്.

ഈ സൂക്തത്തിന്റെ പൊരുൾ അന്വേഷിച്ചെത്തിയ സഹോദരി പുത്രൻ ഉറുവത്ത് ബിൻ സുബൈറിനോട് മഹതി ആഇശ (റ) വ്യക്തമാക്കിയത് ബു ഖാരിയും മുസ്‌ലിമും റിപ്പോർട്ട് ചെയ്തിട്ടുണ്ട്. സഹോദരി പുത്രാ, സൂക്ത

ത്തിൽ പറഞ്ഞ അനാഥ കൊണ്ടുദ്ദേശിക്കുന്നത്, തന്റെ രക്ഷാധികാരിയുടെ മടിയിൽ വളരുന്ന അനാഥ പെൺകുട്ടിയെയാണ്. അയാളുടെ ധനത്തിൽ പങ്കാളിത്വമുള്ള യതീം ഇവളുടെ സൗന്ദര്യവും ധനവും കണ്ട് ആകൃഷ്ടനായി ഇവളെ വിവാഹം ചെയ്യണമെന്ന് അയാൾ ആഗ്രഹിക്കുന്നുമുണ്ട്. മറ്റൊരു സ്ത്രീയെ വിവാഹം ചെയ്യുമ്പോൾ നൽകുന്ന വിവാഹ മൂല്യം ഒട്ടും കുറക്കാതെ ഇവൾക്കും നൽകാൻ അയാൾ തയ്യാറാണ്... അങ്ങനെയുള്ള അനാഥകളെ വിവാഹം ചെയ്യുമ്പോൾ അവരുടെ അവകാശം ഹനിക്കുകയില്ലെന്ന് പ്രതീക്ഷയുണ്ടെങ്കിൽ അവരെ വിവാഹം ചെയ്യാമെന്നാണ് ഇവിടെ ഇവിടെ സൂക്തത്തിൽ അല്ലാഹു അനുവദിക്കുന്നത്. അതിനു സാധിക്കാത്ത പക്ഷം, മറ്റു സത്രീകളെ നാലുവരെ കെട്ടാലോ, എന്നും. തഫ്സീർ അബൂഹയ്യാൻ പ്രസ്തുത സൂക്തത്തിന്റെ സാരം വ്യക്തമാക്കുന്നു: യതീം ബാലികമാരെ വിവാഹം ചെയ്യുന്നത് പ്രത്യക്ഷമായ നീതികാണിക്കാൻ സാധിക്കില്ലെന്ന് നിങ്ങൾ ഭയക്കുന്നുവെങ്കിൽ, മറ്റു സ്ത്രീകളിൽ നിന്നും നിങ്ങൾ ഇഷ്ടപ്പെടുന്നവരെ വിവാഹം ചെയ്തോളൂ. അതായത്, പ്രയാപൂർത്തിക്ക് മുമ്പ് വിവാഹം ചെയ്യാവുന്നതാണെന്ന് ഈ സൂക്തവും പഠിപ്പിക്കുന്നു. കാരണം, യതീം എന്നാൽ പ്രായം പൂർ ത്തിയാകാത്തവരാണ്.

ബാലികാ വിവാഹത്തെ അനുവദിക്കുന്ന പരാമർശം അടങ്ങിയ മറ്റൊരു സൂക്തം കൂടിയുണ്ട്, **നിസാ 127**. അതിപ്രകാരം ആശയം ഉൾക്കൊള്ളുന്നു: സ്ത്രീകളുടെ കാര്യത്തിൽ അവർ അങ്ങയോട് വിധി തേടുന്നു. അവരോടു പറയൂ, ആ സ്ത്രീകളുടെ കാര്യത്തിൽ അല്ലാഹുവാണ് വിധി പറയുന്നത്. നിശ്ചയിക്കപ്പെട്ട അവകാശം നിങ്ങൾ കൊടുത്തിട്ടില്ലാത്തവരും നിങ്ങൾ വിവാഹം ചെയ്യാൻ ആഗ്രഹിക്കുകയും ചെയ്യുന്ന **പ്രായപൂർത്തി എത്താത്ത അനാഥ പെൺകുട്ടികളുടെ** കാര്യത്തിൽ ഈ വേദത്തിൽ തന്നെ നേരത്തെ പ്രഖ്യാപിച്ച നിയമങ്ങൾ അല്ലാഹു ഓർമ്മപ്പെടുത്തുകയും ചെയ്യുന്നു... ഇവിടെയും അനാഥ ബാലികമാരെ നിസാഉകളുടെ ഗണത്തിൽ എണ്ണുന്നു. അവരെ വിവാഹം ചെയ്യുന്നത് അനുവദിക്കുന്നു. തന്റെ രക്ഷാകർതൃത്വത്തിൽ കഴിയുന്ന ധനമുള്ള അനാഥ ബാലികയെ മറ്റൊരാൾക്ക് വിവാഹം ചെയ്തു കൊടുത്താൽ അവളുടെ സമ്പത്ത് അവനല്ല ആസ്വദിക്കുക എന്ന ഭയത്താൽ, മറ്റൊരാൾക്ക് അവളെ കെട്ടിക്കാതെയും എന്നാൽ സൗന്ദര്യമില്ലാത്തതിനാൽ അവർ വിവാഹം ചെയ്യാതെയും വിവാഹം തടഞ്ഞ് വെക്കുന്ന ആളുകളെ യാണ് അല്ലാഹു ഈ സൂക്തത്തിൽ ഉപദേശിക്കുന്നത്. ഇക്കാര്യം മഹതി ആഇശ വിവരിച്ചത് ബുഖാരിയും മുസ്ലിമും റിപ്പോർട്ട് ചെയ്തിട്ടുണ്ട്. അതായത് , ബാലികയെ വിവാഹം ചെയ്യുന്നത് ഇവിടെയും അനുവദിക്കുന്നു എന്നു ചുരുക്കം.

അപ്പോൾ ബാലികാ വിവാഹം മതത്തിനോ ഖുർആനിനോ എതിരാണെന്ന് സമർത്ഥിക്കാൻ എതിരാളികൾക്ക് സാധിക്കുന്നില്ല. പിന്നെ ബുദ്ധിക്കും





ശാസ്ത്രത്തിനും അത് എങ്ങിനെ എതിരാകും? അക്കാര്യം അവർ എവിടെയും സമർത്ഥിച്ചു കാണുന്നില്ല. ബുദ്ധി എന്നതുകൊണ്ട് അതെങ്ങിനെയാണെന്ന് അവർ ഉദ്ദേശിക്കുന്ന ശരീരേഛയായിരിക്കാം. അതായത് സ്വാർത്ഥ ഇഷ്ടങ്ങൾ (ഹവാ).അങ്ങിനെ യെങ്കിൽ അത് ശരിയാകാം. ബുദ്ധിയും ഹവയും തമ്മിൽ വകതിരിച്ചറിയാത്ത അസുഖം സാർവത്രികമാണ്. അതായത്, സൃഷ്ടാവിന്റെ ഇഷ്ടങ്ങളെ അംഗീകരിക്കുന്ന മനനശേഷിയായണ് ബുദ്ധി. തന്റെ ഇഷ്ടങ്ങളെ സൃഷ്ടാവിലോ സമൂഹത്തിലോ ചുമത്തുന്ന സ്വ ദിവ്യത്വനാട്യമാണ്ഹവാ. മതം = ഇസ്‌ലാം സ്രഷ്ടാവിന്റെതാണ്; മനുഷ്യരുടെതല്ല. മനുഷ്യരുണ്ടാക്കിയ മതങ്ങൾ ഉണ്ട് . അവ സൃഷ്ടാവിൽ വിശ്വസിക്കുന്ന വർക്ക് സ്വീകരിക്കേണ്ട കാര്യമില്ല. ഒരു കേവല മനുഷ്യങ്ങളെ സമൂഹം പുണരേണ്ടതില്ല എന്ന വിവേകം, പ്രവാചകന്മാർ നിയോഗിക്കപ്പെട്ട പ്രജാശൂന്യരായ ഇരുട്ടിന്റെ മക്കൾക്ക് പോലും ഉണ്ടായിരുന്നു: കേവലം മനുഷ്യരായ നിങ്ങളെ എന്തിനു ഞങ്ങൾ അനുഗമിക്കണം ? എന്ന് അവർ പ്രവാചകന്മാരോട് ചോദിച്ചു. ആ ഒരു ബോധമെങ്കിലും ഇന്നുള്ളവർക്ക് ഇല്ലെന്നോ!

# 27

ബാലികാ വിവാഹത്തിന് ശാസ്ത്രവും ബുദ്ധിയും എന്തിനു എതിരാകണം? വിവാഹമെന്ന ഉടമ്പടിയിൽ ബുദ്ധിശൂന്യമായും അശാസ്ത്രീയമായും എന്താണ് സംഭവിക്കുന്നത്?! ഒന്നും വരുന്നില്ല; ഒരു ഉടമ്പടി മാത്രം. വിവാഹാനന്തര സമ്പർക്കത്തിലും ഇത് വരുന്നില്ല. പിന്നെ, ലിംഗങ്ങൾ ഉപയോഗിച്ചുള്ള സംസർഗ്ഗം നടക്കുന്നുവെങ്കിൽ അത് ഗർഭത്തിൽ കലാശിക്കുമെന്നതാണ് പ്രധാന ആശങ്ക. സ്ത്രീയിൽ മാസത്തിൽ ഒരു തവണ ഒരു അണ്ഡം മാത്രമേ ഉണ്ടാകുന്നള്ളൂ. അതിന്റെ ശരാശരി ആയുസ്സ് ഇരുപത്തിനാല് മണിക്കൂറാകുന്നു.. എറിയാൽ അപൂർവ്വമായി മൂന്ന് ദിവസം അത് ചാകാതെ നിലനിന്നേക്കാം. ഈ സമയത്ത് ബീജവുമായി കണ്ടുമുട്ടിയാലേ ഗർഭമുണ്ടാവുകയുള്ളു. അതായത് മാസത്തിൽ പരമാവധി മൂന്ന് ദിവസം മാത്രമാണ് ഗർഭ സാധ്യതയുള്ളത്.. മുലപ്പാൽ കൊടുക്കുന്ന അമ്മമാർക്ക് പലപ്പോഴും മാസാന്ത അണ്ഡം ഉണ്ടാകാറില്ല. അതായത്, സ്ത്രീകളെ എപ്പോഴും ഗർഭമാകാത്ത നിലയിലാണ് സംവിധാനിച്ചിട്ടുള്ളത്, പുരുഷന്മാരെ പോലെയല്ല പുരുഷന്മാർ എപ്പോഴും ഗർഭമുണ്ടാക്കാൻ തയ്യാറായി നിൽക്കുന്ന പ്രകൃതമാണ്.. ആർത്തവ ചക്രത്തിലെ അണ്ഡാഗമന സമയം മനസ്സിലാക്കി ആ സമയങ്ങളിൽ മാത്രം സംയോഗം വേണ്ടെന്നുവെച്ചാൽ ഗർഭഭീഷണിയിൽ നിന്നും രക്ഷനേടാവുന്നതാണ്. എന്നാൽ സുരതമോഹം ഏതു സമയത്തും ഉണ്ടാകാം. വിശിഷ്യാ പുരുഷന്ന്. അത് ഏതെങ്കിലും പബ്ലി

ക് പ്രോപെർട്ടിയിലോ, ആരുടെയെങ്കിലും സ്വകാര്യ മുതലിലോ ഇറക്കി വെക്കുന്നതിനു പകരം, സ്വന്തം പുരയിൽ ആശ്വാസം കണ്ടെത്താവുന്ന സാമൂഹ്യഅച്ചടക്കമല്ലെ അഭികാമ്യം? സമൂഹവും മതവും സമ്മതിക്കുന്ന ലൈംഗികാസ്വാദനത്തിന് യൗവനാരംഭത്തിൽ തന്നെ യുവതീ യുവാക്കളെ അനുവദിക്കുന്ന രാഷ്ട്രീയ-നിയമ സാഹചര്യം ഉണ്ടാക്കുകയായിരിക്കും. ഒളിച്ചും മറഞ്ഞും ലൈംഗിക മോഹങ്ങൾ ശമിപ്പിക്കാൻ അവരെ നിർബന്ധി തരാക്കുന്നതിനേക്കാൾ, ആരോഗ്യകരം. ജനസംഖ്യ/ വോട്ടർമാർ കൂടുന്നത് ഭയക്കുന്ന രാഷ്ട്രത്തിനു വേണമെങ്കിൽ വിവാഹിതരായ കുമാരി കുമാന്മാർ ക്ക് ഗർഭസാധ്യതാ പരിശീലനം നൽകാം. അവിഹിത ബന്ധങ്ങളും അനിയ ന്ത്രിത ലൈംഗികതയും പ്രോത്സാഹിപിക്കുന്നവർ എന്തിനു നിയമാനുസൃതാ വിവാഹം തടയണം?! പതിനാല് വയസ്സിനു താഴെയുള്ള സ്കൂൾ വിദ്യാർ ത്ഥിനികൾ ഗർഭ ഛിദ്രം ചെയ്യിക്കാൻ ക്ലിനിക്കുകളിൽ തള്ളിക്കയറുന്നത് ഒഴി വാക്കാൻ, യു പി സ്കൂൾ തലം മുതൽ ഗർഭ നിരോധന ഉറ സൗജന്യമായി വിതരണം ചെയ്യുന്നതാണോ അന്തസ്സ്, ശാസ്ത്രം, ബുദ്ധി?!

**ശരീരവളർച്ചാമനശ്ശാസ്ത്ര** (Developmental Psychology)പ്രകാരം, ഒരു സാധാരണ പെൺകുട്ടിക്ക് എത്ര വയസ്സ് മുതൽ പുരഷമോഹം ഉണ്ടാകാം? ലൈംഗിക പ്രാപ്തി കൈവരിക്കാം? കാലാവസ്ഥാ വ്യത്യാസമനുസരിച്ച് പ്രാദേശികതഇക്കാര്യത്തിൽ ഉണ്ടാകാറുണ്ട്. ഭക്ഷണശീലം, സ്ത്രീ – പുരുഷ സമ്പർക്ക സ്വാതന്ത്ര്യം തുടങ്ങിയ സാംസ്കാരിക വ്യത്യാസവും ഇതിൽ സ്വാ ധീനിക്കാറുണ്ട്. ഏതു സാഹചര്യത്തിലും, പെൺകുട്ടി ഋതുമതിയാകുന്ന തോടെ അവളൊരു സ്ത്രീ ആയി. അണ്ഡോൽപാദനം തുടങ്ങുന്നത് മുതൽ അവൾ പ്രസവിക്കാനുള്ള ശാരീരിക യോഗ്യത പ്രാപിച്ചു. മറ്റേതെങ്കിലും ശാരീരിക അപര്യാപ്ത തടസ്സമായേക്കാമെന്ന് മാത്രം. ആർത്തവവും അണ്ഡോൽപാദനവും തരുന്ന സന്ദേശം എന്താണ്? ശരീര വിദഗ്ധർ പറയുന്നത് കേൾക്കാം: എട്ടു സെ.മീ നീളവും അഞ്ചു സെമീ നീളവും അഞ്ചു സെമീ വീതിയും മുന്നു സെമി കനവും ഉള്ള പേശീ നിർമ്മിതമായ ഒരു സഞ്ചിയാണ് ഗർഭപാത്രം. എമ്പത് ഗ്രാമാണ് ശാരാശരി ഭാരം. വലിപ്പത്തിന്റെ ഏറെ ഭാഗവും ഭിത്തിക്കനമായതിനാൽ ശരാശരി ആറു മി. ലിറ്റർ രക്തത്തെ ഉൾകൊള്ളാനുള്ള ഉൾവിസ്താരമേ ഏകദേശം ഒരു മഷിപ്പേനയുടെ ടോപ്പിന്റെ (അത്രമാത്രം), ഗർഭമില്ലാത്ത അവസ്ഥയിൽ അതിനുള്ളൂ. എന്നാൽ ഈ അവയവം തന്നെയാണ് ഏതാണ്ട് ഒരു കിലോ ഗ്രാം ഭാരത്തിലും നാല് ലിറ്റർ വ്യാപ്തത്തിലും വളർന്ന്, ഗർഭവസാനം വരെ ശിശുവിനെയും പേറി അമ്മയുടെ വയറു മുഴുവൻ നിറഞ്ഞു നിൽക്കുന്നതും, പ്രസവിച്ച് ആറാഴ്ച കഴിയുമ്പോൾ മുൻവലിപ്പത്തിലേക്ക് തന്നെ ചുരുങ്ങിപ്പോകുന്നതും! ഗർഭ പാത്രത്തിന്റെ ഉൾഭാഗം ഏതാണ്ട് അര സെ.മി. കനമുള്ള ഒരാവരണം കൊണ്ട് വിതാനിച്ചിട്ടുണ്ട്. ഇതാണ് എന്ഡ്രോ മെറ്റിയൽ ആവരണം. പാമ്പ് ഉറ പൊഴിക്കുമ്പോലെയാണ് ഏകദേശം ഇതിന്റെ





കഥ.നിശ്ചിത സമയങ്ങളിൽ പൊഴിഞ്ഞുപോകും , പിന്നെ അതേ സ്ഥാനത്ത് താനെ വളർന്നു വരികയും ചെയ്യും. പേശീഭിത്തിയോടു ചേർന്നുള്ള ഭാഗം അവിടെത്തന്നെ നിൽകുന്നതാണീ പുനർവൃദ്ധിക്ക് കാരണം. ആർത്തവ ത്തിന്റെ എഴാം ദിവസം തന്നെ തുടങ്ങും ഈ പുനർവൃദ്ധി. ഒഴാഴ്ച്ചത്തെ വളർച്ച കഴിഞ്ഞാൽ ഒരു തരം ദ്രാവകം പുറപ്പെടുവിച്ച് മൃദുവായിത്തീരുകയും ചെയ്യും. ഗർഭസ്ഥ ശിശുവിന്റെ സുഖ ശയനത്തിന് പ്രകൃതി ഒരുക്കുന്ന പട്ടുമെത്തയായിട്ടു വേണം നമുക്കിതിനെ കരുതാൻ. എന്നാൽ, മെത്തയൊരുക്കിയിട്ടും ബീജസങ്കലനത്തിലൂടെ ശിശുരൂപം കൊണ്ടില്ലെങ്കിൽ അടുത്ത ആർത്തവത്തോടെ അല്പം രക്തത്തോടുകൂടി തുണ്ടം തുണ്ടമായി അത് പൊഴിഞ്ഞു പോവുകയും ചെയ്യും. ഇത് തന്നെയാണ് യോനീ നാളത്തിലൂടെ പുറത്തുവരുന്ന ആർത്തവ സ്രാവത്തിന് പ്രകൃതി കാണുന്ന അർത്ഥവും.. വരാൻ പോകുന്ന ഓരോ ആർത്തവത്തിന്റെയും പതിനാലു ദിവസം മുമ്പായി അണ്ഡാശയത്തിൽ നിന്നും പുറത്തുവരുന്ന അണ്ഡം പുംബീജവുമായി സംയോജിച്ച് ഒരു കുഞ്ഞായിത്തീരുമെന്ന പ്രതീക്ഷയിലാണ്, ഓരോ ആർത്തവം കഴിയുമ്പോഴും ഗർഭപാത്രം വീണ്ടും പട്ടുമെത്തയൊരുക്കുന്നത്. എന്നാൽ പ്രതീക്ഷ അസ്ഥാനത്തായെന്നു കാണുമ്പോൾ അതേ ഗർഭപാത്രം തന്നെ താനൊരുക്കിയ എന്ഡ്രോ മെറ്റിയൽ മെത്തയെ രക്തവുമൊലിപ്പിച്ചുകൊണ്ടു സ്വയം പിഴുതെറിയുകയും ചെയ്യും. ഇതുകൊണ്ടാണ് പണ്ടുള്ള ചില ജീവശാസ്ത്രജ്ഞർ, ആർത്തവ സ്രാവത്തെ പ്രതീക്ഷയറ്റ ഗർഭപാത്രത്തിന്റെ രക്താഭമായ കണ്ണു നീരായി വിശേഷി പ്പിച്ചതും! ഇതിനെല്ലാമിടയിൽ കുഞ്ഞായിത്തീരാനുള്ള മോഹത്തോടെ അണ്ഡാശയത്തിൽ നിന്ന് ചാടിപ്പുറപ്പെട്ട അണ്ഡമാകട്ടെ സ്വയം നശിച്ച് ആർ ത്തവ രക്തത്തോടൊപ്പമോ, അതിനു മുമ്പോ ആയിട്ട് യോനീനാളത്തിലൂടെ പുറത്തു പോയിട്ടുമുണ്ടാകും.. (മനുഷ്യ ശരീരം മഹാത്ഭുതം /ഡോ. പി എസ് വാസുദേവൻ)

**ശാരീരിക** പൂർണ്ണതയിലേക്കുള്ള വളർച്ചയുടെ അന്ത്യഘട്ടമാണ് ആർത്ത വം തുടങ്ങൽ. ഇത് സംഭവിക്കുന്നത് എല്ലാ ചുറ്റുപാടിലും ഒരേ സമയത്തല്ല. പലേടങ്ങളിലെയും വ്യത്യാസം പഠന വിധേയമാക്കിയ ശേഷം, ആർത്തവ മാരംഭിക്കുന്ന സാധാരണ മിനിമം പ്രായം ഒമ്പത് ആയി കണക്കാക്കപ്പെട്ടി രിക്കുന്നു. ഞാൻ സ്ത്രീകളിൽ നിന്നും അന്വേഷിച്ചു മനസ്സിലാക്കിയ തനുസരിച്ച് അവരിൽ ഏറ്റവും നേരത്തെ ആർത്തവം തുടങ്ങാറുള്ളത് തിഹാമ ഭൂപ്രദേശത്തുള്ള സ്ത്രീകൾക്കിടയിൽ ആകുന്നു. അവർ ഒമ്പത് വയസ്സിൽ ഋതുമതികൾ ആകാറുണ്ട് എന്ന് ഇതു സംബന്ധമായി പഠനം നടത്തിയ ഇമാം ശാഫിഈ രേഖപ്പെടുത്തുന്നു. (ബൈഹഖി/ സുനനുൽ കുബ്രാ) ഇന്നത്തെ സൗദിയിലെ നജ്ദിനു നേരെയുള്ള ദാത്തു ഇറഖ് മുതൽ മക്ക വരെയുള്ള ഭൂഭാഗമാണ് തിഹാമ. യമനിൽ ഒമ്പത് വയസ്സിൽ ഋതുമതികളായ ധാരാളം പെൺകുട്ടികളെ കുറിച്ച് തനിക്ക് അറിയാമെന്നും

ഇമാം ശാഫി ഈ കുറിക്കുന്നുണ്ട്. (സിയർ) ഒരു വേള പല കാരണങ്ങളാൽ, ആർത്തവം വൈകിയാൽ പോലും, പെൺകുട്ടിയിൽ ആർത്തവത്തോടെ ഉണ്ടാകുന്ന പുരുഷ മോഹം അവളുടെ പന്ത്രണ്ടാം വയസ്സിൽ സാധാരണ തുടക്കം കുറിക്കും. ആർത്തവം എന്ന പ്രസവ ശേഷിയുടെ അടയാളവും, പുരുഷമോഹം എന്ന സ്ത്രൈണവാസനയും പ്രകടമാകുന്നതിന് മുമ്പേ, പുരുഷന് അവളെ മോഹിക്കാവുന്ന ശാരീരികതുടിപ്പ് പെൺകുട്ടിയിൽ ഉണ്ടാകാം. ആ ഘട്ടത്തിൽ പുരുഷൻ അവളെ സംഗം ചെയ്താൽ ഗർഭം ഉണ്ടാകില്ലെങ്കിലും, അവളെ വേദനിപ്പിക്കാത്ത വിധം, അയാൾക്ക് ലൈംഗിക ആവശ്യം നിവർത്തിക്കാവുന്നതാണ്. ഇതാണ് മനുഷ്യവംശം സഹസ്രാബ്ധങ്ങൾ ജീവിച്ചു മനസ്സിലാക്കിയ പച്ചയായ അനുഭവം. ഇത് തന്നെയാണ് ആധുനിക കാലത്തെ ശാസ്ത്രം. ശാസ്ത്രീയമായി തിരിച്ചറിഞ്ഞതും. ഏതുദേശത്തെ മനുഷ്യജീവിതചരിത്രം നോക്കിയാലും ബാലികാ വിവാഹം അവരിൽ അംഗീകൃത അനുവാദമായി നിലനിൽക്കാൻ അതാണ് കാരണവും. അനുവാദങ്ങളെയും ഔചിത്യങ്ങളെയും അപകട കരമായ ഒരു പ്രശ്നമാക്കിത്തീർക്കുന്ന അച്ചടക്ക ലംഘനവും അതിരു കവിയലും എല്ലാ കാര്യങ്ങളിലും ഉണ്ടാകാറുണ്ട്. ബാലികാ വിവാഹത്തിലും അത് പല സമൂഹത്തിലും ഉണ്ടായിട്ടുണ്ട്. അങ്ങിനെയാണ് അതൊരു ദുരന്ത മായി കലാശിച്ചത്.

ശാസ്ത്രത്തിലും ബുദ്ധിയിലും മാത്രമല്ല, സാഹസ്രാബ്ദങ്ങൾ പഴക്കമുള്ള മനുഷ്യാനുഭവത്തിലും ബാലികാ വിവാഹം ഒരു ദ്രോഹപരമോ അപ്രായോഗികമോ അസംഭവ്യമോ അല്ലെന്ന് വ്യക്തമാണ്. യമനിലെ സ്വൻആയിൽ ഇരുപത്തൊന്നു വയസ്സുള്ള ഒരു മാതാമഹിയെ താൻ കണ്ടുവെന്നും ഇമാം ശാഫിഈ കുറിക്കുന്നുണ്ട്. ഒമ്പത് വയസ്സിൽ ഋതുമതിയാവുകയും പത്തു വയസ്സിൽ പ്രസവിക്കുകയും ചെയ്ത അവളുടെ മകൾ, ഒമ്പത് വയസ്സിൽ ഋതുമതിയാവുകയും പത്തിൽ പ്രസവിക്കുകയും ആയിരുന്നു. മഹാനായ ഹസൻ ബിൻ സ്വാലിഹ് തന്റെ അയൽവാസിയായ മറ്റൊരു സ്ത്രീയെക്കുറിച്ച് ഇത് പോലെ അനുസ്മരിക്കുന്നുണ്ട്. അവരും ഇരുപത്തൊന്നിൽ വല്ല്യുമ്മ ആയിട്ടുണ്ട്. അബ്ബാസ് ബിൻ അബ്ബാസ്അൽമുഹല്ലാബിയുടെ അനുഭവത്തിൽ അദ്ദേഹത്തിന്റെ നാട്ടിൽ പതിനെട്ട് വയസ്സുള്ള വല്ലുമ്മഉണ്ടായിരുന്നു. ഉമ്മയും മകളും ഒമ്പത് വയസ്സിൽ പ്രസവിച്ചു. (ദാറഖുത്നി) ഇതിൽ അത്ഭുതപെടാൻ ഒന്നുമില്ല. ഇന്റർനെറ്റ് രംഗത്തെ ഏറ്റവും വിശാല വിജ്ഞാന കോശമായ വിക്കിപീഡിയയിൽ ലോകത്തിലെ ഏറ്റവും ചെറിയ പ്രായത്തിൽ അമ്മയായിത്തീർന്ന ധാരാളം പെൺകുട്ടികളുടെ വിവരങ്ങൾ ശേഖരിച്ച ഒരു ടൈറ്റിൽ കാണാം.

http://en.wikipedia.org/wiki/list of youngest birth mothers എന്ന ലിങ്കിൽ അത് വായിക്കാം. അഞ്ചു വയസ്സ് മുതൽ/ പത്തു വയസ്സു വരെയുള്ള അമ്മമാരുടെ വിവരങ്ങൾ അതിലുണ്ട്. അതിൽ ഒമ്പത്-പത്ത് വയസിന്





താഴെയുള്ളവരിൽ അസാധാരണമായ ശാരീരിക വിശേഷം ഉണ്ടായിരുന്നതായി നിരീക്ഷിക്കപ്പെടുന്നു. എന്നാൽ ഒമ്പത് - പത്ത് വയസ്സുള്ള പെൺകുട്ടികൾ യാതൊരു അസാധാരണ പ്രകൃതവും ഇല്ലാത്തവരും അറിഞ്ഞോ ബാലാൽകാരമായോ ലൈംഗിക ബന്ധം പുലർത്തുക വഴി സാധാരണ പ്രസവം നടത്തിയവരും ആകുന്നു. ഇതിനു പുറമെ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും ഇപ്രകാരം ഒമ്പതും പത്തും വയസ്സിൽ പ്രസവിച്ച പെൺകുട്ടികളുടെ വാർത്തകൾ വന്നിട്ടുണ്ട്. പതിനെട്ട് തികഞ്ഞാലെ പെണ്ണിനു പ്രസവ പ്രാപ്തിയുണ്ടാകൂ എന്നത് തെറ്റായ ധാരണയാകുന്നുവെന്ന് ഇത് കാണിക്കുന്നു. ജീവിത രീതിയിൽ വന്ന വ്യത്യാസവും ഭൂമി ശാസ്ത്രപരവും ജീവശാസ്ത്രപരവുമായ വൈവിധ്യങ്ങളും, വളരെ ചെറുപ്രായത്തിലെ ഇപ്പോൾ ലഭിക്കുന്ന ലൈംഗിക അവബോധവും തൽഫലമായ തൃഷ്ണയുമെല്ലാം കാരണമായിരിക്കാം, ലോക വ്യാപകമായി പെൺകുട്ടികളുടെ പ്രായപൂർത്തി പഴയതിലും നേരത്തെ ആയിട്ടുണ്ട്. ഇപ്പോൾ അമേരിക്കയിൽ ഇത് കൃത്യമായി അടയാളപ്പെടുത്തിയിട്ടുണ്ട്. അമേരിക്കൻ നാടുകളിലും യൂറോപ്പിലും ഓരോ ദശ വർഷത്തിലും ശരാശരി മൂന്നു മാസമെന്ന തോതിൽ യൗവന പ്രായം കുറഞ്ഞു വരുന്നുണ്ടെന്നും ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ ഉണ്ടായിരുന്നതിനേക്കാൾ ശരാശരി രണ്ടര വയസ്സ് ഇപ്പോൾ കുറഞ്ഞിട്ടുണ്ടെന്നും പ്രസിദ്ധ ഭിഷഗ്വരൻ ഡോക് മുഹമ്മദ് അലി അൽബാർ വ്യക്തമാക്കുന്നു. സി എൻ ഇത് സംബന്ധമായി റിപ്പോർട്ട് ചെയ്ത ഒരു പഠന ഫലം http://edition.cnn.com/2010/HEALTH/08/09/girls .starting. puberty.early/ൽ വായിക്കാവുന്നതാണ്.

# 28

അറേബ്യൻ ഉപഭൂഖണ്ഡത്തിൽ ഇപ്പോഴും പത്തു വയസ്സുള്ള പെൺകുട്ടികൾ വിവാഹിതരാവുകയും ആരോഗ്യവതികളായി അമ്മമാരായി ജീവിക്കുകയും ചെയ്യുന്ന അനുഭവം പ്രസിദ്ധമാണ്. മുപ്പത്തി രണ്ടു വർഷങ്ങൾക്കു മുമ്പ് മദീന നിവാസിയായ ഖലീൽ ഇബ്രാഹിം മുല്ലാഖാതിർ എഴുതുന്നു: കുറച്ചു വാർഷങ്ങൾക്കു മുമ്പാണ്, മദീന മസ്ജിദിൽ ഇഅതികാഫിലായിരിക്കെ ഒരു പിതാവിനെയും മകനെയും എന്റെ അടുത്ത് പലവട്ടം കണ്ടു. മകൻ ഇഅതികാഫിലാണ്. മീശ കിളിർത്തു വരുന്നേയുള്ളൂ അവന്. ഇരുപത്തെട്ടാം രാവിന്, മകനെ ചോദിച്ച് പിതാവ് എന്നെ സമീപിച്ചു.അദ്ദേഹത്തിന്റെ ഭാവമാറ്റം ശ്രദ്ധയിൽപ്പെട്ടപ്പോൾ ഞാൻ വിശേഷം തിരക്കി.. അദ്ദേഹം പറഞ്ഞു: മകന്റെ ഭാര്യ പ്രസവിച്ചു! ഒരാൺകുട്ടിയാണ് ഞാൻ കൗതുകപ്പെടുന്നത് അയാൾ കണ്ടു. അദ്ദേഹം കൂട്ടിച്ചേർത്തു: ഇതവന്റെ രണ്ടാം ഭാര്യയാണ്!! അറബി പെൺകുട്ടികൾ

സാധാരണയിൽ ഒമ്പതാം വയസ്സിൽ യുവതികൾ ആകാറുണ്ട്. മഹതി ആഇശ (റ) പറഞ്ഞതും, ഇമാം ശാഫിഈ അതേകുറിച്ച് പഠനം നടത്തി ബോധ്യപ്പെട്ടതും, ഇമാം ബഗവി അത് സ്ഥിരീകരിച്ചതും നമുക്കറിയാം. അറബ് നാട്ടിൽ മാത്രമല്ല, ശീത സ്വഭാവമുള്ള നാട്ടിലെ പെൺകുട്ടികളേക്കാൾ ഉഷ്ണപ്രകൃതിയുള്ള നാടുകളിലെ പെൺകുട്ടികൾ നേരത്തെ വലുതാകാറുണ്ടെന്നത് റിയാദിലെ ഉസ്വൂലുദ്ധീൻ കോളേജിൽ പഠിക്കുന്ന ആഫ്രിക്ക, യമൻ, സുഡാൻ, നജ്ദ്, ഹിജാസ് ഭാഗങ്ങളിലെ ധാരാളം വിദ്യാർത്ഥികളോട് വർഷങ്ങളായി അവരവരുടെ നാടുകളിലെ അനുഭവം ഞാൻ ചോദിച്ചറിയാറുണ്ട്.അവരെല്ലാം പറഞ്ഞത് അന്നാടുകളിലെ പെൺകുട്ടികൾ ഒമ്പത് വയസ്സിൽ പാകമാകാറുണ്ട്. ചിലർ അമ്മയായിട്ടുമുണ്ട്. എന്നായിരുന്നു .. മാത്രമല്ല, ഒമ്പത്, പത്ത്, പതിനൊന്ന്, പന്ത്രണ്ട് വയസ്സുള്ള യുവതികളെ വിവാഹം ചെയ്ത ഇക്കാലത്തുള്ള ധാരാളം പേരെ എനിക്കറിയാം. ഹിജാസ്, നജ്ദ്, ശാം, മിസ്ര്, സുഡാൻ തുടങ്ങിയ പല നാട്ടുകാരെയും നേരിട്ടറയാം..വിശ്വസ്തരായവർ പറഞ്ഞ സംഭവങ്ങളും അറിയാം. മദീന മുനവ്വറയിൽ എന്റെ അടുത്ത് ഒരു പതിനഞ്ചുകാരൻ ഉണ്ട്. അവന്റെ ഭാര്യ ഇപ്പോൾ ഗർഭിണിയാണ്. സെക്കണ്ടറി ക്ലാസുകളിൽ പഠിക്കുന്ന എത്രയോ യുവാക്കൾ വിവാഹം ഉറപ്പിച്ചവരുണ്ട്. കാലവും സാമൂഹ്യഘടനയും ഒരുപാട് മാറിയ ഇക്കാലത്തെ സ്ഥിതി ഇതാണെങ്കിൽ പഴയ കാലത്തെ കഥ പറയണോ?!

ഭൂമിശാസ്ത്രപരവും സാംസ്കാരിക പരവുമായ വൈവിധ്യങ്ങൾക്ക നുസരിച്ച് ആൺ കുട്ടികളുടെയും പെൺകുട്ടികളുടെയും വലുതാകൽ കാലം വ്യത്യാസപ്പെടാം എന്നസംഗതി പ്രത്യേകം പരിഗണിക്കേണ്ടതുണ്ട്. ചെറിയ പ്രായമാണെങ്കിലും വല്യവരേക്കാൾ പക്വതയും ലൈംഗിക ശേഷിയും മികച്ച എത്രയെത്ര പേരെ കാണാം. കുടുംബം കൈകാര്യം ചെയ്യുന്നതിലുള്ള നൈപുണ്യത്തിലും ഈ അനുഭവം ഉണ്ട്. ഞാനോർക്കുകയാണ്, എട്ടു വർഷം മുമ്പ്, ഹജ്ജ് കർമ്മത്തിൽ ആയിരിക്കെ, ഒരു മനുഷ്യൻ, കൂടെ ഒരു യുവതിയുണ്ട്. പത്തു വയസ്സ് കാണും. അയാളുടെ മകൾ ആണെന്നാ ആദ്യം കരുതിയത്. അല്ല, അയാളുടെ ഭാര്യയാരുന്നു.! രണ്ടു വർഷം മുമ്പ് വിവാഹം കഴിഞ്ഞതാണത്രെ. അവൾ ഭംഗിയായി കുടുംബം പരിപാലിക്കുന്നു.. ഞാൻ പരിചയപ്പെട്ട മദീനയിലെ ഒരധ്യാപകൻ, അദ്ദേഹം പന്ത്രണ്ടു വർഷം മുമ്പ് വിവാഹം ചെയ്തതാണ്. അന്ന് പെണ്ണ് വലുതായിട്ടില്ലായിരുന്നു. ഇപ്പോൾ അവർ മികച്ച കുടുംബ ജീവിതം നയിക്കുന്നു.(സവാജു ആഇഷ)

കഴിഞ്ഞ ദശകത്തിൽ പോലും യമൻ പോലുള്ള നാടുകളിൽ പ്രായോഗിക വും ആരോഗ്യകരവും ആയി ബാലികാ വിവാഹം നടപ്പിലുണ്ട്. സ്വൻആ യിലെ അഹ്മദ് ഗുറാബ് യമനിലെ ബാല വിവാഹം എന്ന പഠനത്തിൽ അക്കാര്യം വ്യക്തമാക്കുന്നു.





# 29

**പ്രായപൂർത്തിയാണ്** വിവാഹ പ്രായം എന്ന നിലപാട് മുസ്‌ലിം സമുദായത്തിന്റെ ഇജ്മാഉ് തകർക്കുന്ന ഒറ്റപെട്ട വീക്ഷണമാണ്. ഇബ്നുശിബ്രിമ (മരണം ഹി.144), ഉസ്മാനുൽ ബത്തി അബൂബകറുൽ അസ്വമ്മ് എന്നിവർ മാത്രമാണ് മുസ്‌ലിം സമുദായത്തിൽ അങ്ങനെ അഭിപ്രായപ്പെട്ടിട്ടുള്ളു. സൂറ. നിസാ നൂറാം സൂക്തം ഇതിനു തെളിവായി അവർ കാണുന്നു.അഇമ്മത്തുകൾ തള്ളിക്കളഞ്ഞ വാദമായിരുന്നു അവരുടേത്. അല്ലാതെ, അഇമ്മത്തുകൾക്ക് ലഭിക്കാത്തല ഉൾകാഴ്ച്ചയോ അവർക്ക് അപരിചിതമായ പുതിയ വെളിച്ചമോ ഒന്നുമല്ല പുതിയ സംഭവമായി എഴുന്നള്ളിക്കുന്ന ഈ വിവാഹ പ്രായ വാദങ്ങൾ ഇജ്മാഇനു വിരുദ്ധമായ ഇവരുടെ നിലപാട് അടിസ്ഥാനമാക്കി അടുത്തകാലത്ത്, സൗദിയിലെ ഗ്രാൻഡ് മുഫ്തിയായിരുന്ന ഉസൈമീൻ ഫത്‌വ നൽകിയത് ഗുരുതരമായ പിഴവായിപ്പോയി. അടുത്തകാലത്തിറങ്ങിയ അറബി തഫ്സീറുകളിൽ പ്രസ്തുത ആയത്തിലെ ഹത്താ ബലഗുന്നികാഹ് എന്നാൽ സിന്നു സ്സിവാജ്(= വിവാഹ പ്രായം) എത്തിയാൽ എന്ന അർത്ഥം കൊടുത്തു തുടങ്ങി. മലയാളത്തിൽ ഇറങ്ങിയിട്ടുള്ള ഒട്ടുമിക്ക ഖുർആൻ പരിഭാഷകളിലും ചില വ്യാഖ്യാനങ്ങളിലും വിവാഹ പ്രായം പ്രായപൂർത്തിയാണെന്ന് തെറ്റുദ്ധരിപ്പിക്കുന്നവിധമാണ്. അർത്ഥം കൊടുത്തിട്ടുള്ളത്. ഏതാനും പരിഭാഷകൾ കാണുക.

1. തഫ്ഹീമുൽ ഖുർആൻ, മൗദൂദി, വിവ: ടി.കെ. അബ്ദുള്ള, ടി. ഇസ്ഹാഖ ലി, ടി.കെ. ഉബൈദ്

“വിവാഹ പ്രായമാകുന്നത് വരെ അനാഥരെ നിങ്ങൾ പരീക്ഷിച്ചു കൊണ്ടിരി ക്കുക”.

2. ഖുർആൻ ബോധനം, ടി.കെ. ഉബൈദ്.

“വിവാഹ പ്രായമാകുന്നത് വരെ അനാഥരെ പരീക്ഷിച്ചു കൊണ്ടിരിക്കുക’ .കുറിപ്പ് : “വിവാഹ പ്രായം - പ്രായപൂർത്തി ആകുന്നതിന് മുമ്പ് സാമ്പ ത്തിക വിഷയത്തിൽ എത്ര തന്നെ സാമർത്ഥ്യം കാണിച്ചാലും...”

3. ഖുർആൻ ലളിത സാരം, ശൈഖ് മുഹമ്മദ് കാരക്കുന്ന്, വാണിദാസ് എള യാവൂർ.

“അങ്ങനെയവർക്ക് വിവാഹ പ്രായമെത്തിയാൽ..”

4. വിശുദ്ധ ഖുർആന് വിവരണം, മുഹമ്മദ് അമാനി മൗലവി.

“അങ്ങനെ അവർ വിവാഹ(പ്രായ)ത്തിങ്കലെത്തിയാൽ...”

കുറിപ്പ് : “അനാഥകൾക്ക് വിവാഹ പ്രായം - അഥവാ പ്രായപൂർത്തി ആകു മ്പോഴാണ് അവരുടെ സ്വത്ത് വിട്ടു കൊടുക്കേണ്ടത്.”

5. വിശുദ്ധ ഖുർആന് സമ്പൂർണ്ണ മലയാള പരിഭാഷ, ചെറിയമുണ്ടം അബ്ദുൽ ഹമീദ് മദനി, കുഞ്ഞിമുഹമ്മദ് പറപ്പൂർ.

“അങ്ങനെ അവർക്ക് വിവാഹ പ്രായമെത്തിയാൽ..”

6. പരിശുദ്ധ ഖുർആൻ സമ്പൂർണ്ണ പരിഭാഷ, മുട്ടാണിശ്ശേരി എം. കോയക്കുട്ടി..

“അനാഥക്കുട്ടികൾ വിവാഹ (പ്രായം) എത്തുമ്പോഴേക്ക് അവരെ പരീക്ഷിച്ചു നോക്കുക..”

7. പരിഭാഷ, ഹാഫിസ്. പി.എച്ച്, അബ്ദുൽ ഗഫാർ മൗലവി.

“വിവാഹ പ്രായമെത്തിയാൽ അവരിൽ നന്മ കാണുന്നുവെങ്കിൽ..”

8. ഫത്ഹുറഹ്മാൻ കെ.വി, മുഹമ്മദ് മുസ്‌ലിയാർ കൂറ്റനാട്..

“വിവാഹ പ്രായമെത്തിയാൽ അവരിലെ നന്മ കാണുന്നുവെങ്കിൽ”

9. ഖുർആൻ വിവർത്തനം, ബഹാഉദ്ധീൻ നദ്‌വി.

“വിവാഹ പ്രായം വരെ അനാഥക്കുട്ടികളെ നിരീക്ഷണ വിധേയരാക്കുകയും..”

10. വി.ഖു. ആശയ വിവർത്തനം, യൂസുഫ് ഫൈസി കാഞ്ഞിരപ്പുഴ, ശാഫി സഖാഫി മുണ്ടമ്പ്ര

“അങ്ങനെ അവർക്ക് വിവാഹ പ്രായമെത്തിയാൽ...

വിവാഹത്തിന് അങ്ങനെ ഒരു നിശ്ചിത പ്രായമില്ലെന്ന വീക്ഷണമുള്ളവരുടെയും പരിഭാഷകൾ മേൽക്കുട്ടത്തിൽ ഉണ്ട്.!! ചില ഇംഗ്ലീഷ് പരിഭാഷകളിലും ഇത് കാണാം.

11. Commentary, Yusuf Ali.

"Until they reach the age of Marriage.."

Note : The age of marriage is the age of when they reach their majority.."

12. Translation and Commentary, Dr. Thaqi-ud-dhin Al-Hilali, Dr. Muhammed Muhsin khaan

"Until they reach the age of marriage.."

ഇത്തരം പരിഭാഷകൾ വായിച്ചാകണം വിശകലന പ്രാപ്തിയില്ലാത്തവർ, പ്രായപൂർത്തിയാണ് വിവാഹത്തിന്റെ മിനിമം പ്രായം എന്ന് ധരിച്ചുവെച്ച് അവിടെ പ്രായ പൂർത്തി എന്ന ആശയമാണ് ഉള്ളതെന്ന് അല്ലാമാ ത്വബരി, ഇമാം റാസി, അല്ലാമാ ഇബ്നു കസീർ, ഇമാം നസഫി, ഇമാം ഖുർത്വുബി, ഇമാം മാവർദി, അല്ലാമാ ഇബ്നുൽ ജൗസി, ഇമാം സുയൂത്വി തുടങ്ങിയ മുഫസ്സിറുകൾ വ്യക്തമാക്കിയിട്ടുണ്ട്. പ്രസിദ്ധ ഖുർആൻ വ്യാഖ്യാതാക്കൾ ആയ ഇബ്നു അബ്ബാസ് അദ്ദേഹത്തിന്റെ ശിഷ്യൻ മുജാഹിദ്, ഇബ്നുസൈദ് എന്നിവരുടെ വ്യാഖ്യാനമാണ് ത്വബ്‌രിയും ഇബ്നു കസീറും ഉദ്ധരിക്കുന്നത്. അല്ലാമാ മാവർദി തന്റെ തഫ്സീറിൽ എല്ലാവരുടെയും അഭിപ്രായത്തിൽ അവിടെ പ്രായപൂർത്തി എന്ന അർത്ഥമാണ് ഉപന്യാസിക്കുന്നതും പ്രസംഗിക്കുന്നതുമെല്ലാം. എന്ന് പ്രത്യേകം വ്യക്തമാക്കുന്നു. സൂറ നൂർ/59





സൂക്തത്തിൽ പറയുന്ന ബുലൂഗുൽ ഹുലും തന്നെയാണ് ഇവിടത്തെ ബുലൂഗുന്നിക്കാഹ്' എന്നാണ് ഇമാം റാസിയുടെ സമർത്ഥനം. സകല നിയമജ്ഞാന്മാരുടെയും വീക്ഷണത്തിൽ പ്രായപൂർത്തിയെന്ന അർത്ഥം തരുന്നതാണ് ഇവിടത്തെ ബുലൂഗുന്നിക്കാഹ് സംഗം ചേരുമ്പോൾ തെറിക്കുന്ന ഇന്ദ്രിയജലം പ്രവഹിക്കുന്ന സമയമായതു കൊണ്ടാണ് പ്രായപൂർത്തി എന്ന ആശയം പ്രകാശിപ്പിക്കാൻ ബുലൂഗുന്നിക്കാഹ് എന്ന പദം പ്രയോഗിച്ചത്, ഇമാം റാസി ഇങ്ങിനെയാണ് കുറിച്ചുവെച്ചത്.

# 30

**നികാഹ്** എന്ന പദത്തിന് ഭാഷയിൽ 'സംഗം ചെയ്യുക' എന്ന അർത്ഥമാണ് മുഖ്യമായുള്ളത്. ഇസ്‌ലാമിക ശരീഅത്തിലെ സാങ്കേതിക വ്യവഹാരമനുസരിച്ച് ലൈംഗിക ആസ്വാദനം അനുവദിക്കുന്ന ഉടമ്പടി (= അഖ്ദ്/ഉഖ്ദത്) യാണ് നിക്കാഹ്. അതായത്, സാങ്കേതികമായി നികാഹ് ഉടമ്പടിയാണ്. സംഗം ചെയ്തില്ലെങ്കിലും നിക്കാഹ് എന്നു പറയാം. ഭാഷയിൽ നിക്കാഹ് സംഗം ചെയ്യലാണ്, ഉടമ്പടി ഉണ്ടായാലും ഇല്ലെങ്കിലും ശരി. 'ഉടമ്പടി' എന്നാശയത്തെ പ്രകാശിപ്പിക്കാൻ 'സംഗം ചെയ്യൽ' എന്ന അർത്ഥമുള്ള നികാഹ് എന്ന പദം ഉപയോഗിച്ചത്, ആ ഉടമ്പടി സംഗം ചെയ്യുന്നതിലേക്കുള്ള ഒരു പ്രവേശികയാകുന്നു എന്ന പരിഗണന കൽപിച്ചാണ്. കിനായത്ത് എന്ന സാഹിത്യ പ്രയോഗം ആണിത്. വിശുദ്ധ ഖുർആനിൽ 'നകഹ' യുടെ വ്യത്യസ്ത 16 നിഷ്പന്ന രൂപങ്ങൾ 23 സ്ഥലങ്ങളിൽ വന്നിട്ടുണ്ട്. നികാഹ് 'സംഗം' എന്ന ഭാഷാർത്ഥത്തിൽ മാത്രവും, വിവാഹ ഉടമ്പടിയെന്ന അർത്ഥത്തിൽ മാത്രവും, രണ്ടർത്ഥങ്ങൾ ഒന്നിച്ചുൾക്കൊള്ളിച്ചും വിശുദ്ധ ഖുർആൻ ഉപയോഗിച്ചു കാണുന്നു. അഹ്സാബ്/49 ൽ 'ഇദാനകഹ്തും' എന്നിടത്ത് കേവല ഉടമ്പടിയാണ് ഉദ്ദേശിക്കുന്നതെന്ന് തൊട്ടുടനെയുള്ള വിശദാംശങ്ങൾ വ്യക്തമാക്കുന്നു. 2/122, 4/3, 4/25 എന്നിടങ്ങളിലും ഇത് കാണാം.

വത്അ അഥവാ സംഗം ചെയ്യൽ എന്ന അർത്ഥം മാത്രം ഉദ്ദേശിക്കുന്ന ഭാഗങ്ങൾ ഉണ്ട്. ഉദാ. അൽബഖറ/230 ൽ ഇങ്ങനെ നിർദ്ദേശിക്കുന്നു: “മൂന്നാമതും അവൻ അവളെ ത്വലാഖ് ചെയ്താൽ അതിനു ശേഷം അവളുമായുള്ള സംസർഗ്ഗം അവന് അനുവദനീയമല്ല, അവൾ മറ്റൊരു ഭർത്താവുമായി ഇണ ചേരുന്നതു വരേയ്ക്കും..”. ഇവിടെ 'തന്കിഹ സൗജൻ' എന്നതിലടങ്ങിയ നികാഹ് കേവല ഉടമ്പടി അല്ല. മറ്റൊരാൾ നിക്കാഹ് ചെയ്ത് സംഗം ചെയ്യാതെ ത്വലാഖ് ചെയ്താൽ മാത്രം ആദ്യ ഭർത്താവിന് തിരിച്ചെടുക്കാൻ അനുവാദമില്ല. സൗജ് എന്ന് വ്യക്തമാക്കിയതിനാൽ നിയമാനുസൃത വിവാഹ ഉടമ്പടി അതിൽ അകപ്പെടുന്നു. 'തൻകിഹ' എന്ന പദം ഇണചേരുകയും വേണം എന്നാണു കാണിക്കുന്നത്. ഭർത്താവുമായി ഇണച്ചേർന്ന ശേഷം ത്വലാഖ്

ചെയ്താൽ ഇദ്ദക്കു ശേഷം പഴയ ആൾക്ക് തിരിച്ചെടുക്കാം എന്ന് ചുരുക്കം. ഇവിടെയും മലയാള പരിഭാഷകർ അബദ്ധം വരുത്തിയിട്ടുണ്ട്. അൽബഖറ 235,237 സൂക്തങ്ങളിൽ ഉപയോഗിച്ച 'ഉഖ്ദതുന്നികാഹ്' എന്നതിലെ നിക്കാഹും ഭാഷാർത്ഥത്തിലാണ്. ='സംഗം ചെയ്യാനുള്ള ഉടമ്പടി എന്നാണവിടെ അർത്ഥം..സാങ്കേതികമായി നിക്കാഹിൽ തന്നെ ഉടമ്പടിയുണ്ടല്ലോ.

ഉടമ്പടി, സംഗം ചെയ്യൽ എന്നീ രണ്ട് അർത്ഥങ്ങൾ ഒന്നിച്ചുദ്ദേശിക്കുന്ന ഭാഗങ്ങൾക്ക് ഉദാഹരണമാണ്, 4/22. നിക്കാഹിന് വിവാഹ മൂല്യം (മഹ്റ്) എന്ന അർത്ഥവും കാണാം ഖുർആനിൽ. ഉദാ. 24/33. 'ലായജിദൂന നിക്കാഹൻ' = 'വിവാഹ മൂല്യം നൽകാൻ വഴി കാണാത്തവർ'. 'പ്രായപൂർത്തി' എന്ന ഉദ്ദേശത്തിൽ പ്രയോഗിച്ചതിന് ഉദാഹരണമാണ് നിസാ/6. 'ഇദാ ബലഗുന്നിക്കാഹ്' = 'പ്രായപൂർത്തിയെത്തിയാൽ'. ഇബ്നു ജൗസിയുടെ നുസ്ഹത്തുൽ അഅ്യുൻ ബാബു നികാഹ് ഇക്കാര്യ സോദാഹരണം വിശദമാക്കുന്നുണ്ട്.

പ്രായപൂർത്തി എന്ന ആശയം ലഭിക്കാൻ സംഗം എന്ന അർത്ഥമുള്ള നികാഹ് എന്ന പദത്തെ കടമെടുക്കാതിരിക്കുകയാണല്ലോ. അങ്ങനെ കടമെടുക്കുന്നതിനു പിന്നിൽ ചില തന്ത്രങ്ങൾ ഉണ്ട്. ചില ഉപ ആശയങ്ങൾ പ്രകാശിപ്പിക്കുവാൻ ആണത്. അതായത്, പ്രായപൂർത്തി എത്തിയാൽ സംസർഗ്ഗദാഹം പ്രത്യേകം ഉണ്ടാകും, അതിനു ശേഷമേ സംഗം ചെയ്യൽ സുഗമമാകുകയുള്ളൂ. അതിനു മുമ്പു തന്നെ ലൈംഗിക തൃഷ്ണയുണ്ടാകുന്നതിനും സംസർഗ്ഗത്തിൽ ഏർപ്പെടുന്നതിനും നിയമ തടസ്സമില്ലെങ്കിലും സാധാരണ പ്രായം പ്രായപൂർത്തിയാണ് എന്നാണ് ആ കടമെടുക്കൽ പ്രയോഗം ദ്യോതിപ്പിക്കുന്നത്. ബാലികയായിരിക്കുമ്പോൾ ആഇശയെ നബി(സ്വ) വിവാഹം കഴിച്ചെങ്കിലും (ഉടമ്പടി മാത്രം), ആഇശയ്ക്ക് പ്രായപൂർത്തി ആയതിനു ശേഷമേ സംസർഗ്ഗം തുടങ്ങിയുള്ളൂ.

നികാഹ് എന്ന പദം കാണുന്നിടത്തെല്ലാം ഒരേ അർത്ഥം കൽപിച്ചതാണ് ചിലർക്ക് തെറ്റു പറ്റാൻ ഒരു കാരണം. നിസാ/4 സൂക്തത്തിലെ ഹത്താബലഗു നിക്കാഹ് ഭാഷാർഥത്തിൽ ആണ്. മറ്റൊരിടത്ത് നികാഹിന്റെ പ്രായം വ്യക്തമാക്കിയിട്ടില്ലാത്തതിനാൽ അങ്ങനെ കരുതാനേ വഴിയുള്ളു . പ്രായം വ്യക്തമാക്കിയിരുന്നെങ്കിൽ വിവാഹ സമയം ആകുവോളം എന്നവിടെ അർത്ഥം കൽപ്പിക്കാമായിരുന്നു. അങ്ങനെ കാണാത്ത പശ്ചാത്തലത്തിൽ വിവാഹ സമയം ആകുവോളം എന്ന അർത്ഥം നൽകിയാൽ ആ സമയം പ്രായം ഏതാണെന്ന് നിർണ്ണയിക്കേണ്ടിവരും. അത് എവിടെ നോക്കി പറയും? സാങ്കേതിക അർത്ഥവും കടമെടുത്ത ആശയവും ഒരേ സമയം ചുമത്തുന്നത് ഭാഷാ നിയമവും വ്യാഖ്യാന മര്യാദകളും അറിയാത്തതുകൊണ്ടാ യിരിക്കാം. ഭാഷയിലെ അർത്ഥവും സാങ്കേതിക അർത്ഥവും തമ്മിൽ കൂട്ടിക്കുഴയ്ക്കുന്നവർക്ക് പ്രോക്ത സൂക്തത്തിന് ചില മുഫസ്സിറുകൾ നൽകിയ വിശദീകരണം തെറ്റായി മനസ്സിലാക്കാനേ നിവൃത്തിയുള്ളൂ. ലി അന്നഹു യസ്‌ലഹു





ന്നികാഹു ഇന്ദഹു (= ഇന്ദൽ ബുലൂഗ്) എന്ന നസഫിയുടെയും അയ്സ്വാറു അഹ്‌ലൻ ലഹു(=ലിന്നികാഹ്) ബിൻ ഇഹ്തിലാം എന്ന ജലാലൈനിയുടെയും പരാമർശങ്ങളിലെ നികാഹ് വിവാഹ ഉടമ്പടി എന്ന അർത്ഥത്തിൽ അല്ലെന്ന് മനസ്സിലാകാൻ ഭാഷാ സാഹിത്യം അറിയാത്തവർക്ക് അൽപം വ്യായാമം വേണ്ടിവരും. പ്രായപൂർ ത്തിക്കുമുമ്പ് വിവാഹം സാധുവല്ല എന്ന അഭിപ്രായം അവർക്കില്ലെന്ന തിനാലും (അക്കാര്യമറിയാൻ ത്വലാഖ്/4 ലെ ആർത്തവം തുടങ്ങാത്ത കാണുക.) അവർ പ്രതിനിധാനം ചെയ്യുന്ന മദ്ഹബിലെ ആരും അങ്ങനെയൊ രു വ്യാഖ്യാനം നൽകിയിട്ടില്ല എന്നതിനാലും എളുപ്പത്തിൽ അക്കാര്യം മനസ്സിലാക്കാവുന്നതേയുള്ളൂ.

# 31

**പെൺ**കുട്ടിയുടെ സമ്മതമില്ലാതെ അവളെ വിവാഹം ചെയ്തു കൊടുത്തുകൂടാ എന്ന നിയമം ശരിയാണ്. പക്ഷേ അത് സമ്മതം/ വിസമ്മതം തരാൻ ബുദ്ധിപരമായും ലൈംഗിക അനുഭവം കൊണ്ടും പാകമായ, പെൺകുട്ടിയുടെ കാര്യമാണ്. അതല്ലെങ്കിൽ അവളുടെ സമ്മതം ഇല്ലാതെ കെട്ടിക്കാൻ അനുവാദമില്ലാത്ത അനാഥയുടെ രക്ഷാധികാരിയെ ബാധിക്കുന്ന നിയമമാണ്. സമ്മതമില്ലാതെ നികാഹില്ല എന്നൊരു പൊതു നിയമം ഖുർആനിലോ ഹദീസിലോ വന്നിട്ടില്ല.

പെൺകുട്ടിയുടെയും സമൂഹത്തിന്റേയും ജീവിത സുരക്ഷയ്ക്ക് വേണ്ടി അല്ലാഹു നിർദേശിക്കുന്ന മൂന്ന് സംഗതികൾ ഇതിനോടനുബന്ധമായി അറിയുന്നത് ഫലപ്രദമായിരിക്കും. ഒന്ന്: പെൺകുട്ടിയുടെ സമ്മതം, രണ്ട്: ഇണകൾ തമ്മിലുള്ള പൊരുത്തം, മൂന്ന് : രക്ഷാധികാരം. പെൺകുട്ടിക്ക് അവൾ എത്ര വലുതാണെങ്കിൽ പോലും സ്വയം തന്നെ വിവാഹം ചെയ്തു കൊടുക്കാൻ അധികാരമില്ല. പെൺകുട്ടിയോടല്ല അവളുടെ രക്ഷാധികാരിയോടാണ് വിവാഹാലോചന നടത്തുക. രക്ഷാധികാരിയാണ് അവളെ അനുയോജ്യനായി ഭർത്താവിന് കെട്ടിച്ചു കൊടുക്കുക. പെൺകുട്ടി എത്ര വലുതാണെങ്കിലും ശരി, അവൾ ആവശ്യപ്പെടുന്ന കാര്യം അനുയോജ്യനായ ആലോചന അല്ലെങ്കിൽ അവളെ കെട്ടിച്ചു കൊടുക്കാൻ രക്ഷാധികാരിക്കു പോലും അനുവാദമില്ല. അതായത്, രക്ഷാധികാരിയുടെ അധികാരത്തിലാണ് കാര്യം നിയന്ത്രിക്കപ്പെടുന്നതെങ്കിലും അനുയോജ്യ ഇണയായിരിക്കുക എന്ന കരുതലിലാണ് പ്രശ്നത്തിന്റെ മർമ്മം. അവളെ വിവാഹം ചെയ്തുകൊടുക്കുക(നൂർ/32) അവളുടെ വിവാഹം തടയരുത് (അൽ ബഖറ/232) എന്നെല്ലാം ഒരധികാര ശക്തിയോടാണ് ഖുർആനിലെ നിർദ്ദേശം വരുന്നത്. വിവാഹത്തിന് വലിയ്യ് നിബന്ധനയാകുന്നു എന്ന സന്ദേശം നൽകുന്ന ഏറ്റവും വ്യക്തമായ രേഖയായിട്ടാണ് ഇമാം ശാഫി

ഈ 2/ 232 നെ കണുന്നത്. രക്ഷാധികാരിയില്ലാതെ വിവാഹ ഉടമ്പടിയില്ല എന്ന തിരുവചനം അബൂമൂസൽ അശ്അരി, ഇബ്നു മസ്ഊദ്, ഇംറാൻ ബിൻ ഹുസൈൻ, ജാബിർ ബിന് അബ്ദില്ലാഹ്, ഇബ്നു അബ്ബാസ്, അബൂ ഹുറൈറ, ആഇശ, അലിയ്യ് ബിന് അബീ ത്വാലിബ്, ഇബ്നു ഉമർ, അനസ് ബിൻ മാലിക്, അബൂ ഉമാമ തുടങ്ങിയ ഒട്ടേറെ സ്വഹാബികളിലൂടെ കടന്നു വന്ന തള്ളിക്കളയാൻ കഴിയാത്തത്രയും പ്രബലമാണ്. ഏതൊരു സ്ത്രീയും സ്വയം വിവാഹം ചെയ്തു കൊടുത്താൽ ആ ഉടമ്പടിക്ക് നിയമ സാധുതയില്ല എന്ന ഹദീസ് പ്രബലവും സ്വീകാര്യവുമാണ്. വലിയ്യില്ലാത്ത നികാഹ് അസ്വീകാര്യമാണ് എന്നതിൽ മുസ്ലിം സമുദായത്തിന്റെ ഇജ്മാഉണ്ടെന്ന് ഇബ്നുൽ മുൻദിർ രേഖപ്പെടുത്തുന്നു.

വിവാഹം ഒരടിമത്തമാണ്. അതിനാൽ തന്റെ ബഹുമാന്യ പെൺകുട്ടിയെ എവിടെയാണ് കൊണ്ടുവെക്കുന്നതെന്ന് നിങ്ങൾ സൂക്ഷ്മം ആലോചിക്കണം എന്ന തിരുപദേശം നടപ്പിലാക്കാൻ വിലയ്യ ബാധ്യസ്ഥനാണ്. അതിനാൽ അനുയോജ്യനായ പുരുഷന്നല്ലാതെ അയാൾ പെൺകുട്ടിയെ കെട്ടിച്ചു കൂടാ. പെൺകുട്ടിയുടെ ഇഷ്ടവും സമ്മതവും മാത്രം നോക്കിയാൽ മതിയാകില്ല. അവളേക്കാൾ ജീവിതാനുഭവവും പക്വതയും വൽസനായ അവളുടെ രക്ഷാധികാരിക്കായിരിക്കും ഉണ്ടാവുക. എന്നാൽ പുരുഷനുമായി ശയിച്ച മുൻ അനുഭവമുള്ള വിധവയാണെങ്കിൽ വരന്റെ അനുയോജ്യതക്കൊപ്പം അവളുടെ സമ്മതവും കൂടി വലിയ്യ് ഉറപ്പുവരുത്തണം. മുൻ അനുഭവം ഇല്ലെങ്കിലും മതിയായ പക്വതയുള്ളവർ ആണെങ്കിൽ അവളുടെ സമ്മതം തേടൽ നിബന്ധനയല്ലെങ്കിലും അഭിലഷണീയമാണ്. കന്യകയോട് സമ്മതം തേടപ്പെടണം: മൗനമാണ് അവളുടെ സമ്മതംഎന്ന തിരു ഉപദേശം പ്രായപൂർത്തിയും ബുദ്ധിയുമുള്ളവളുടെ അനുവാദം തേടാൻ പ്രോത്സാഹിപ്പിക്കുന്നു. എന്നാൽ കൽപിക്കുന്നില്ല. സമ്മതം തേടാൻ മാത്രം പ്രായമില്ലാത്ത പെൺകുട്ടിയെ കുറിച്ചല്ല ഈ നിർദ്ദേശമെന്ന് തിരുമൊഴിയിലെ വരികൾ തന്നെ വ്യക്തമാക്കുന്നുണ്ടല്ലോ. അതിനു മാത്രം പ്രായമില്ലാത്തവളോട് പിന്നെ എങ്ങനെ സമ്മതം ചോദിക്കും?! അതായത്, സമ്മതം ചോദിക്കാൻ പ്രായമാകാത്തവളോട് അതിന് നിൽക്കേണ്ടതില്ല എന്ന് ചുരുക്കം.

എന്നാൽ, "യതീമിനെ സംരക്ഷിക്കുന്നവർ അവൾക്ക് സമ്മതം തരാൻ പക്വത വന്ന ശേഷമേ കെട്ടിക്കാവൂ.'' തൽസംബന്ധമായി വന്ന തിരുപദേശത്തിലെ കൽപനാധ്വനി വ്യത്യാസമുണ്ട്. അനാഥകളെ അവരുടെ അനുവാദമില്ലാതെ കെട്ടിക്കരുത് (തിർമിദി) എന്നാണ് ഇക്കാര്യത്തിൽ വന്ന കൽപന.. അതായത് പ്രായപൂർത്തി ആയതിന് ശേഷമേ അവളെ (യതീം) വിവാഹം ചെയ്തു കൊടുക്കാൻ പാടൂ. എന്നാൽ പുരുഷനുമായി ശയിച്ച് അനുഭവമുള്ള വിധവയെ, അവൾക്ക് പ്രായപൂർത്തി ആയിട്ടില്ലെങ്കിലും അവളുടെ സമ്മതമില്ലാതെ വിവാഹം ചെയ്തു കൊടുക്കാൻ രക്ഷാധികാരികൾക്ക് അധികാരമില്ല. അങ്ങനെയൊരു പെൺകുട്ടിയെ അവളുടെ പിതാവ്





ഇഷ്ടം നോക്കാതെ കെട്ടിച്ചപ്പോൾ അവൾ നബിയോട് പരാതിപറയുകയും അവിടുന്ന് ആ ഉടമ്പടി ഒഴിവാക്കുകയും ചെയ്ത സംഭവം ഹദീസ് ഗ്രന്ഥങ്ങളിൽ സ്ഥലം പിടിച്ചിട്ടുണ്ട്. ബാലികമാരെ വലിയവർക്ക് വിവാഹം ചെയ്തു കൊടുക്കൽ എന്ന അദ്ധ്യായം കാണാം സ്വഹീഹ് ബുഖാരിയിൽ. അതിനു ചുവടെ ആഇശയെ തിരുനബി വിവാഹന്വേഷണം ചെയ്ത ഹദീസാണ് കാണുക. പ്രസ്തുത ഭാഗം വ്യാഖ്യാനിച്ചു കൊണ്ട് അല്ലാമാ ഇബ്നു ബത്ത്വാൽ രേഖപ്പെടുത്തുന്നു: ബാലികയെ -അവൾ തൊട്ടിൽ പ്രായത്തിൽ ആണെങ്കിൽ പോലും- വലിയവർക്ക് വിവാഹം ചെയ്തു കൊടുക്കാൻ അനുവാദമുണ്ടെന്ന സംഗതി ഇജ്മാആകുന്നു. എന്നാൽ, സംഗ പ്രാപ്തി വരുന്നത് വരെ ഭർത്താവിന് സൗകര്യം ചെയ്തുകൊടുക്കരുത്. അല്ലാമാ ഇബ്നുൽ ഹുമ്മാം വ്യക്തമാക്കുന്നു: പിതാവിന് തന്റെ ബാലികയായ മക്കളെ കെട്ടിക്കാം എന്നതിന് രേഖ, അബൂബകർ ആറുവയസ്സുള്ള ആഇശയെ നിരുനബിക്ക് കെട്ടിച്ചു എന്നത് തന്നെ ഇക്കാര്യം സനദ് ആവശ്യമില്ലാത്തത്രയും പ്രസിദ്ധമല്ലേ. അത് നബിക്ക് പ്രത്യേകമായി അനുവദിച്ചതാണെന്നു ആരെങ്കിലും വാദിക്കുന്നുവെങ്കിൽ അയാളുടെ വാക്ക് ശ്രദ്ധിക്കേണ്ടകാര്യമില്ല. കാരണം, നബിയിൽ നമുക്ക് ഉത്തമ മാതൃകയുണ്ടെന്നു വിശുദ്ധ ഖുർആൻ പറയുന്നു. അപ്പോൾ, അവിടുന്ന് എന്തെല്ലാം ചെയ്തുവോ, അത് നമുക്ക് മാതൃകയാണ്. നബിയുടെ സവിശേഷകാര്യമയി വ്യക്തമായ പരാമർശം ഉള്ള സംഗതി ഒഴികെ (മുഹല്ലാ)സയ്യിദ് സാബിഖിന്റെ ഫിഖ്ഹു സുന്ന: പരിശോധിച്ചാലും ഇക്കാര്യത്തിലെ നിയമം അറിയാമായിരുന്നല്ലോ.

ചുരുക്കത്തിൽ പെൺകുട്ടിയുടെ അനുവാദം വിവാഹ ഉടമ്പടിയിൽ അനിവാര്യമാകുന്നതും അല്ലാത്തതുമായ സന്ദർഭങ്ങൾ ഉണ്ട്. സമ്മതത്തിന് പ്രാപ്തി വരുന്നതു വരെ മകളെ വിവാഹം ചെയ്തു അയച്ചുകൂടാ എന്നൊരു നിയമം പ്രമാണങ്ങളിൽ എവിടെയും ഇല്ല. എന്നാൽ, വരൻ അനുയോജ്യനായിരിക്കണം. അത് ഒഴിച്ചുകൂടാൻ പറ്റില്ല. സമ്മതം/വിസമ്മതം അറിയിക്കാൻ കഴിയണമെങ്കിൽ പെൺകുട്ടിക്ക് പതിനെട്ട് വയസ്സ് പൂർത്തിയാകണം എന്നുണ്ടോ? പ്രായപൂർത്തി ആയാൽ അവൾ ഇഷ്ടപ്പെടുന്ന ഏതുവിവാഹവും ചെയ്തു കൊടുക്കാമോ? തുടങ്ങിയ ചോദ്യങ്ങൾ ഇവിടെ പ്രസക്തമാണ്. അതിനാൽ സമ്മത പ്രായമാണ് വിവാഹ പ്രായമെന്ന സൂത്രവാക്യം പ്രമാണികമായും മനുഷ്യാനുഭവം കൊണ്ടും തെളിയിക്കാൻ സാധ്യമല്ലാത്ത ഒരു സ്വപ്നം മാത്രമാണ്.



# 32

**മഹതി** ആഇശയെ അവരുടെ ആറാം വയസ്സിൽ പിതാവ് കെട്ടിച്ചുവെന്ന ഹദീസ് അടിസ്ഥാനമാക്കിയാണ് നിയമജ്ഞർ ബാലികാ വിവാഹത്തെ സാധൂകരിക്കുന്നത്, എന്നാൽ, ആഇശയിൽ നിന്നും അവരുടെ വിവാഹ സമയത്തെ പ്രായം സംബന്ധമായ ആത്മകഥ ഹദീസ് ഗ്രന്ഥങ്ങളിൽ വന്നിട്ടുള്ളത് സ്വീകാര്യമായ റിപ്പോർട്ടിലൂടെ അല്ല. ഇതാണ് പുതിയ ഗവേഷകർ സമർത്ഥിക്കാൻ ശ്രമിക്കുന്നത്. അതിൽ വാസ്തവമായി വല്ലതും ഉണ്ടോന്നു നോക്കാം. നിയമജ്ഞർ ആഇശയുടെ അനുഭവം ബാലികാ വിവാഹത്തിന് പ്രധാന രേഖയെന്ന നിലക്ക് നിരത്തുന്നുണ്ടെങ്കിലും അത് മാത്രമാണ് അവരുടെ തെളിവ് എന്ന് പറഞ്ഞുകൂടാ. ഒന്നിലേറെ സ്വഹാബികൾ അവരുടെ ബാലികമാരെ വിവാഹം ചെയ്തു കൊടുത്തിട്ടുണ്ട് എന്ന് ഇമാം ശാഫിഈ ഉമ്മിൽ പറയുന്നു. അത്തരം സംഭവങ്ങൾ നാം മുകളിൽ പറഞ്ഞു പോയതാണ്. സമുദായത്തിന്റെ സമവായം അവ്വിഷയത്തിൽ രേഖപ്പെട്ട കാര്യവും നാം പറഞ്ഞു. ഹനഫീകർമ ശാസ്ത്രജ്ഞരിൽ പ്രമുഖനായ ഇമാം സർകശി മബ്സൂത്തിൽ, വിശുദ്ധ ഖുർആൻ സൂറ ത്വലാഖ് നാലാം സൂക്തം, ആഇശാ ബീവിയുടെ പ്രസിദ്ധ ഹദീസ് എന്നിവയ്ക്ക് പുറമേ അഞ്ചു പ്രമുഖ സ്വഹാബികളുടെ പ്രവർത്തനവും ബാലികാ വിവാഹത്തിന് തെളിവായി നിരത്തുന്നുണ്ട്.

തന്റെ ആറാം വയസ്സിൽ വിവാഹം ചെയ്തുവെന്നും ഒമ്പതാം വയസ്സിൽ നബിയുമായി സംസർഗ്ഗം തുടങ്ങിയെന്നും ആഇശ പറയുന്നതായുള്ള ഹദീസ് ആണ് സനദ് ശരിയല്ല എന്നു പറഞ്ഞ് തള്ളാൻ ശ്രമിക്കുന്നത്.ആഇശയിൽ നിന്നും സംഭവം ഉർവത് ബിൻ സുബൈർ മാത്രമേ നിവേദനം ചെയ്യുന്നുള്ളൂ.ഇക്കാര്യം പറയുന്ന വിവിധ റിപ്പോർട്ടുകളുടെ പരമ്പരകളെല്ലാം ചെന്നെത്തുന്നത് ഹിശാം ബിൻ ഉർവ: എന്ന താബിഈലാകുന്നു, അതായത് ആഇശയിൽ നിന്ന് ഉർവയും അവിടെ നിന്ന് മകൻ ഹിശാമും മാത്രം റിപ്പോർട്ട് ചെയ്ത ഹദീസുകളിൽ മാത്രമേ ഇക്കാര്യം വന്നിട്ടുള്ളൂ. ഹിശാം ആഇശയുടെ ജ്യേഷ്ഠ സഹോദരി അസ്മയുടെ പുത്രനും അവരിൽ നിന്നും ധാരാളം ഉദ്ധരിച്ചിട്ടുള്ള വ്യക്തിയും മദീനക്കാരനുമായിരുന്നെങ്കിലും എഴുപത്തൊന്നാം വയസ്സിൽ ഇറാഖിലേക്ക് മാറിത്താമസിച്ചതു മുതൽ ഓർമ ശക്തി കുറയുകയും തന്നിമിത്തം അദ്ദേഹത്തിന്റെ റിപ്പോർട്ടുകൾ അസ്വീകാര്യം ആയിത്തീരുകയും ചെയ്തു. ഇറാഖിൽ പോവുകയും മറവി ബാധിക്കുകയും ചെയ്ത ശേഷം റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുള്ള ഹദീസിലാണ് വിവാദ പരാമർശം ഉള്ളത്.ഹിശാമിൽ നിന്നും മദീനക്കാരനായ ഒരാൾ പോലും അത് പകർന്നിട്ടില്ല, ഹിശാമിൽ നിന്നും





പകർത്തിയവരെല്ലാം ഇറാഖികളാണ്. അക്കാരണത്താൽ ഇമാം മാലിക്ക് ഹിശാമിനെ ഇഷ്ടപ്പെട്ടില്ല; തന്റെ മുവത്വയിൽ ഒറ്റ ഹദീസ് പോലും ഹിശാമിന്റെത് കൊടുത്തില്ല; അതിനാൽ ആഇശയുടെ പ്രായം പറയുന്ന യാതൊന്നും മുവത്വയിൽ കാണില്ല.. ഇതാണ് പ്രോക്ത ഹദീസ് തള്ളാനുള്ള ചൂടുള്ള ന്യായങ്ങൾ. മഹതി ആഇശയുടെ വിവാഹാനുഭവകഥ ആരെല്ലാം, ആരിലൂടെയെല്ലാം റിപ്പോർട്ട് ചെയ്തിട്ടുണ്ടെന്ന് ആദ്യം പരിശോധിക്കാം. അഞ്ചു പരമ്പരകളിലൂടെയുള്ള നിവേദനങ്ങൾ ഈ വിഷയത്തിൽ ബുഖാരിയിലുണ്ട്. അഞ്ചും ഹിശാം വഴിക്കാണ് ആഇശയിലേക്ക് എത്തുന്നത്. എന്നാൽ, അവ്വിഷയത്തിൽ വന്നതും മുസ്‌ലിം അടക്കം മറ്റു ഹദീസ് സമാഹർത്താക്കൾ നിവേദനം ചെയ്തതുമായ സകല ഹദീസുകളും ഹിശാം റിപ്പോർട്ട് ചെയ്തതല്ല.

അനേകം വഴികളിലൂടെ നിവേദനം ചെയ്യപ്പെട്ടിട്ടുള്ളതിനാൽ മുതവാതിറിന്റെ പരിഗണനലഭിച്ച സംഭവമാണ് ആഇശയുടെ ആത്മ കഥ. സനദിന്റെ ആവശ്യമില്ലാത്തത്രയും പ്രസിദ്ധമാണത്. ഇബ്നു ഹസം പോലും ഇതു സമ്മതിച്ചിട്ടുണ്ട്.തന്റെ ഹജ്ജത്തുൽ വിദായിൽ പ്രോക്തഹദീസിനെക്കുറിച്ച് അദ്ദേഹം എഴുതുന്നു: ഇതാണ് ആഇശയുടെ പ്രായം, ശങ്കാലേശമില്ലാതെ ഖണ്ഡിതമായ രേഖയാണിത്. തന്റെ അൽമുഹല്ലായിലും ഇക്കാര്യം ആവർത്തിച്ചു. ഒരു സനദ് ആവശ്യം പോലുമില്ലാതത്രയും പ്രസിദ്ധമായ സംഗതിയാകുന്നു. അല്ലാമാ ഇബ്നു കസീർ പ്രഖ്യാപിച്ചു: ഇക്കാര്യത്തിൽ മുസ്‌ലിം ബഹുജനങ്ങൾക്കിടയിൽ യാതൊരു ഭിന്ന വീക്ഷണവും ഇല്ല തന്നെ പ്രസിദ്ധനായ ഇബ്നു അബ്ദിൽ ബർറ് ഇസ്തീആബിൽ എഴുതുന്നു: ഇക്കാര്യത്തിൽ മുസ്‌ലിംകൾ ഭിന്ന വീക്ഷണം പുലർത്തുന്നതായി എനിക്കറിയില്ല. ഇബ്നുസഅദ് ത്വബഖാത്തുൽ കുബ്രായിൽ ആഇശ ബീവിയുടെ വിവാഹ വാർത്ത പതിനഞ്ചു വ്യത്യസ്ത പരമ്പരകളിലൂടെ ഉദ്ധരിക്കുമ്പോൾ, ഇമാം ത്വബ്രാാനി മൂഉ്ജമുൽ കബീർ വ്യത്യസ്തമായ ഇരുപത്താറു വഴികളിലൂടെയാണ് ആ സംഭവം നിവേദനം ചെയ്യുന്നത്.സ്വിഹാഹുസ്സിത്തയിലും സ്വഹീഹ് എന്ന പേരുള്ളതും അല്ലാത്തതുമായ ധാരാളം മുസ്നദ്കളിലും സുനനുകളിലും മുസ്വന്നഫ്കളിലും സംഭവം റിപ്പോർട്ട് ചെയ്തിട്ടുണ്ട്. സർവാദരണീയരും അവലംബ യോഗ്യരുമായ മുഹദ്ദിസ്കൾക്കും ജീവചരിത്രകാരന്മാർക്കും ഇസ്‌ലാമിക് ചരിത്രം എഴുതിയവർക്കും അത് ബോധ്യമായതുമാണ്. ആ ഹദീസ് വിമർശകർ പറയും പോലെ ബുഖാരിയിലും മുസ്‌ലിമിലും എങ്ങനെയോ കടന്നു കൂടിയത് അല്ല. ബുഖാരിയിൽ ഒരിടത്തല്ല, നബി (സ്വ) ആഇശയെ വിവാഹം ചെയ്തതും മദീനയിലേക്ക് വരുന്നതും അവിടെ വെച്ച് അഇശയുമായി സംസർഗ്ഗം തുടങ്ങിയതും, ഒരാൾ തന്റെ ചെറിയ പുത്രനെ വിവാഹം ചെയ്യിപ്പിക്കുന്ന പ്രശ്നം, പിതാവ് മുസ്‌ലിം ഭരണാധികാരിക്ക് പുത്രിയെ വിവാഹം ചെയ്തു കൊടുക്കൽ, ഒമ്പത് വയസ്സുള്ള പെണ്ണുമായി സംസർഗ്ഗം നടത്തൽതുടങ്ങിയ അധ്യായങ്ങളിൽ അഞ്ചിടത്ത് ഈ

ഹദീസ് ഉദ്ധരിക്കുന്നുണ്ട്. പ്രായപൂർത്തി ആകാത്ത കന്യകയായ ബാലികയെ പിതാവ് വിവാഹം ചെയ്തു കൊടുക്കുന്ന കാര്യം പറയുന്ന അധ്യായത്തി ലാണ് ഇമാം മുസ്‌ലിം പ്രോക്ത ഹദീസ് ഉദ്ധരിക്കുന്നത്. സത്യവിശ്വാസി കളുടെ മാതാവ് ആഇശയുടെ സംസർഗ്ഗവിവരണം എന്ന അധ്യായത്തിനു ചുവടെയാണ് ഇബ്നു ഹിബ്ബാന്റെ സ്വഹീഹിൽ പ്രസ്തുത ഹദീസ് വരു ന്നത്. ഏതെങ്കിലും ഹദീസ് ഗ്രന്ഥത്തിൽ ഇത് നിവേദനം ചെയ്യാൻ വിട്ടുപോയിട്ടുണ്ടോ എന്നാണു പരിശോധിക്കാനുള്ളത്. ബാലികമാരെ വിവാഹം ചെയ്തുകൊടുക്കൽ അബൂദാവൂദ്, ബാലികമാരെ അവരുടെ പിതാവ് കെട്ടിക്കൽ – ഇബ്നു മാജ :, ഒരാൾ തന്റെ ബാലികയെ വിവാഹം ചെയ്തുവിടൽ, ഒമ്പതുകാരിയുമായി സംസർഗ്ഗം നസാഈ, പിതാവ് കെട്ടിക്കുന്നെങ്കിൽ ബാലികമാരെ വിവാഹം ചെയ്യൽ ദാരിമി, കന്യകമാരെ നികാഹ് ചെയ്യൽ ബൈഹഖി, സഈദ് ബിൻ മൻസ്വൂർ.. ഇങ്ങനെ സകല സ്വതന്ത്രഹദീസ് സംശോധകരും പ്രോക്ത ഹദീസ് അതിലെ പാഠം പറഞ്ഞു തരുന്ന തലവാചകം നൽകി ഉദ്ധരിക്കുന്നുണ്ട്. മുസനദുഅഹ്മദ്, മുസ്നദ് അബീ ദാവൂദ് ത്വയാലസി, മുസ്നദ് അബി യഅലാ, മുസ്നദ് ശാഫിഈ, മുസ്നദ് അൽഹുമൈദീ, മുസ്നദ് ഇസ്ഹാഖ് ബിൻ റാഹവൈഹി, ത്വബാനിയുടെ മുഅ്ജം കബീർ, മുസ്വന്നഫ് അബ്ദിറസാഖ്, മുസ്വന്നഫ് ഇബ്നി അബീ ശൈബ, ഇബ്നുൽ ജാറുദീന്റെ അൽമുന്തഖാ.. തുടങ്ങിയ മുഹദ്ദിസുകളും പ്രസ്തുത ഹദീസ് നിവേദനം ചെയ്യുന്നുണ്ട്.ഈ ഹദീസ് ഹിശാം തന്റെ പിതാവിൽ നിന്നും അദ്ദേഹം മഹതി ആഇശയിൽ നിന്നും ഉദ്ധരിച്ചിട്ടുള്ളവയിൽ വെച്ച് വളരെ കരുത്തുള്ള ഹദീസാകുന്നു എന്നാണ് മുസ്നദ് ഹുമൈദീ (233) പ്രഖ്യാപിച്ചത്. ഇവരെല്ലാം ഇമാം ബുഖാരിയെ അനുകരിക്കുയായിരുന്നു എന്ന് കരുതുന്നവർക്ക് ഹദീസ് ഗുരുക്കന്മാരെ കുറിച്ചോ ഹദീസ് സംശോധനാ ശാസ്ത്രത്തെ കുറിച്ചോ ബാലപാഠം പോലും അറിയില്ലെന്ന് സ്വയം വിളംബരം ചെയ്യുകയാണ്. രേഖ പറയുന്ന ഒരൊറ്റ ഫിഖ്ഹ് കിത്താബിലും ആഇശയുടെ സംഭവം തെളിവായി പറയാതെ പോയിട്ടില്ല. ഓറിയന്റലിസ്റ്റുകളും പാശ്ചാത്യ ബുദ്ധികളും എഴുതിവിടുന്നവ മാത്രം വായിച്ച് തൊണ്ട തൊടാതെ വഴുങ്ങുന്നവർ ഇതൊന്നും കാണാൻ ഇടയില്ല.

മഹതി ആഇശയുടെ ആത്മ കഥനം റിപ്പോർട്ട് ചെയ്തവരെ പരിചയ പ്പെടാം.. ഇമാം മുസ് ലിം സ്വഹീഹിൽ പ്രായപൂർത്തിയായ കന്യകയെ പിതാവ് കെട്ടിക്കുന്നത് സംബന്ധമായ അദ്ധ്യായത്തിൽ സുഹ്രി ഉർവ– ആഇശ പരമ്പരയിലൂടെയും അഅ്മഷ് –ഇബ്രാഹീം – അസ്വദ് – ആഇശ പരമ്പരയിലൂടെയും സംഭവം ഉദ്ധരിക്കുന്നത് കാണാം. ഇവിടെ ഹിശാം കയറിവരുന്നേയില്ല. ഇമാം അഹ്മദ് മുസ്നദിൽ ഇബ്നു അൽഖമ ബിൻ വഖാസ് എന്ന മുഹമ്മദ് ബിൻ അമ്ര് വഴി അബൂ സലമ:, യഹ്‌യ എന്നിവർ നൽകുന്ന ആഇശയുടെ വിവാഹ സംബന്ധമായ വിവരണം വിശദമായി ഉദ്ധരിക്കുന്നുണ്ട്. പ്രസ്തുത നിവേദനത്തിലെ സനദ് ഹസൻ ആണെന്ന്





ഇമാം ദഹബി സിയറിലും ഇബ്നു ഹജർ ഫത്ത്ഹുൽ ബാരിയിലും അംഗീകരിച്ചിട്ടുണ്ട്. അതിലുമില്ല ഹിശാം. അതുപോലെ, ആഇശയിൽ നിന്നും ഉർവ മാത്രമല്ല അവരുടെ ആത്മകഥ ഉദ്ധരിക്കുന്നത്. ആയിശയിൽ നിന്നും അസ്‌വദ് ബിൻ യസീദ്, ഖാസിം ബിൻ അബ്ദിറഹ്മാൻ, ഖാസിം ബിൻ മുഹമ്മദ് ബിൻ അബീബക്കർ, ഉംറാ ബിൻദ് അബ്ദിറഹ്മാൻ, യഹ്‌യ ബിൻ അബ്ദിറഹ്മാൻ ബിൻ ഹാത്വിബ്, അബ്ദുല്ലാ ബിൻ ഉബൈദുല്ലാഹ് ബിൻ അബീ മുലൈക അൽ മദനി, അബൂ സലമത് ബിൻ അബ്ദി റഹ്മാൻ ബിൻ ഔഫ് എന്നിവരുടെ നിവേദനങ്ങൾ നമ്മുടെ മുന്നിലുണ്ട്. ത്വബ്രാനി കബീറിൽ സഅദ് ബിൻ ഇബ്റാഹീം – ഖാസിം ബിൻ മുഹമ്മദ് – ആഇശ പരമ്പരയിലും, അബൂ യഅ്ലാ മുസ്നദിലും അഹമ്മദ് തന്റെ മുസ്നദിലും മുഹമ്മദ് ബിൻ അമ്റ്– യഹ്‌യാ ബിൻ അബ്ദുറഹ്മാൻ– ആഇശ പരമ്പരയിലും, ഇബ്നു അബീ ശൈബയും അഹ്മദു മുസ്‌ലിമും നസാഈയും ബൈഹഖിയും ത്വബ്രാനിയും അബൂമുആവിയ– അഅ്മഷ്– ഇബ്രാഹീം– അസ്‌വദ് – ആഇശ പരമ്പരയിലും ഇതേ ആശയം റിപ്പോർട്ട് ചെയ്യുന്നുണ്ട്. അബൂ ഉവാന – അബ്ദുൽ മാലിക്ക് ബിൻ ഉമൈർ – ആഇശ എന്ന മറ്റൊരു പരമ്പരയിൽ ഇബ്നു സഅദും ത്വബ്രാനിയും ഇക്കാര്യം ഉദ്ധരിക്കുന്നതും കാണാം. അബൂ ഇസ്ഹാക്ക് – അബൂ ഉബൈദ– ആഇശ പരമ്പരയിൽ നസാഇയും ബൈഹഖിയും ത്വബ്രാനിയും ഇബ്നു സഅദും ഇതു തന്നെ ഉദ്ധരിച്ചു കാണുന്നു. ആഇശയിൽ നിന്ന് ഇബ്നു അബീ മുലൈക ഉദ്ധരിക്കുന്ന പരമ്പര ഇസ്ഹാഖ് ബിൻ റാഹവൈഹിയുടെ മുസ്നദിലും ത്വബ്രാനിയുടെ കബീറിലും ഇബ്നു സഅദിന്റെ ത്വബഖാതിലും ഇടം പിടിച്ചിട്ടുണ്ട്. ആഇശയിൽ നിന്നും ഇക്കാര്യം അബ്ദുല്ലാഹി ബിൻ സഫ്‌വാൻ ഉദ്ധരിക്കുന്ന പരമ്പര ഇബ്നു അബീ ശൈബയുടെ മുസ്നദിൽ കാണാം. ചുരുക്കത്തിൽ, ആഇശയിൽ നിന്ന് അവരുടെ അനുഭവം ഉർവ മാത്രമോ, ഉർവയിൽ നിന്നും മകൻ ഹിശാം മാത്രമോ, ഹിശാമിൽ നിന്ന് ഇറാഖികൾ മാത്രമോ അല്ല മുസ്‌ലിം സമുദായത്തിന് പകർന്നു തന്നിട്ടുള്ളത്. അതു പോലെ ഉർവയിൽ നിന്നും മകൻ ഹിശാം മാത്രമല്ല സംഭവം റിപ്പോർട്ട് ചെയ്തിട്ടുള്ളത്. അബൂസനാദ് (ത്വബ്രാനി/ ഔസത്തു), ഇബ്നു ശിഹാബ് സുഹ്രി (മുസ്‌ലിം, അബ്ദുറസാഖ്/ മുസന്നഫ്, ബഗവി), അബൂ ഹംസ മൈമൂൻ (ഉർവയുടെ വിമോചിത അടിമ) എന്നിവരുടെ റിപ്പോർട്ടുകളിലും ഇക്കാര്യം വന്നിട്ടുണ്ട്.

# 33

ഇനി നമുക്ക് **ഹിശാം പ്രശ്നം** വിശകലനം ചെയ്യാം. ആഇശയുടെ ജ്യേഷ്ഠ സഹോദരി അസ്മായുടെ പുത്രനും മദീനയിലെ ഏഴു പ്രമുഖ താബിഈ ജ്ഞാനികളിൽ ഒരാളും പ്രഗൽഭനായ മുഹദ്ദിസുമായിരുന്നു ഉർവത്ത് ബ്നു സുബൈർ, അതായത് ഹിശാമിന്റെ പിതാവ് (മരണം ഹി.

94). ഇളയമ്മ ആഇശയിൽ നിന്നു ധാരാളം പഠിച്ച ഉർവ:, അവരിൽ നിന്നും ധാരാളം റിപ്പോർട്ട് ചെയ്തിട്ടുണ്ട്. പ്രസിദ്ധമായ ആറ് ഹദീസു ഗ്രന്ഥങ്ങളിൽ മാത്രം ആഇശയിൽ നിന്നും ഉർവ ഉദ്ധരിക്കുന്ന 1050 ഹദീസുകൾ കാണാം. ഉറുവയിൽ നിന്നും കൂടുതലായി നിവേദനം ചെയ്തിട്ടുള്ളത് സ്വപുത്രൻ ഹിശാം പ്രധാന ശിഷ്യൻ ഇബ്നു ശിഹാബ് സുഹ്‌റി (മുഹമ്മദ് ബിൻ മുസ്‌ലിം) യും ആണ്. ഹിശാം സ്വപിതാവിൽ നിന്നും നിവേദനം ചെയ്യുന്ന 594 ഹദീസുകൾ സ്വിഹാഹുസ്സിത്തയിലുണ്ട്.

ഇമാം മാലിക് ഹിശാം ബിൻ ഉർവയുടെ ഹദീസുകൾ തന്റെ മുവത്വയിൽ ഉദ്ധരിച്ചിട്ടില്ലെന്ന കണ്ടെത്തൽ പരിഹാസ്യമാണ്. ഹിശാം ബിൻ ഉർവ അൻ അബീഹ് അൻ ആഇശ പരമ്പരയിൽ ധാരാളം ഹദീസുകളുണ്ട് മുവത്വ യിൽ. ഇമാം മാലിക് ഹിശാമിനെ ഇഷ്ടപ്പെട്ടില്ലെന്ന് പറയുന്നത് ഇബ്നു ഖിറാഷ് എന്ന ഒരു റാഫിളി ആണെന്ന കാര്യം പ്രത്യേകം ശ്രദ്ധിക്കുക. ശൈഖൈനി(അബൂബക്കർ, ഉമർ)യെ കുത്തുന്ന രണ്ടു വാള്യം പുസ്തകം തന്നെ രചിച്ച തികഞ്ഞ റാഫിളിയായിരുന്നു അദ്ദേഹം. (ലിസാൻ) ആത്മവഞ്ചന യിൽ വീണു പോയ പിഴച്ച ഒരാൾ, അറിവ് ഉപകാരപ്പെടാതെ പോയ മനുഷ്യൻ, ഹാഫിള് ബിൻ ഹജർ അയാളെ കുറിച്ച് അങ്ങനെയാണ് പരിചയപ്പെടു ത്തുന്നത്. അദ്ദേഹം ഇമാം മാലികിൽ നിന്നും ഇതിലേറെ കടുപ്പമുള്ളത് പ്രചരിപ്പിച്ചിട്ടുണ്ട്... അയാൾ റാഫിദീയും പുത്തൻ വാദിയുമാണ്. അയാളുടെ വാക്കുകൾ തിരിഞ്ഞു നോക്കരുത് എന്നിങ്ങനെ ഇബ്നു ഹജർ ഹദ്‌യുസ്സാ രിയിലും വ്യക്തമാക്കുന്നു. ഇമാം ദഹബി സിയറിലും സമാന മായ ആക്ഷേപ മാണ് അയാളെക്കുറിച്ച് രേഖപ്പെടുത്തിയത്. ഒരു റാഫിദിയുടെ കഥയില്ലാത്ത വാക്കുകൾ അവലംബിച്ചാണോ വിശ്വസ്തനായ ഒരു ഹദീസ് ഗുരുവിനെ പടിക്ക് പുറത്തു നിർത്താൻ തുനിയുന്നത്?! ഹാഫിള് ദഹബി ചോദിക്കുന്നു : റാഫിളിയായ ഇബ്നു ഖിറാഷിനെ ആരാ വിശ്വസിക്കുക ?! (സിയർ) ഹിശാമിൽ നിന്നുള്ള എല്ലാ ഹദീസുകളും തന്റെ മുവത്വയിൽ സമാ ഹരിക്കുക എന്ന ലക്ഷ്യം ഇമാം മാലികിനുണ്ടായിരുന്നതായി പറയുന്നതിൽ അർത്ഥമില്ലല്ലോ.

ഹിശാം ഇറാഖിൽ പോയപ്പോഴൊക്കെയും കൂഫയിൽ മാത്രമേ കടന്നിട്ടു ള്ളൂ. കൂഫക്കാർ അല്ലാത്ത ധാരാളം പേർ അദ്ദേഹത്തിൽ നിന്നും ഹദീസ് റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ഹിശാമിൽ നിന്നും റിപ്പോർട്ട് ചെയ്ത ഇറാഖികൾ എല്ലാവരും തള്ളേണ്ടവരുമല്ല. ഹിശാമിൽ നിന്നും ആരെല്ലാം ആഇശ സംഭ വം പകർത്തിയിട്ടുണ്ടെന്നും അവർ ഏതു നാട്ടുകാരണെന്നും അവരുടെ നിവേദന സ്വീകാര്യത എന്താണെന്നും അവരുടെ റിപ്പോർട്ടുകൾ രേഖപ്പെടു ത്തിയ മുഹദ്ദിസുകൾ ആരെല്ലാമെന്നും നോക്കാം.

1. ഹമ്മാദ് ബിൻ സൈദ്. ഇറാഖുകാൻ (കൂഫദേശക്കാരൻ അല്ല.) വിശ്വസ്തൻ (സിഖത്), സ്വീകാര്യൻ (സബത്). ഇബ്നു സഅദ്/തബഖാത്, ത്വബ്രാനി/ കബീർ.





2. വുഹൈബ് ബിൻ ഖാലിദ്. ഇറാഖുകാരൻ (കൂഫദേശക്കാരൻ അല്ല.) വിശ്വസ്തൻ, സ്വീകാര്യൻ.ബുഖാരി/ സ്വഹീഹ്, ഇബ്നു സഅദ്/തബഖാത്, ത്വബ്രാനി/ കബീർ.

3. അബ്ദത് ബിൻ സുലൈമാൻ അള്ളബ്യി. ബസ്വറക്കാരൻ വിശ്വസ്തൻ, സ്വീകാര്യൻ.മുസ് ലിം/ സ്വഹീഹ്, ഇബ്നുൽ ജാറൂദ്/ അൽ മുന്തഖാ.

4 അലി ബിൻ മുസ്ഹിർ. ബസ്വറക്കാരൻ. വിശ്വസ്തൻ. ബുഖാരി.

5. അബൂ മുആവിയ മുഹമ്മദ് ബിൻ ഖാസിം അള്ളരീർ. വിശ്വസ്തൻ. മുസ്‌ലിം, ഇസ്ഹാഖ്ബിൻ റാഹവൈഹി/മുസ്നദ്, നസാഈ..

6.അബ്ദുദുല്ലാഹി ബിൻ മുഹമ്മദ് ബിൻ യഹ്‌യ ബിൻ ഉർവ. മദീന നിവാസി. ദുർബലൻ. ത്വബ്രാനി/ കബീർ.

7. യഹ്‌യാ ബിൻ ഹിശാം. വ്യാജൻ. അബൂ നുഐം/ മഅ്‌രിഫത്തു സ്വഹാബ:.

8. വകിഉ ബിനുൽ ജർറാഹ്. സ്വീകാര്യതയിൽ ഭിന്ന നിലപാട്. ഇസ്ഹാഖ് ബിൻ റാഹവൈഹി , ഇബ്നു സഅദ്.

9. അബൂ ഉസാമ:. സ്വീകാര്യതയിൽ ഭിന്ന നിലപാട്.ബുഖാരി, മുസ്‌ലിം, ബൈഹഖി– കുബ്രാ, ഇബ്നു ഹിബ്ബാൻ..

10 ഹമ്മാദ് ബിൻ സലമ: ഇറാഖുകാരൻ (കൂഫദേശക്കാരൻ അല്ല). സ്വീകാര്യതയിൽ ഭിന്ന നിലപാട്. ഇബ്നു സഅദ്, അബൂദാവൂദ് ത്വയലാസി, ത്വബ്രാനി/ കബീർ, ബൈഹഖി/ ദലാഇൽ, അബു യഅ്‌ലാ.

11. സുഫ്യാനു സൌരി, ബസ്വറക്കാരൻ. സ്വീകാര്യതയിൽ ഭിന്ന നിലപാട്. ബുഖാരി, ത്വബ്രാനി, ബൈഹഖി, അബൂനുഐം, ശാഫിഈ,/മുസ്നദ് ബഗവി..

12. അബ്ദുറഹ്മാൻ ബിൻ അബി സ്സനാദ്. മദീന നിവാസി. സ്വീകര്യതയിൽ ഭിന്ന നിലപാട്. അഹ്മദ്, ഇബ്നു സഅദ്., ത്വബ്രാനി,

13. മുഅമ്മർ ബിൻ റാഷിദ്. അബ്ദു റസാഖ്.

14. യൂനുസ് ബിൻ ബുകൈർ. ബസ്വറക്കാരൻ. ബൈഹഖി/ദലാഇൽ.

15. സുഫ്‌യാൻ ബിൻ ഉയൈന. മക്ക സ്വദേശി. ശാഫിഈ/ മുസ്നദ്.

16.ജഅ്ഫർ ബിൻ സുലൈമാൻ. ബസ്വറക്കാരൻ. ഇബ്നു സഅദ്, നസാഈ/മുജതബാ.

ഇവർക്ക് പുറമേ അബൂസ്സനാദ് (മദനി), ജരീർ ബിൻ അബ്ദിൽ ഹുമൈദ് (ഇറാഖിൽ നിന്നും വളരെ ദൂരമുള്ള റയ്യ് ദേശക്കാരൻ) എന്നിവരും മറ്റും ഇതേ സംഭവം റിപ്പോർട്ട് ചെയ്തതായി കാണാവുന്നതാണ്.

ഹിശാം അവസാന കാലത്ത് വാർദ്ധകൃത്താൽ ഓർമപ്പിഴവ് കാണിച്ചുവെന്നും ഹദീസ് കുഴച്ചു മറിച്ചു എന്നും വർദ്ധിത പ്രാധാന്യത്തോടെ ആരോപിക്കുന്നത് ശരിയല്ല. പ്രായാധിക്യത്താൽ ഉണ്ടാവുന്ന സ്വാഭാവികമായ കൃത്യതക്കുറവ് നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. ഹദീസുകൾ കുട്ടിക്കുഴച്ചു എന്ന ആരോപണം ഉന്നയിച്ചത് അബ്ദുൽ

ഹസൻ ബിൻ അൽ ഖത്വാൻ എന്ന നിരൂപകൻ തന്റെ അൽ വഹ്മു വൽ ഈഹാം എന്ന ഗ്രന്ഥത്തിൽ മാത്രമാണ്. ഇതേ ഗ്രന്ഥത്തിൽ രണ്ടുതവണ ഹിശാമിനെ കുറിച്ചു പറയുന്നുണ്ട്. അതിൽ ഒരിടത്ത് ഹിശാമിനെ വിശ്വസ്തനായി വാഴ്ത്തുന്നു, മറ്റൊരിടത്ത് കുഴച്ചു മറിച്ച വനായിട്ടും! അതിനാൽ, ഇബ്നുൻ ഖത്വാനെ വിദഗ്ധർ നന്നായി പരിശോധിച്ചു. ഹാഫിള് ദഹബി അദ്ദേഹത്തെ വിലയിരുത്തുന്നത് ഇങ്ങനെ:

"ഞാൻ ഇബ്നുൽ ഖത്വാന്റെ അൽ വഹ്മു ആദ്യാവസാനം പരിശോധിച്ചു. ഹദീസ് വിജ്ഞാനീയത്തിൽ അദ്ധേഹത്തിന്റെ അപാര ജ്ഞാനം അതിൽ പ്രകടമാണ്. എന്നാൽ ചിലരെ നിരൂപിക്കുമ്പോൾ നീതി പുലർത്താതെ പകയോടെ സംസാരിക്കുന്നുണ്ട്. ഹിശാം ബിൻ ഉർവ, സുഹൈൽ ബിൻ അബീ സ്വാലിഹ് എന്നിവരെ കുറിച്ച് കൂട്ടിക്കലർത്തിയവർ ആണെന്ന് അദ്ദേ ഹം കുറിക്കുന്നതിൽ അത് കാണാം. അവിടെ അദ്ദേഹം അനുവർത്തിക്കേണ്ട മൗനം നഷ്ടപ്പെട്ടു കാണുന്നു. എന്നാലും അദ്ദേഹത്തിന്റെ നല്ല വശങ്ങൾ ധാരാളമാണ്." (താരീഖുൽ ഇസ്ലാം).

"ഇബ്നുൽ ഖത്വാനെ ഹാഫിള് ദഹബി മീസാനിൽ നിരൂപിച്ചത് കാണുക: ഹിശാം ബിൻ ഉർവ: പ്രമുഖരിൽ ഒരാൾ ആകുന്നു. തെളിവിനു സ്വീകാര്യൻ, മാതൃകാ ജ്ഞാനി. എന്നാൽ വാർദ്ധക്യത്തിൽ ഓർമ കുറഞ്ഞിട്ടു ണ്ടായിരു ന്നു.എങ്കിലും കൂട്ടിക്കുഴച്ചിട്ടില്ല ഒരിക്കലും ഹിശാമും സുഹൈൽ ബിൻ അബീ സ്വാലിഹും ഹദീസുകൾ ആള്/ വാചകം മാറി നിവേദനം ചെയ്തിട്ടു ണ്ടെന്ന ഇബ്നുൽ ഖത്വാന്റെ നിരൂപണം ഒട്ടും പരിഗണനീയമല്ല. ശരിയാണ്, വാർദ്ധക്യത്തിൽ സാരമല്ലാത്തവിധം കലർപ്പ് അവരിൽ നിന്നും ഉണ്ടായിട്ടുണ്ട്, യുവത്വകാലത്തെ പോലെ ഓർമ ശക്തി ഇല്ലായിരുന്നു. അങ്ങിനെ മനപാഠത്തിൽ ചെറിയ മറവിയും ഊഹവും ഉണ്ടായി എന്ന ല്ലാതെ. അതിനെന്താ കുഴപ്പം?! അദ്ദേഹം മറവിൽ നിന്നും സുരക്ഷിതനാ ണോ?! തന്റെ അവസാന നാളുകളിൽ ഇറാഖിൽ വന്നപ്പോൾ അദ്ദേഹം ധാരാളം അറിവുകൾ പകർന്നിട്ടുണ്ടായിരുന്നു. അവയ്ക്കിടയിൽ വളരെ കുറച്ച് ഹദീസുകൾ അത്രതന്നെ മേത്തരം അല്ലായിരുന്നു. ഇത് പോലെയുള്ള, മറവി ഇമാമുമാരായ മാലിക്, വകീഉ്, ശുഅ്ബ: എന്നിവർക്കും മറ്റു പല ഹദീസ് മനപാഠകർക്കും ഉണ്ടായിട്ടുണ്ട്. അതിനാൽ നീ അവരെ കുറിച്ചെല്ലാം പിച്ചും പേയും പറയുന്നത് ഒഴിവാക്കുക. സ്വീകാര്യരും വിശ്വസ്തരുമായ ജ്ഞാന മാതൃകകളെ ദുർബ്ബലരും കൂട്ടിക്കുഴച്ചവരുമായവരുടെ ഗണത്തിൽ കൂട്ടിക്കുഴക്കരുത്. ഹിശാം ശൈഖുൽ ഇസ്ലാം ആകുന്നു. എന്നാൽ, അല്ലയോ ഇബ്നുൽ ഖത്വാൻ, അങ്ങയുടെ നിലപാടിൽ ഞങ്ങൾക്കുള്ള സഹതാപം അല്ലാഹു നല്ല നിലയിൽ സ്വീകരിക്കട്ടെ...' '

**ഹിശാം ഇറാഖിൽ** (കൂഫയിൽ) മൂന്നു തവണ പോയിട്ടുണ്ട്. ഓരോ പ്രാവശ്യത്തെയും ഹദീസ് നിവേദനത്തിന്റെ രീതി വ്യത്യസ്തമായിരുന്നു. ഹദ്ദസനീ അബീ ഉർവ, ഖാല സമിഉത്തു ആഇശ എന്ന ബലമേറിയ





ഘടനയിലാണ് ആദ്യകാലത്ത് രണ്ടാം ഘട്ടത്തിൽ അൽപം വ്യക്തത കുറഞ്ഞു. ഹദ്ദസനീ അബീ അൻ ആഇശ എന്നായി റിപ്പോർട്ടിംഗ്. ഒടുവിൽ അൻ അബീ അൻ ആഇശ എന്ന ശൈലിയിൽ തീർത്തും ബലം കുറഞ്ഞ നിവേദന രീതിയായി തരം താഴുന്നു. ഹദീസ് നിരൂപണ മാനദണ്ഡ പ്രകാരം തദ്ലീസ് എന്ന ദുർബ്ബല പട്ടികയിലാണ് ഇത്തരം അൻ അൻ നിവേദനം ഉൾപ്പെടുക. ഇതാണ് ഹിശാമിന്റെ ഉപരി സൂചിത ഹദീസിനെക്കുറിച്ചുള്ള അടുത്ത ആരോപണം. ഒരു നിവേദകൻ നേരിൽ കേൾക്കാതെയും കേട്ടതാരിൽ നിന്നെന്ന് വെളിപ്പെടുത്താതെയും മറ്റൊരാൾ പറഞ്ഞതായി പറയുന്ന രീതിയാണ് തദ്ലീസ്. ഇവിടെ ഹിശാം തന്റെ പിതാവിൽ നിന്ന് നേരിൽ കേട്ടിട്ടില്ലാത്ത കാര്യമാണ് പിതാവിലേക്ക് ചേർത്തു പറയുന്നത്. ഉർവ ആഇശയിൽ നിന്നും നേരിൽ കേട്ടിട്ടില്ല, അദ്ദേഹം ആഇശ പറഞ്ഞത് കേട്ടതായി ആരിലേക്കും ചേർത്ത് പറയുന്നുമില്ല. ഇതാണിവിടത്തെ ദൗർബല്യം, എന്നാണ് നിഷേധകർ പറയുവാൻ ശ്രമിക്കുന്നത്. സത്യത്തിൽ, ഹിശാമിന്റെ റിപ്പോർട്ടുകൾ വിശ്വസ്തതയോടെ ഏറ്റെടുത്തവർക്ക് അദ്ദേഹത്തിന്റെ തദ്ലീസിനെ കുറിച്ച് നേരത്തെ അറിയാം. അതറിഞ്ഞുകൊണ്ട് തന്നെയാണ് ഹിശാം വിശ്വസ്തനും അദ്ദേഹത്തിന്റെ പ്രസ്തുത ഹദീസ് നല്ലതിൽ നല്ലത്ആകുന്നതും. ഹിശാം അപൂർവമായി തദ്ലീസ് ചെയ്യാറുണ്ടെങ്കിലും അദ്ദേഹം പരമ വിശ്വസ്തനാണ് എന്ന് തഖ്രീബിൽ രേഖപ്പെടുത്തിയ ഹാഫിള് ഇബ്നു ഹജർ, എല്ലാ ഇമാമുകളും ഹിശാമിനെ തെളിവായി അംഗീകരിച്ചിരിക്കുന്നു എന്ന് ഫത്ഹുൽബാരിയിലും രേഖപ്പെടുത്തുന്നു. എന്നാൽ ഭൂരിഭാഗം ഹദീസ് നിരൂപകർ പറയുന്നത്, ഹിശാം അപൂർവ്വമായിട്ടു പോലും തദ്ലീസ് ചെയ്തിട്ടില്ലെന്നാണ്. അല്ലാമാ അല്ലാഈ മദല്ലിസൂൻ എന്ന ഗ്രന്ഥത്തിലും ബുർഹാനുദ്ധീൻ അൽ അജമി അത്തബ്യീൻ ഫീ അസ്മാഇൽ മുദല്ലിസീൻ എന്ന രചനയിലും ഇക്കാര്യം വ്യക്തമാക്കുന്നുണ്ട്. ഹിശാം താൻ കേട്ട വ്യക്തിയെ വ്യക്തമാക്കിയത് പ്രസിദ്ധമായതിനാൽ, ഹിശാമിൽ നിന്നും ഹദീസ് ഉദ്ധരിക്കുന്നവർ ആ വ്യക്തിക്ക് പ്രാധാന്യം നൽകാതെ അന്നുകത്തുൽ ജിയാദിൽ വിശദമായി പ്രശ്നം പരിഹരിക്കുന്നുണ്ട്. ഹിശാമിൽ നിന്നുള്ള അൻ അൻ റിപ്പോർട്ടിൽ പരാമർശിക്കാതെ പോയത് ഹിശാമിന്റെ സഹോദരൻ ഉസ്മാൻ ബിൻ ഉർവയും, ഉർവ സംരക്ഷിച്ചിരുന്ന യതീമായ അബുൽ അസ്വദ് എന്ന മുഹമ്മദ് ബിൻ അബ്ദിറഹ്മാൻ എന്നവരും ആണെന്ന് വരെ കണ്ടുപിടിക്കപ്പെട്ടിട്ടുണ്ട്. ഹിശാമിന്റെ തദ്ലീസ് പ്രശ്നം ഒരു പുതിയ കണ്ടുപിടിത്തം അല്ലെന്നു അതേകുറിച്ച് കൃത്യമായ വിധി തീർപ്പ് ജ്ഞാനികൾക്കിടയിൽ കഴിഞ്ഞുപോയതാണെന്നും കാണുമ്പോൾ ആധുനിക ഗവേഷകരുടെ വ്യർത്ഥമായ ഉർജ്ജ വിനിയോഗത്തെ ഓർത്ത് സഹതപിക്കുകയേ വഴിയുള്ളൂ. വിമർശകർ തെളിവ് നിരത്തേണ്ട മറ്റൊരു കാര്യം ഉണ്ട്. ഹിശാം കൂഫയിൽ മൂന്നാം തവണ വന്നതിനു

ശേഷമായിരുന്നോ വിവാദ ഹദീസ് ഹിശാമിൽ നിന്നും റിപ്പോർട്ട് ചെയ്യപ്പെടുന്നത്? അതിനു തെളിവുണ്ടോ? കൂഫക്കാരായ എത്രയോ പേർ ഹിശാമിൽ നിന്ന് വിവിധ ഹദീസുകൾ ഉദ്ധരിച്ചത് ഹദീസ് ഗ്രന്ഥങ്ങളിൽ എമ്പാടുമുണ്ട്. അവർ കൂഫക്കാരായതിനാൽ, ഉദ്ധരിക്കുന്നത് ഹിശാമിൽ നിന്നും ആയതിനാൽ ഏതെങ്കിലും ഒരു ഹദീസ് മാറ്റി വെക്കപ്പെട്ടിട്ടുണ്ടോ? അങ്ങനെ ഒരു ചർച്ച പോലും എങ്ങും കാണില്ല. ഇനിയും ചോദ്യം അവശേഷിക്കുന്നു: ഹിശാം മദീനയിൽ ഉള്ളപ്പോൾ കൂഫക്കാർക്ക് അവിടെ വന്ന് ഹദീസ് പകർത്താൻ വല്ല തടസ്സവുമുണ്ടായിരുന്നോ?

ഇത്തരം സംശയം തീർക്കാം. കൂടുതൽ റിപ്പോർട്ടുകളിൽ ആറു- ഒമ്പത് എന്നും മറ്റു ചിലതിൽ ഏഴ്- പത്ത് എന്നും വ്യത്യസ്ത വയസ്സാണല്ലോ വന്നിട്ടുള്ളത്. ഇക്കാര്യം അതിന്റെ വിശ്വാസ്യതയെ ദുർബ്ബലമാക്കുന്നില്ലേ? ഇല്ലെന്നു തന്നെയാണ് പറയാവുന്നത്. ഇമാം നവവി ഇത് പരിശോധിച്ച് വിധിയെഴുതിയത്/ ഇങ്ങനെ: അതായത് ആഇശക്കു അപ്പോൾ ആറു വയസ്സും കുറച്ചു മാസവും ആയിരുന്നു. ചില റിപ്പോർട്ടിൽ തികഞ്ഞ വയസ്സ് പറഞ്ഞു, മറ്റു ചിലതിൽ പ്രവേശിച്ച വയസ്സ് പറഞ്ഞു, അത്രേയുള്ളൂ വ്യത്യാസം. (ഫതഹുൽ മുൽഹിം) ഇമാം ഖുർത്വബിയും ഇബ്നുൽ ഖയ്യിമും (തഹ്ദീബ് സുന്നി അബീ ദാവൂദ്) ഇബ്നു ഹജർ അസ്ഖലാനിയും (അൽഇസ്വാബ:) യും ഇതേ വിവരണം നൽകുന്നുണ്ട്. വയസ്സ് പറയുമ്പോൾ ഈ രീതി സർവ്വ സാധാരണമാണ്..

മഹതി ആഇശയുടെ പ്രായം കാണിക്കുന്ന **അനുബന്ധ വിവരങ്ങൾ** ഇതിനോട് ചേർത്ത് വായിക്കേണ്ടതുണ്ട്. നബിയുമായുള്ള ദാമ്പത്യം ആരംഭിക്കുന്ന സന്ദർഭം വിവരിക്കവേ, താൻ കളിക്കൂട്ടുകാരുമായി സീസോ ആടുകയായിരുന്നുവെന്ന് മഹതി പറയുന്നുണ്ടല്ലോ. ഇമാം അഹ്മദ്,ത്വബ്രാനി എന്നിവർ റിപ്പോർട്ട് ചെയ്ത ഹദീസിൽ അതുണ്ട്. മഹതി ആഇശ പറയുന്നു: നബി (സ്വ) യുടെ അരികെ ഞാൻ പാവ കളിക്കാറുണ്ടായിരുന്നു. എന്നോടൊപ്പം കളിയ്ക്കാൻ കുടുന്ന കുറെ കൂട്ടുകാരികൾ ഉണ്ടായിരുന്നു എനിക്ക്. നബി (സ്വ) വീട്ടിലേക്ക് കടന്നു വരുമ്പോൾ അവർ നാണിച്ചും ഭയന്നും അകലാൻ ശ്രമിക്കും. അപ്പോൾ നബി (സ്വ) അവരെ എന്നിലേക്ക് തന്നെ വിളിച്ചുവരുത്തുകയും അവർ ഞാനുമായി കളിക്കുകയും ചെയ്യും.. (ബുഖാരി, മുസ്ലിം) ഈ ഹദീസ് ഹിശാം റിപ്പോർട്ട് ചെയ്തതല്ലല്ലോ.പതിനെട്ട് ഇരുപത് വയസ്സിനു ശേഷം ഇങ്ങനെയൊരു കുട്ടിക്കളി സങ്കൽപിക്കാനാകുമോ?! കൂട്ടുകാരികൾ അവിടെ വരുന്നതും അവർ നബിയെ കാണുമ്പോൾ ഓടുന്നതും അവരെ നബി വിളിച്ചിരുത്തുന്നതുമെല്ലാം എന്താണ് കാണിക്കുന്നത്? ഈ ഹദീസ് അവലംബമാക്കി ഇസ്ലാമിൽ നിയമങ്ങൾ പോലും രൂപപ്പെട്ടു. ഇമാം ഖാസി ഇയ്യാള് പറയുന്നു: സ്ത്രീകൾക്ക് അവരുടെ ചെറുപ്രായത്തിൽ അവരുടെ പ്രകൃത ദൗത്യവും, വീടും മക്കളെയും പരിപാലിക്കാനുള്ള പരിശീലനവും





പാവകളി വഴി ലഭിക്കുമെന്നതിനാൽ ആണത്രേ അതനുവദിച്ചത്(ഇമാം നവവി ശറഹുമുസ്ലിമിൽ) ദാമ്പത്യത്തിന്റെ ആറാം വർഷമാണ് ബനുൽ മുറൈസീഅ് യുദ്ധം ഉണ്ടായത്. യുദ്ധം കഴിഞ്ഞു തിരികെ വരുമ്പോൾ തന്റെ ഒട്ടക മഞ്ചലിൽ ആഇശ ഇല്ലെന്ന കാര്യം മഞ്ചൽ ചുമക്കുന്ന വ്യക്തിക്ക് മനസ്സിലാകാതിരിക്കാനുള്ള കാരണം ആഇശയുടെ ചെറുപ്പം കാരണമായുള്ള ഭാര ലഘുത്വം ആയിരുന്നല്ലോ! ഞാൻ ആ ഘട്ടത്തിൽ ചെറിയ പ്രായമുള്ള പെൺകുട്ടിയായിരുന്നു എന്ന് മഹതി വ്യക്തമാക്കുന്നുണ്ട്. തെറ്റിദ്ധാരണ ഉണ്ടാകുന്ന സന്ദർഭങ്ങളെ കുറിച്ചു അവബോധമില്ലായിരുന്ന പ്രായമായിരുന്നു അത്. പുതിയ ഗവേഷകരുടെ കണ്ടുപിടുത്ത പ്രകാരം 24-25 വയസ്സുള്ള കൊഴുത്ത യുവതിയായിരിക്കണമായിരുന്നു. അപ്പോൾ ആയിശയുടെ ജനന സർട്ടിഫിക്കറ്റ് തിരുത്താൻ ഈ വക ഹദീസുകളും തള്ളിക്കളയേണ്ടിവരും. മദീന മസ്ജിദിൽ ആഫ്രിക്കൻ അഭ്യാസികൾ അഭ്യാസ പ്രകടനം നടത്തിയപ്പോൾ ആഇശയുടെ കുട്ടിത്തം പരിഗണിച്ചായിരുന്നു നബി (സ്വ) അവർക്ക് കളികാണിച്ചു കൊടുത്തത്. അല്ലെങ്കിലും, വിവാഹ സമയത്ത് ആഇശക്ക് 15 വയസ്സായിരുന്നെങ്കിൽ വിവാഹ സമയത്ത് പതിനഞ്ചു കഴിഞ്ഞ അറേബ്യയിലെ ഒരു മുഴുത്ത പെൺകുട്ടിയെ രണ്ടുമൂന്ന് വർഷം നബി(സ്വ) കാത്തു വെച്ചത് എന്തിനായിരുന്നാവോ?!

ബുഖാരിയിലെ തന്നെ മറ്റു ചില റിപ്പോർട്ടുകൾ പരിശോധിച്ചാൽ ആഇശയുടെ വയസ്സ് അത്ര ചെറുതായിരുന്നില്ലെന്ന് മനസ്സിലാക്കാമത്രേ. അതായത്, **ബുഖാരി തന്നെ ബുഖാരിക്കെതിരെ തെളിവുകൾ നിരത്തുന്നുവത്രേ.!**

# 34

ആഇശ വിവാഹ വേളയിൽ അത്ര ചെറുപ്പമായിരുന്നില്ലെന്നതിന് ബുഖാരിയുടെ തന്നെ രേഖകളിൽ ഒന്നായി പറയുന്നത്, ആഇശ ബദ്റിലും ഉഹ്ദിലും പങ്കെടുത്തുവെന്ന ബുഖാരിയുടെ തന്നെ റിപ്പോർട്ടുകളാണ്. സൗദ്യയിലെ സുഹൈല സൈനുൽ ആബിദീൻ ആണ് ഈ കണ്ടെത്തലിന്റെ മാതാവ്. മലയാളി അനുകർത്താവ് ഇതേക്കുറിച്ച് എഴുതിയത് ഇങ്ങനെ: ബദ്റിലും ഉഹ്ദിലും രണാങ്കണത്തിൽ സൈനികർക്ക് സേവനം ചെയ്ത ഉമ്മുസുലൈം, ഉമ്മു അമാറ എന്നിവർക്കൊപ്പം ആഇശ (റ) ഉണ്ടായിരുന്നു. പത്ത് വയസ്സുകാരിക്ക് യുദ്ധക്കളത്തിൽ സേവനം ചെയ്യാനാവില്ല. അനസ് (റ) റിപ്പോർട്ട് ചെയ്യുന്ന ഹദീസിൽ ആഇശ (റ)വെള്ളം നിറച്ച ആട്ടിൻ തോൽ ചുമലിൽ വെച്ച് പരിക്കേറ്റ സൈനികർക്ക് ദാഹജലം നൽകാൻ ഓടുന്നത് വിവരിച്ചിട്ടുണ്ട്. ഓടാൻ വേണ്ടി പാവാട മാടിക്കുത്തിയതിനാൽ കാലിലെ തളകൾ കാണാമായിരുന്നുവെന്ന് അദ്ദേഹം വിവരിക്കുന്നു. ആട്ടിൻ തോൽ

നിറയെ വെള്ളം നിറച്ച് പൊക്കാൻ നല്ല ശക്തി വേണം. അതു ചുമന്നു ഓടാൻ ഒമ്പതോ പത്തോ വയസ്സുള്ള കുട്ടികൾക്കാവില്ല. (പ്രബോധനം വാരിക)

നബി (സ്വ) യുദ്ധത്തിനു പോകുമ്പോൾ, നറുക്ക് വീഴുന്ന ഭാര്യമാരെ കൂടെ കൊണ്ടു പോകാറുണ്ട്. സൈനികരുടെ ഭാര്യമാരും കൂടെ വരാറുണ്ട്. യോദ്ധാക്കളുടെ ഭക്ഷണം, വിശ്രമം, രാപാർപ്പ്, യുദ്ധഘട്ടത്തിൽ വെള്ളം/ആയുധം എത്തിക്കൽ, മുറിവേൽക്കുന്ന അടുത്തബന്ധമുള്ളവരെ ശുശ്രൂഷിക്കൽ, യോദ്ധാക്കളെ പ്രോത്സാഹിപ്പിക്കൽ തുടങ്ങിയ ആവശ്യങ്ങൾ സഹായികളായി വരുന്ന സ്ത്രീകളിലൂടെ നിർവ്വഹിക്കപ്പെടും. അവർ നേരിട്ട് പടച്ചട്ട അണിയാറില്ല, ആയുധം എടുക്കാറില്ല. അവർ പാർക്കുന്ന കുടിലുകൾക്ക് നേരെ ശത്രുക്കൾ വന്നാൽ, ആത്മ രക്ഷാർത്ഥം സാധ്യമാകുന്ന വിധം അവർ പ്രതിരോധിക്കാറുണ്ടെന്നു മാത്രം. കാര്യം ഇതായിരിക്കെ, ആഇശ തന്റെ പന്ത്രണ്ട്- പതിനാല് വയസ്സിൽ ബദറിലും ഉഹ്ദിലും തോൽ പാത്രത്തിൽ സൈനികർക്ക് വെള്ളം എത്തിച്ചുവെന്നതിൽ എന്ത് കൗതുകമാണ് ഉള്ളത്? ഉഹ്ദിൽ പതിനാലുകാരൻ അബ്ദുല്ലാഹിബിൻ ഉമർ യോദ്ധാവായി പങ്കെടുത്തപ്പോൾ, പതിമൂന്നുകാരി ആഇശ തോൽപത്രത്തിൽ വെള്ളമെത്തിക്കുന്ന സഹായം ചെയ്യുന്നു. അത്രയല്ലേ മനസ്സിലാക്കാനുള്ളൂ. ബദറിൽ ശഹീദായ ഹാരിസ പ്രായപൂർത്തിയാകാത്ത പയ്യൻ ആയിരുന്നല്ലോ! ബദറിൽ അബ്ദുറഹ്മാൻ ബിൻ ഔഫിന്റെ വലതും ഇടതും അണിനിരന്ന ചെറുക്കന്മാരെ വിസ്മരിക്കാൻ ആകുമോ? ഇരുപത്തി ഒന്നുകാരിയാണെങ്കിൽ മാത്രം എടുക്കാൻ കഴിയുന്ന തോൽപാത്രമായിരുന്നു ആഇശയുടെ തോളിലുണ്ടായിരുന്നതെന്ന് ഗവേഷകർ എങ്ങനെ തൂക്കി നോക്കി. അനസ് പറയന്നു: അവർ തോൽപാത്രം നിറച്ച് വരും, എന്നിട്ട് സൈനികരുടെ വായിൽ ഒഴിച്ചു കൊടുക്കും. വീണ്ടും പോയി നിറച്ചുവരും, എന്നിട്ട് സൈനികരുടെ വായിൽ ഒഴിച്ചു കൊടുക്കും..(ബുഖാരി). അപ്പോൾ, യോദ്ധാക്കളുടെ വായിലേക്ക് നേർക്കുനേർ ഒഴിച്ചു കൊടുക്കാവുന്ന തോൽപാത്രത്തിന്റെ വലുപ്പം ഊഹിക്കാവുന്നതല്ലെയുള്ളൂ. ബുഖാരിയെ ആക്രമിക്കാൻ ഗവേഷകരുടെ പക്കലുള്ള ആയുധങ്ങൾ എത്ര ദുർബ്ബലമാണെന്ന് നോക്കൂ!

# 35

**അബൂബകർ(റ) അബ്സീനിയയിലേക്ക്** പലായനം ചെയ്യുവാൻ ഒരുങ്ങിയ സന്ദർഭം ആഇശ ഓർക്കുന്നതായി ബുഖാരിയിൽ വന്ന പരാമർശമാണ് ബുഖാരിക്കെതിരെ ബുഖാരിയുടെ തെളിവ് ആയി ഗവേഷകർ നിരത്തുന്ന മറ്റൊന്ന്. നബിത്വം ലഭിച്ച അഞ്ചാമത്തെ വർഷമാണ് അബ്സീനിയിലേക്കുള്ള ഹിജ്റ. ആ സംഭവം ബാല്യകാല സ്മരണയായി





ആഇശയിൽ ഉണ്ടെങ്കിൽ അന്നവർക്ക് ഒമ്പതു വയസ്സുണ്ടായിരിക്കണമല്ലോ.. ഇതാണ് ന്യായം. എന്നാൽ, ഇതിൽ ചില അന്യായങ്ങളുണ്ട്. അതെകുറിച്ച് കാടേരി മുഹമ്മദ് മൗലവി എഴുതുന്നത് പകർത്താം. നബി (സ്വ) യുടെയും സഖാക്കളുടെയും മദീനയിക്കുള്ള ഹിജ്റ എന്ന ശീർഷകത്തിനു താഴെയാണ് ഇമാം ബുഖാരി ഈ ഹദീസ് ഉദ്ധരിച്ചിട്ടുള്ളത്, ഇതിൽ ഹബ്ശ: (അബ്സീനിയ) എന്ന് കണ്ടപ്പോഴേക്കും അബൂബക്കർ (റ) ഹിജ്റക്കൊരുങ്ങിയത് നുബൂവത്തിന്റെ അഞ്ചാം വർഷമാണെന്ന് വ്യാഖ്യാനിക്കുകയും പ്രസ്തുത സംഭവം നിവേദനം ചെയ്ത ആഇശക്കു അന്നു ഒമ്പതു വയസ്സായിരിക്കുമെന്ന് വിധിയെഴുതുകയും ചെയ്തതാണ് നാം കണ്ടത്. അബ്സീനിയയിലേക്കുള്ള പ്രവാചകാനുയായികളുടെ ആദ്യ പലായനം നുബൂവത്തിന്റെ അഞ്ചാം വർഷമായിരുന്നു വെന്നതിൽ സംശയമില്ല. എന്നാൽ അബൂബക്കർ (റ) പലായനത്തിന് ഇറങ്ങിത്തിരിച്ചത് ആ സന്ദർഭത്തിൽ ആയിരുന്നുവെന്നതിനു ഒരു സൂചനയും (പ്രസ്തുത) ഹദീസിൽ ഇല്ല. ഹദീസ് മുഴുവൻ വായിക്കുന്ന ഒരാൾ അത്തരം ഒരു നിഗമനത്തിലെത്താൻ സാധ്യതയുമില്ല. വിശ്വാസികൾ മദീനാ പലായനം ആരംഭിക്കുന്നതിന്റെ തൊട്ടുമുമ്പായിരുന്നു അതെന്നാണ് ഹദീസിന്റെ സൂചന. അബൂബക്കർ (റ) അബ്സീനിയയിലേക്ക് പലായനത്തിന് ഇറങ്ങി ത്തിരിച്ചതും ഇബ്നുദ്ദുഗ്ന: അദ്ദേഹത്തിന് അഭയം നൽകിയതും പിന്നീടത് (യാത്ര) റദ്ദ് ചെയ്തതും വിവരിച്ചതിന്റെ തുടർച്ചയായി ആഇശ (റ) പറയുന്നത് ഇപ്രകാരമാണ്: തദവസരം നബി (സ്വ) ഇപ്രകാരം അറിയിച്ചു: നിങ്ങൾക്ക് ഹിജ്റ പോകാനുള്ള സ്ഥലത്തെ പറ്റി എനിക്ക് സ്വപ്ന ദർശനമുണ്ടായിരിക്കുന്നു. ഇരുകൽപ്രദേശങ്ങൾക്കിടയിൽ ഈന്തപ്പന വളരുന്ന ഒരു പ്രദേശ (മദീന) മാണത്. (ബുഖാരി) പിന്നീട് ഹിജ്റ ചെയ്തവരെല്ലാം മദീനയുടെ ഭാഗത്തേക്കാണ് പോയത്. അബൂബക്കർ (റ) അബ്സീനിയയിലേക്ക് ഇറങ്ങിപ്പുറപ്പെട്ടത് മദീനാ പലായനത്തിന് തൊട്ടുമുമ്പാണെന്ന് ഇതിൽ നിന്ന് ഗ്രഹിക്കാം. അതിനാൽ നുബൂവത്തിന്റെ അഞ്ചാം വർഷം ആഇശക്ക് ഒമ്പത് വയസ്സുണ്ടെന്നു പറയാൻ ഈ ഹദീസിൽ തെളിവൊന്നുമില്ല. (അൽബലാഗ് 2015 ജൂലൈ 1)

# 36

ഗവേഷകരുടെ കണ്ടെത്തൽ പ്രകാരം ബുഖാരി ബുഖാരിക്കെതിരെ നിരത്തുന്ന മറ്റൊരു തെളിവുകൂടി പരിശോധിക്കാം. വിശുദ്ധഖുർആൻ അമ്പത്തിനാലാം അധ്യായം ഖമർ അവതരിക്കുന്ന സന്ദർഭം ആഇശ വ്യക്തമായി ഓർക്കുന്നതായും അപ്പോൾ അവർ കളിച്ചുനടക്കുന്ന കുട്ടിയായിരുന്നെന്നും ബുഖാരിയിലുണ്ടത്രേ.സൂറ ഖമർ ഹിജ്റ നാലാം

വർഷമാണ് അവതരിച്ചത്, അതിൽ തർക്കമില്ല! അപ്പോൾ, ആഇശക്ക് വയസ്സെത്ര?! വിവാഹം ആറാം വയസ്സിൽ ആയിരുന്നുവെന്ന ഹദീസ് കടന്നുകൂടിയതാണെന്നു ഇതു തെളിയിക്കുന്നു?! ഇവിടെയും ഗവേഷകർ ചില മര്യാദകേട് കാണിക്കുന്നുണ്ട്. ഒന്ന്, സൂറ ഖമറിലെ നാൽപത്തി ആറാം സൂക്തം മക്കയിൽ ഇറങ്ങുന്നത് താൻ നടന്നു കളിക്കുന്ന സമയത്താകുന്നു എന്നേ ആയിശ പറയുന്നുള്ളൂ. ആ പ്രസ്താവനയെ സൂറത്തു മുഴുവൻ ഇറങ്ങുന്നതായി വികസിപ്പിച്ചു! രണ്ട് : സൂറ ഖമർ പൂർണ്ണമായും നബിത്വത്തിന്റെ നാലാം വർഷം ഇറങ്ങിക്കഴിഞ്ഞു എന്നങ്ങ് പ്രഖ്യാപിച്ചു കളഞ്ഞു! അതിനു രേഖയൊന്നുമില്ല. (എന്നാൽ, ഗവേഷക സംഘത്തിൽ ഇക്കാര്യത്തിൽ ഇജ്മാഇല്ല. സുഹൈലയുടെ പകർപ്പിൽ ആറാം വർഷമായിപോയിട്ടുണ്ട്.)

സൂറ ഖമർ ഒന്നിച്ചിറങ്ങിയതായി രേഖയൊന്നുമില്ല. അതുപലപ്പോഴായി ഇറങ്ങിയതാണ് എന്നതിന് സൂചനകൾ ഉണ്ട്. അതിലെ നാൽപത്തഞ്ചാം ആയത്ത്, ആ ശത്രു സംഘം തോറ്റു പോകുന്നതാണ്, അവർ പിന്തിരി ഞ്ഞു പോകും, മക്കയിൽ അവതരിച്ചതല്ലെന്നു തഫ്സീർ ജലാലൈനി, തഫ്സീർ സിറാജുൽ മുനീർ (ശിർബീനി) തുടങ്ങിയവർ വ്യക്തമാക്കയിട്ടുണ്ട്. ആ സൂക്തം ബദ്റ് ദിനത്തിൽ അവതരിച്ചതാണെന്ന് ഇബ്നു അബ്ബാസിൽ നിന്നും ഒന്നിലധികം പേർ ഉദ്ധരിച്ചിട്ടുണ്ട്. സൂറത്തിലെ 44,45,46 എന്നീ സൂക്തങ്ങൾ മദനിയാണെന്നും അഭിപ്രായം വന്നിട്ടുണ്ട്. (സമഖ്ശരി, ഇബ്നു അബ്ദി സലാം). പ്രസ്തുത സൂറത്ത് നബിത്വത്തിന്റെ നാലാം വർഷം ഇറങ്ങിയതി നുമില്ല വ്യക്തമായ രേഖ. എന്നാൽ, ഹാഫിള് ഇബ്നു ഹജർ, ഇബ്നു ആശൂർ എന്നിവർ ചന്ദ്രപിളർപ്പ്ഹിജ്റക്ക് അഞ്ചു വർഷം മുമ്പ് സംഭവിച്ചതാണെന്നും അഭിപ്രായപ്പെടുന്നുണ്ട്. (ഫതഹുൽ ബാരി, അത്തഹരീർ). ഹിജ്റയുടെ മൂന്നു വർഷം മുമ്പാണെന്നും അഭിപ്രായങ്ങളുണ്ട്. സൂറത്തു നജ്മ് ഇറങ്ങി ഏതാനും സൂറത്തുകൾക്ക് ശേഷമാണ് ഖമർ ഇറങ്ങുന്നതെന്ന് സർകശി (അൽബുർഹാൻ) പറയുന്നുണ്ട്. നജ്മ് സൂറത്തിൽ ഇസ്റാഅ് പരാമർശങ്ങൾ ഉൾക്കൊള്ളുന്നു. അതായത്, ഖമർ സൂറ ഇസ്റാഉ സംഭവത്തിനു ശേഷം ഇറങ്ങിയതാകാനേ വഴിയുള്ളൂ. ഇസ്റാ സംഭവം നബിത്വത്തിന്റെ പത്താം വർഷത്തിനുമുമ്പ് നടന്നതായി ആരും പറയുന്നില്ല.. അതിനാൽ, സൂറ ഖമർ നബിത്വത്തിന്റെ നാലാം വർഷം പൂരണ്ണമായും ഇറങ്ങി എന്ന് വിധിച്ച് കണക്കുകൂട്ടലുകൾക്ക് എടുത്തു ചാടുന്നത് മര്യാദകേടാകുന്നു.

പിതാവും അല്ലാത്തവരും കന്യകയെയോ വിധവയെയോ അവരുടെ **അനുവാദം കൂടാതെ കെട്ടിക്കാവതല്ല** . എന്ന അധ്യായം സ്വഹീഹു ബുഖാരിയിൽ ഉണ്ട്. എന്നിരിക്കെ, ആറു വയസുള്ള, സമ്മതം/ വിസമ്മതം അറിയിക്കാൻ മാത്രം പ്രായമില്ലാത്ത ആഇശയെ തിരുനബി വിവാഹം ചെയ്യുമെന്നാണോ?! ഗവേഷകരുടെ മറ്റൊരു പ്രധാന ചോദ്യമിതാണ്. പ്രസ്തുത അധ്യായം ഹാഫിള് ഇബ്നു ഹജർ വ്യാഖ്യാനിക്കുന്നത് കാണുക:





പിതാവും അല്ലാത്തവരും കന്യകയെയോ വിധവയെയോ അവരുടെ അനുവാദം കൂടാതെ കെട്ടിക്കാവതല്ല എന്നവരികൾ, കന്യകയോ വിധവയോ പ്രായപൂർത്തിയായവളോ അല്ലാത്തവളോ ആയ, വിവാഹം ചെയ്യപ്പെടുന്ന പെൺകുട്ടിയുടെ അനുവാദം വിവാഹത്തിന് നിബന്ധനയാകുന്നു എന്ന ആശയമാണ് നൽകുന്നത്. അതിനു ചുവട്ടിൽ ഇമാം ബുഖാരി കൊടുത്തിട്ടുള്ള ഹദീസിന്റെ പ്രത്യക്ഷ ധ്വനിയും അത് തന്നെ എന്നാൽ, അർത്ഥം പരിശോധിച്ചാൽ അതിൽ പ്രായപൂർത്തി ആകാത്ത ബാലിക ഉൾപ്പെടില്ല, കാരണം, അവൾക്ക് ഒരഭിപ്രായ പ്രകടനം സാധ്യമല്ലല്ലോ. (ഫത്തഹുൽ ബാരി). ഇവിടെ നബിയുടെ കൽപനയും നബിയുടെ പ്രവൃത്തിയും തമ്മൽ പരസ്പര വിരുദ്ധമാവുകയല്ല, ഒന്ന് മറ്റൊന്നിനെ വ്യാഖ്യാനിക്കുക മാത്രമാണ്. പെൺകുട്ടിയുടെ അനുവാദം സംബന്ധമായ നിയമ ചർച്ച മുകളിൽ വന്നിട്ടുണ്ട്, ഇവിടെ ആവർത്തിക്കുന്നില്ല.

# 37

ബുഖാരിയും മുസ്ലിമും ഹിശാമിൽ നിന്നും റിപ്പോർട്ട് ചെയ്ത വിവാദ ഹദീസ് അസ്വീകാര്യമെന്ന് സ്ഥാപിക്കാൻ ഗവേഷകർ ഉയർത്തിയ ഹദീസ് നിദാനളും ബുഖാരി ബുഖാരിക്കെതിരെ മുറയും ദുർബലമാണെന്ന് വ്യക്തമായി. ചരിത്രപരമായ ആശങ്കകളാണ് ഇനി അവശേഷിക്കുന്നത്. ആഇശയുടെ ജ്യേഷ്ഠ സഹോദരി **അസ്മായുടെ പ്രായവുമായി** തട്ടിച്ച് നോക്കുമ്പോൾ ഹദീസുകളിൽ പറയുന്ന ആഇശയുടെ പ്രായം തെറ്റാണെന്ന് ബോധ്യപ്പെടുന്നുവത്രെ! അതായത്, ആഇശയെക്കാൾ അസ്മാക്ക് പത്ത് വയാസ്സ് കൂടുതലുണ്ട്. അസ്മാ ജനിക്കുന്നത് ഹിജ്റയുടെ 27 വർഷം മുമ്പാണ്. അപ്പോൾ നുബൂവത്ത് സമയത്ത് അസ്മാക്ക് 13–14 വയസ്സു കാണും അഥവാ അനുജത്തി ആഇശക്ക് 3–4 വയസ്സ് പ്രായം. നുബൂവ്വത്തിന്റെ 10–11 വർഷത്തിൽ ആഇശയുടെ 13–14 വയസ്സിൽ അവരെ നബി വിവാഹം ചെയ്തു. ഹിജ്റക്ക് ശേഷം ഒരു വർഷത്തോളം കഴിഞ്ഞ് 17–18 വയസ്സിലാണ് ദാമ്പത്യം ആരംഭിക്കുന്നത്. പിന്നെ എങ്ങനെ ഹദീസിൽ പറയുന്ന 6–9 വയസ്സു ശരിയാകും?! 1934 ൽ ഇന്ത്യയിലെ ഖുർആൻ വാദി തുടങ്ങിവെച്ച ഈ ഗണിത പരിശോധനയാണ് ഗവേഷകരുടെ മുഖ്യ കൊണ്ടാട്ടം. ആഇശയും അസ്മയും തമ്മിൽ പത്തു വർഷത്തെ വ്യത്യാസമേയുള്ളൂ എന്ന് സ്ഥിരപ്പെട്ടാലേ ഈ കണക്കുകൂട്ടൽ പ്രസക്തമാവുകയുള്ളൂ. അവർ തമ്മിൽ പത്ത് വയസ്സ് വ്യത്യാസമേയുള്ളൂ എന്നാരാ സ്ഥിരീകരിച്ചത്? അബ്ദുറഹ്മാൻ ബിൻ സനാദിൽ നിന്നും അസ്മഈ ഉദ്ധരിക്കുന്ന ചരിത്രത്തിൽ മാത്രമേ ഇക്കാര്യം വന്നിട്ടുള്ളൂ. ഹിജ്റ നൂറിൽ ജനിച്ച് 174 ൽ ബഗ്ദാദിൽ മരണപ്പെട്ട വ്യക്തിയാണ് അബ്ദുറഹ്മാൻ. ഹി. 125 ൽ ജനിച്ച് 88 വർഷം ജീവിച്ചു.ഹി.

213 ൽ ബസ്വറയിൽ മരണപ്പെട്ടവ്യക്തിയാണ് അസ്മഈ. ഹി. 174 ൽ ഹാറൂൻ റശീദ് അധികാരത്തിൽ വന്ന ശേഷമാണ് അസ്മഈ ബഗ്ദാദിൽ വരുന്നുള്ളൂ. അതായത് അബ്ദുറഹ്മാൻ (74-ാം വയസ്സിൽ) വൃദ്ധനായി മരണപ്പെടുന്ന വർഷമാണ് അദ്ദേഹത്തെ അസ്മഈ കാണുന്നത്. അവരുടെ റിപ്പോർട്ടിലാണ് ആഇശ- അസ്മാ പ്രായവ്യത്യാസം പത്താണെന്നു പറയുന്നത്. നേരത്തെ ഹിശാമിനെ പരിശോധിച്ചപോലെ അബ്ദുറഹ്മാനെയും പുതിയ ഗവേഷകർക്ക് പരിശോധിക്കാമല്ലോ! അവർക്ക് അതിനു ധൈര്യമില്ലങ്കിൽ നമുക്ക് പരിശോധിക്കാം.

1.അസ്മഈ പ്രസ്തുത ചരിത്രം പകർത്തുന്നത് അബ്ദുറഹ്മാന്റെ വാർദ്ധക്യത്തിലാണ്.(എഴുപത്തിനാലാം വയസ്സിൽ)

2.തഖ്രീബിൽ ഇബ്നു ഹജർ ഏഴാം നിലയിലാണ് അബ്ദുറഹ്മാനെ നിർത്തിയിട്ടുള്ളത്. ഏഴാം നിലക്കാർ യാതൊരു കാരണവശാലും സ്വഹാബത്തിനെ കണ്ടുമുട്ടില്ല.

3. അദ്ദേഹത്തിന്റെ റിപ്പോർട്ട് സ്വീകരിക്കുന്നതിൽ സകല മുഹദ്ദിസുകൾക്കും ആക്ഷേപമുണ്ട്. പ്രസിദ്ധ നിരൂപകനായ യഹ്‌യ ബിൻ മഈൻ അദ്ദേഹം ഒരു മുഹദ്ദിസായി എണ്ണപ്പെടുന്നതിൽ ആശ്ചര്യപ്പെടുന്നു.(ദഹബി/സിയർ). അദ്ദേഹത്തെ ദുർബ്ബലന്മാരിൽ ഉൾപെടുത്തിയിരിക്കുന്നു. (തഹ്ദീബ്) അഹ്മദ് ബിൻ ഹമ്പൽ അദ്ദേഹത്തെ ദുർബ്ബലനാക്കിയിട്ടുണ്ട്. (ഉഖൈലി/ ദുഅഫാ) അദ്ദേഹത്തിന്റെ ഹദീസ് തെളിവിനു കൊള്ളില്ലെന്ന് ഇമാം നസാഈ പറയുന്നു (അദുഅഫാ). അബൂ ഹാത്തിം അതുതന്നെ പറഞ്ഞു. (അൽകവാകിബ്). ഖതീബുൽ ബാഗ്ദാദി തറപ്പിച്ചു പറയുന്നു, അബ്ദു റഹ്മാൻ ദുർബ്ബലനാണെന്ന്. (അൽ മുത്തഫിഖ്) എന്നാൽ ചിലർ അദ്ദേഹത്തെ സ്വീകരിക്കുന്നു വെങ്കിലും മറ്റു വിശ്വസ്തരുടെ നിവേദനങ്ങളിൽ കാണുന്നതിന് വിരുദ്ധമായത് അദ്ദേഹത്തിൽ കണ്ടാൽ അത് മാറ്റിവെക്കുകയായിരുന്നു അവർ. ഇബ്നു ഹിബ്ബാൻ പറയുന്നു: അബ്ദു റഹ്മാൻ സ്ഥിരപ്പെട്ട കാര്യങ്ങൾ ധാരാളമായി കുഴച്ചു മറിച്ചു ഒറ്റപ്പെട്ടു പോയവരിൽ പെട്ടവ്യക്തിയാണ്. അദ്ദേഹത്തിന്റെ ഓർമ്മപ്പിശകും വർധിച്ച അബദ്ധങ്ങളും കാരണമായിട്ടാണ് അത് സംഭവിക്കുന്നത്. സത്യസന്ധർ പറയുന്നതിനോട് യോജിക്കുന്ന കാര്യത്തിലല്ലാതെ അദ്ദേഹത്തെ തെളിവിനു ആസ്പദമാക്കിക്കൂടാ, അത്തരം കാര്യങ്ങളിൽ അദ്ദേഹത്തെ സത്യസന്ധനായി എടുക്കാം. (സിയർ). ഇമാം മാലിക് തന്നെയും അബ്ദു റഹ്മാനെ ദുർബ്ബലരിൽ ഉൾപെടുത്തിയിട്ടുണ്ടല്ലോ! (തഹ്ദീബ്).മദീനയിൽ ഉള്ള യുവകാലത്ത് അബ്ദുറഹ്മാൻ സ്വീകാര്യനായിരുന്നുവെങ്കിലും, ബാഗ്ദാദിൽ എത്തിയ വാർദ്ധക്യ കാലത്തെ റിപ്പോർട്ടുകളിൽ കുഴച്ചു മറി ഒരു പ്രശ്നമായിട്ടുണ്ടെന്നു അലിയ്യുൽ മദീനിയും യഅ്ഖൂബ് ബിൻ ശൈബയും നിരൂപിക്കുന്നുണ്ട്. (തഹ്ദീബ്).

4.അബ്ദുറഹ്മാൻ ആരിൽ നിന്നാണ് ഇക്കാര്യം ഉദ്ധരിക്കുന്നതെന്ന്





വ്യക്തമല്ല, പരമ്പര കണ്ണിയറ്റതാണ്. അത് സ്വീകാര്യമല്ല. (ദഹബി/ താരീഖുൽ ഇസ്ലാം)

നേരത്തെ ഹിശാമിനെ കുറിച്ചു ഇല്ലാത്തതു പറഞ്ഞതെല്ലാം ഗവേഷകരുടെ മുഖ്യ ആലംബമായ വ്യക്തിയിലാണ് സത്യത്തിൽ കാണുന്നത്!! അപ്പോൾ, ആഇശ- അസ്മാ പ്രായ വ്യത്യാസം പത്താണെന്നു വരുത്താൻ കൊണ്ടു വന്ന ചരിത്രത്തിന്റെ ബലം പൊളിഞ്ഞല്ലോ.. ആ ഗണിതം നോക്കിബുഖാരി മുസ്ലിം ഉദ്ധരിച്ച സ്ഥിരപ്പെട്ട ഹദീസിനെ ദുർബലമാക്കാൻ സാധ്യമല്ല. എന്നാൽ, അസ്മയ്ക്ക് ആഇശയെക്കാൾ പത്ത് ചിലാനം വയസ്സ് കൂടുതലുണ്ടെന്ന് പ്രാമാണിക ചരിത്രകാരന്മാർ വ്യക്തമാക്കിയിട്ടുണ്ട്. അത് ഗവേഷകർ കണ്ടില്ല.?! ഹാഫിള് ദഹബി സിയറിൽ അതു പറഞ്ഞു. ഇവിടെ ചിലാനം (ബിള്അ) എന്നാൽ മൂന്നു മുതൽ ഒമ്പത് വരെയാകാം. കൃത്യമായി അതെത്രയാണെന്ന് പരിശോധിക്കാൻ സ്വീകാര്യമായ മറ്റു ചരിത്രങ്ങളുടെ സഹായം തേടാവുന്നതായിരുന്നു. ഹിജ്റ സമയത്ത് അസ്മാക്ക് പത്തൊമ്പത് വയസ്സുണ്ടെന്നു വന്നാൽ ഇവിടെ ചിലാനം ഒമ്പത് ആണെന്നു കിട്ടും. അപ്പോൾ അഇശക്ക് ഹിജ്റ സമയത്ത് ഒമ്പത് വയസ്സാണെന്ന് വരും. അതാണല്ലോ സ്ഥിരപ്പെട്ട ചരിത്രവും. വളഞ്ഞവഴിക്കു പോകേണ്ട കാര്യമില്ലായിരുന്നു.

അസ്മായുടെ മരണ വർഷവുമായി ബന്ധപ്പെടുത്തിയും ഗവേഷകർ ചിലത് കണ്ടെത്തിയിട്ടുണ്ടല്ലോ. അത് നോക്കാം. അതായത്, അസ്മാ മരണപ്പെടുന്നത് ഹി.73 ലാണ്. അന്ന് അസ്മാക്ക് നൂറ് വയസ്സുണ്ട്, ഒട്ടും കുറയാതെ, അതിനർത്ഥം, ഹിജ്റ സമയത്ത് അസ്മക്ക് 27 വയസ്സുണ്ടായിരുന്നു എന്നല്ലേ? അതേ, അതിനെന്താ കുഴപ്പം? അതിലെവിടെയാ ആഇശയുടെ പ്രായം നിർണ്ണയിക്കാനുള്ള സൂചന?! ഇവിടെ ഒരു തമാശയുണ്ട്. അസ്മാ നൂറ് വയസ്സിലാണ് മരണപ്പെട്ടത് എന്ന ചരിത്രം പറയുന്നത് ആരാണെന്നോ, ഹിശാം ബിൻ ഉർവ! ഇവിടെ അദ്ദേഹം മാത്രം പറയുന്ന ചരിത്രം സ്വീകാര്യമായി?! അത് മദീനയിൽ വെച്ചു പറഞ്ഞതോ, ഇറാഖിൽ പോയശേഷം, ഓർമ താളം തെറ്റിയ ശേഷം പറഞ്ഞതോ എന്ന ഗവേഷണം അപ്രസക്തമാണ് പോൽ! കാടേരി മുഹമ്മദ് മൗലവി ചോദിച്ച പോലെ, അസ്മായുടെ പ്രായം ചരിത്ര യാഥാർത്ഥ്യവും ആഇശയുടെത് കേവലം ഒരു കഥയും ആയി പരിണമിച്ചതിന്റെ കാരണം എന്താണ് ?!

# 38

ആഇശയുടെ ജനനം എപ്പോഴായിരുന്നു? അതുകൂടി പരിശോധിക്കാം. ഹാഫിള് ഇബ്നു ഹജർ ഫത്ഹുൽ ബാരിയിൽ അസന്നിഗ്ദ്ധമായി പറയുന്നത്, ഇസ്ലാമിക പ്രബോധനം തുടങ്ങിയ ശേഷം, ഹിജ്റയുടെ

എട്ടു വർഷം മുമ്പാണ് ആഇശ ജനിക്കുന്നത്; നബി (സ)യുടെ വിയോഗം അവരുടെ പതിനെട്ടാം വയസ്സിലുംഎന്നാണ്. ഇതിനെ നിർവ്വീര്യമാക്കാൻ പര്യാപ്തമായ ചരിത്രം ഗവേഷകർക്ക് സമർപ്പിക്കാനില്ല. ഹാഫിള് ദഹബി സ്ഥിരീകരിക്കുന്നു: ഇസ്ലാമിൽ ജനിച്ചവരുടെ ഗണത്തിൽ പെടുന്നു ആഇശ. അവർ നബി പുത്രി ഫാത്തിമയെക്കാൾ എട്ടുവയസ്സ് താഴെയാണ്. എനിക്ക് ഓർമ്മ വെച്ച നാളുകളിൽ എന്റെ മാതാപിതാക്കൾ ദീൻ അനുഷ്ഠിക്കുന്ന വരായിരുന്നുവെന്ന് ആഇശ പറയാറുണ്ടായിരുന്നു. (സിയർ)

മാതാപിതാക്കൾ മുസ്ലിംകൾ ആയതിനാൽ സ്വാഭാവികമായും അവർക്ക് പിറക്കുന്ന മക്കൾ മുസ്ലിംകൾ ആകും. അങ്ങിനെയുള്ളവരുടെ കൂട്ടത്തിലാണ് ആഇശയെ ഇമാം ബൈഹഖി ഉൾപ്പെടുത്തിയിരിക്കുന്നത്. രേഖ ആഇശയിൽ നിന്നും ബുഖാരി ഉദ്ധരിച്ചതും മുകളിൽ ഹാഫിള് ദഹബി തെളിവിനു നൽകിയതുമായ ഹദീസ് തന്നെ. എന്നാൽ അസ്മാ ജനിക്കുന്നത് ജാഹിലിയ്യ ഘട്ടത്തിലാണ്, പിതാവ് ഇസ്ലാം സ്വീകരിച്ചപ്പോൾ അവരും ഇസ്ലാം പുൽകി. അവർ മദീനയിലെ തിരുനബിയിലേക്ക് ഹിജ്റ ചെയ്തു. അപ്പോൾ അവർ അബ്ദുല്ലാഹി ബിൻ സുബൈറിനെ ഗർഭം ചുമന്നിരുന്നു. ഖുബാഇൽ വെച്ച് അവർ പ്രസവിച്ചു. നബി (സ) പൈതലിന് തഹ്നീക് നൽകുകയും അനുഗ്രഹത്തിനു പ്രാർത്ഥിക്കുകയും ചെയ്യുന്നതു വരെ അവർ കുഞ്ഞിനു മുലകൊടുത്തില്ല. അബ്ദുല്ലയാണ് മദീനയിലെ ആദ്യ മുസ്ലിം ജന്മം, ഇമാം ബൈഹഖി സംശയങ്ങൾ അവശേഷിപ്പിക്കാതെ വ്യക്തമാക്കുന്നു.

ഇപ്പറഞ്ഞ ചരിത്രം സ്ഥിരപ്പെട്ടതാണ്; പ്രാമാണികമാണ്. ആഇശ ജനിക്കുന്നത് നുബൂവ്വത്തിന്റെ 4–5 വർഷത്തിൽ, അവർ വിവാഹിതരാകുന്നത് 6–7 -ാം വയസ്സിൽ, ഹിജ്റയുടെ രണ്ടുവർഷം മുമ്പ്, ദാമ്പത്യം ആരംഭിക്കുന്നത് ഹിജ്റയുടെ ആദ്യ വർഷം, തന്റെ 9–10 വയസ്സിൽ, തിരുനബിയോടൊപ്പം ഒമ്പത് വർഷം ജീവിച്ചു, വിയോഗ സമയത്ത് ആഇശക്കു വയസ്സ് പതിനെട്ട്, അവർ മരണപ്പെടുന്നത് ഹി. 57 ൽ, അപ്പോൾ അവരുടെ വയസ്സ് 63... ഇതിലെവിടെയും അഭിപ്രായ വ്യത്യാസമുണ്ടായിട്ടില്ല.ആഇശയുടെ സ്ഥിരപ്പെട്ട കലണ്ടർ ഉണ്ടായിരിക്കെ, അസ്മായുടെത് അതു നോക്കി കൃത്യമാക്കുകയാണ് ശരിയായ വഴി.

അല്ലാമാ ഇബ്നു ജരീർ തന്റെ താരീഖുൽ ഉമമിൽ അബൂബക്കറിന്റെ മക്കളെല്ലാം നുബൂവ്വത്തിന്റെ മുമ്പ് ജനിച്ചിട്ടുണ്ടെന്ന് രേഖപ്പെടുത്തിയതായി ഗവേഷകർ ആരോപിക്കുന്നുണ്ട്. അബൂബക്കറിന്റെ മകളാണല്ലോ ആഇശ. ആഇശയുടെ പ്രായം പുതിയ കണക്കു പ്രകാരം ശരിപ്പെടുത്താനാണ് ഈ രേഖ. ഇവിടെയുമുണ്ട് തമാശക്ക് വക. ഇസ്ലാം ബുഹൈരി എഴുതിയതും ജമാൽ ബന്നയും തുടർന്ന് മലയാളി ഗവേഷകനും അപ്പടി പകർത്തിയതും ഇങ്ങനെയായിരുന്നു: അബൂബക്കറിന്റെ സന്താനങ്ങളെല്ലാം (ഔലാദ്) ഇസ്ലാമിന്റെ ആവിർഭാവത്തിനു മുമ്പാണ് ജനിച്ചത് എന്ന് ത്വബ്രി തന്റെ താരീഖിൽ ഉമമിൽ ഖണ്ഡിതമായി പറയുന്നുണ്ട്. ഗവേഷക സംഘത്തിലെ





ഐമൻ ഖാലിദ് ഔലാദിന് പകരം, അബ്നാ എന്ന പദമാണ് ഇമാം ത്വബ്രിയിൽ ചുമത്തുന്നത്. എന്നാൽ, അങ്ങനെ രണ്ടു വിധത്തിലുമുള്ള പരാമർശം അതിലില്ല. ഇമാം ത്വബ്രി എന്താണ് രേഖപ്പെടുത്തിയതെന്നും ഗവേഷകരുടെ സത്യസന്ധതയും യോഗ്യതയും എത്രമാത്രമുണ്ടെന്നും മനസ്സിലാക്കാൻ ത്വബ്രിയുടെ വരികൾ പരിശോധിക്കുക തന്നെ വേണം. അബൂബക്കർ (റ) ജാഹിലിയ്യാ കാലത്ത് ഖത്തീല ബിൻത് അബ്ദിൽ ഉസ്സ എന്ന സ്ത്രീയെ വിവാഹം ചെയ്തു, അതിൽ അബ്ദുല്ല, അസ്മാ എന്നീ സന്താനങ്ങൾ ജനിച്ചു. ജാഹിലിയ്യാ ഘട്ടത്തിൽ അദ്ദേഹം ഉമ്മുറൂമാൻ ബിന്ത് ആമിർ എന്ന സ്ത്രീയെയും വിവാഹം ചെയ്തു, അതിൽ അബ്ദു റഹ്മാൻ, ആഇശ എന്നീ രണ്ടു സന്താനങ്ങൾ ജനിച്ചു. ഇത്രയും പറഞ്ഞ ശേഷം, അദ്ദേഹം എഴുതി: "ഫകുല്ലു ഹാഉലാഇൽ അർബഅ മിൻ ഔലാദിഹീ വുലിദൂ മിൻ സൗജത്തൈഹി (അ) ല്ലത്തൈനി സമ്മൈനാഹാ ഫിൽ ജാഹിലിയ്യാ." (അർത്ഥം: ജാഹിലിയ്യാ കാലത്ത് വിവാഹം ചെയ്തവരെന്നു നാം ഇവിടെ പറഞ്ഞ രണ്ടു ഭാര്യമാരിലാണ് മേൽ പറഞ്ഞ അദ്ദേഹത്തിന്റെ നാലുമക്കൾ പിറക്കുന്നത്.) ഈ വരികൾ പാടേ അർത്ഥ വ്യതിയാനം വരുത്തിയാണ് ഗവേഷകരുടെ അഭ്യാസം അരങ്ങേറിയത്. ഇതിൽ മക്കൾ പിറന്ന കാര്യമല്ല ജാഹിലിയത്തുമായി ബന്ധപ്പെടുന്നത്. ആദ്യ രണ്ടു ഭാര്യമാരെ വിവാഹം ചെയ്ത സമയമാണത്. ഇസ്ലാം വന്ന ശേഷം അസ്മാ, ഹബീബ എന്നീ സ്ത്രീകളെ കൂടി വിവാഹം ചെയ്ത കാര്യം തുടർന്നു പറയുന്നുണ്ട്.

ഹിജ്റ 13 ൽ അബൂബകർ മരണപ്പെടുമ്പോൾ പുത്രൻ മുഹമ്മദിന് വെറും മൂന്ന് വയസ്സ് പ്രായമേ ഉള്ളൂ. അബൂബകറിന്റെ ഭാര്യ ഹബീബ ബിന്ത് ഖാരിജ അപ്പോൾ ഗർഭിണിയാണ്. അദ്ദേഹത്തിന്റെ നിര്യാണ ശേഷം അവർ ഒരു പെൺകുഞ്ഞിനെ പ്രസവിച്ചു. (ഗർഭത്തിലുള്ളത് പെൺകുഞ്ഞായിരിക്കു മെന്നദ്ദേഹം പ്രവചിച്ചിരുന്നു. അങ്ങനെ സംഭവിച്ചത് അദ്ദേഹത്തിന്റെ കറാമത്തിൽ എണ്ണാറുണ്ട്) ഇതെല്ലാം തുടർന്ന് വിവരിക്കുന്ന ഇബ്നു ജരീർ എങ്ങനെ അബൂബകർ സിദ്ധീഖ് (റ) ന്റെ സന്താനങ്ങളെല്ലാം നുബൂവ്വത്തി ന്റെ മുമ്പ് ജനിച്ചുവെന്ന് രേഖപ്പെടുത്തും?! അതിനും പുറമേ, ഹിജ്റ ഒന്നാം വർഷത്തെ സംഭവങ്ങൾ പറയവേ ഇമാം ത്വബ്രി ആഇശയെക്കുറിച്ച് വിശദമായി പറയുന്നതും കാണാം. ആഇശയെ തന്റെ ആറാം വയസ്സിലാണ് തിരുനബി വിവാഹം ചെയ്തതെന്നും അപ്പോൾ അവർ സംഗം ചെയ്യാൻ പ്രാപ്തിയായിരുന്നില്ലെന്നും അങ്ങനെ അവരുടെ ഒമ്പതാം വയസ്സിൽ, ഹിജ്റ കഴിഞ്ഞ് ഏഴാം മാസം ശവ്വാലിലോ എട്ടാം മാസം ദുൽഖഅദയിലോ ആണ് ദാമ്പത്യം തുടങ്ങിയതെന്നും വ്യക്തമായി ഇബ്നു ജരീർ അവിടെ രേഖപ്പെടുത്തുന്നുണ്ട്. എന്നിട്ടും ഇസ്ലാം ബുഹൈരി പറയുന്നു, ഇബ്നു ജരീർ ഉറപ്പിച്ചു പറയുന്നുവെന്ന്.! അബൂബകറിന്റെ ഏതൊരു സന്താനത്തിന്റെയും ജനന തിയ്യതി ഇബ്നു ജരീർ ത്വബ്രി കൃത്യമായി

അടയാളപ്പെടുത്തുന്നില്ല, ഏതു വർഷം അദ്ദേഹം വിവാഹം ചെയ്തുവെന്ന് പറയുന്നില്ല. എന്നൊക്കെ ഐമൻ ഖാലിദും പ്രഖ്യാപിക്കുന്നു! സത്യസന്ധത തീണ്ടിയിട്ടില്ലാത്ത ഗവേഷകർ!!

# 39

**ഉമർ ബിൻ ഖതാബ്** ഇസ്‌ലാം സ്വീകരിക്കുന്നതിനു മുമ്പേ ആഇശ ഇസ്‌ലാമിലേക്ക് വന്നിട്ടുണ്ടെന്ന്. ഇബ്നു ഹിശാം രേഖപ്പെടുത്തുന്നു. എന്ന കണ്ടെത്തലാണ് ഗവേഷകരെ ആശങ്കപ്പെടുത്തുന്ന മറ്റൊരു പ്രശ്നം. ഉമർ നാൽപതാമത്തെ അംഗമായി ഇസ്‌ലാമിലേക്ക് വന്ന വ്യക്തിയാണല്ലോ. അപ്പോൾ അതിനു മുമ്പേ ആഇശ ഇസ്‌ലാം സ്വീകരിക്കണ മെങ്കിൽ അവർ നുബൂവ്വത്തിന്റെ മുമ്പേ ജനിച്ചിട്ടുണ്ടാകണം.. ഇതാണ് നിഗമനം. ഉമർ ഇസ്‌ലാമിലേക്ക് വന്നത് എപ്പോഴാണെന്ന് കൃത്യമായി തിരിച്ചറിഞ്ഞാൽ ഉമറിനു മുമ്പേ അഇശ ഇസ്‌ലാമിലുണ്ടെന്ന ഇബ്നു ഹിശാമിന്റെ പ്രസ്താവനയിൽ ആശങ്ക വരില്ല. നാൽപതാമത്തെ അംഗമാണ് ഉമർ എന്ന ചരിത്രം സ്ഥിരീകൃതമാണോ? ഇബ്നു ഹിശാം അപ്രകാരം പറഞ്ഞോ? ഇബ്നു ഹിശാം തന്നെ പറയുന്നു, ഉമർ ഇസ്‌ലാമിലേക്ക് വരുന്നത് സ്വഹാബികൾ ഹബ്ശയിലേക്ക് ഹിജ്റ പോയ ശേഷമാണെന്ന്. ഹബ്ശയിലേക്ക് പലായനം ചെയ്ത പുരുഷന്മാർ മാത്രം എമ്പത് പേരുണ്ട്. അതിനർത്ഥം നാൽപതാമത്തെ അംഗം എന്ന ധാരണ ശിയല്ലെന്ന് തന്നെയാണ്. നാൽപതാമൻ എന്നറിയിക്കുന്ന ചരിത്ര റിപ്പോർട്ടുകൾ വന്നിട്ടുണ്ട്, ഇബ്നു അബീ ശൈബ മുസ്വന്നഫിലും ബലദൂരി അൻസാബിലും വിശ്വസ്തരായ നിവേദകർ വഴി അത് ഉദ്ധരിക്കുന്നുണ്ട്. പക്ഷേ, ആ പരമ്പരയിൽ, മൂന്നാം നിലയിലുള്ള/ സ്വഹാബികളെ കാണാൻ ഇടയില്ലാത്ത ഹിലാൽ ഇസാഫ്, ഉമറിൽ നിന്നും ഉദ്ധരിക്കുമ്പോൾ പരമ്പര കണ്ണി മുറിയുന്നത് കാണാം. അതിനാൽ അത് തെളിവിനു കൊള്ളില്ല. ഉമർ (റ) നുബുവ്വത്തിന്റെ അഞ്ചു വർഷങ്ങൾക്കു ശേഷമാണ് ഇസ്‌ലാമിൽ കടന്നു വന്നതെന്ന് വ്യക്തമാണ്. എന്നാൽ, എത്ര ശേഷം എന്ന അന്വേഷണത്തിൽ, ആധികാരിക ചരിത്രങ്ങൾ പറയുന്നത്, നുബുവ്വത്തിന്റെ ഒമ്പതാം വർഷം എന്നത്രേ. ഇതിനുപോൽബലകമായി തന്റെ പുത്രൻ അബ്ദുല്ലാഹി ബിൻ ഉമറിന്റെ പ്രായവിവരങ്ങൾ പരിശോധിക്കാവുന്നതാണ്. പിതാവ് ഇസ്‌ലാം സ്വീകരിക്കുമ്പോൾ അബ്ദുല്ലാ ചെറിയ കുട്ടിയാണ്. ഉഹുദിൽ പങ്കെടുക്കുമ്പോൾ അബ്ദുല്ലാക്ക് പതിനാലു വയസ്സാണ്. ഹിജ്റ കഴിഞ്ഞ് മൂന്നാം/നാലാം വർഷമായിരുന്നു ഉഹുദ് യുദ്ധം. അതായത്, ഹിജ്റയുടെ പത്ത്/പതിനൊന്ന് വർഷം മുമ്പ് അബ്ദുല്ലാ പിറന്നിട്ടുണ്ട്.പിതാവ് ഇസ്





ലാമിലേക്ക് വരുന്ന രംഗം ബാലനായ അബ്ദുള്ള ഓർക്കുന്നു. എങ്കിൽ, ചുരുങ്ങിയത് അപ്പോൾ അബ്ദുല്ലക്ക് ആറു വയസ്സ് കാണും. അതായത് നുബൂവ്വതിന്റെ എട്ട്/ ഒമ്പത് വർഷത്തിൽ ആയിരിക്കണം ഉമർ ഇസ്‌ലാമിലേക്ക് വരുന്നത്.. ഇബ്നു കസീർ സീറയിൽ ഇക്കാര്യം സമർത്ഥിക്കുന്നുണ്ട്. ശാമിയുടെ സുബുലുൽ ഹുദയിലും മറ്റ് ആധുനിക പഠനങ്ങളി ലും ഉമർ നുബുവ്വത്തിന്റെ ഒമ്പതാം വർഷമാണ് ഇസ്‌ലാം ആശ്ലേഷിക്കുന്ന തെന്ന് സ്ഥിരീകരിച്ചിട്ടുണ്ട്. അങ്ങനെയാകുമ്പോൾ ഉമറിനു മുന്നേ ആഇശ ഇസ്‌ലാമിൽ ഉണ്ടെന്ന പ്രസ്താവന വാസ്തവം മാത്രമാണ്. കാരണം, ആഇശ നുബുവ്വത്തിന്റെ നാലാം വർഷം മുസ്‌ലിം കുടുംബത്തിൽ പിറന്നിട്ടുണ്ട്.

# 40

പ്രവാചക പുത്രി **ഫാത്വിമയുടെ പ്രായവുമായി** താരതമ്യം ചെയ്ത് ആഇശയുടെ വയസ്സ് കൂട്ടാൻ സാധിക്കുമോ എന്നാണ് മറ്റൊരു ഗവേഷണം. തിരുനബിയുടെ മുപ്പത്തഞ്ചാം വയസ്സിലണ് പുത്രി ഫാത്വിമ പിറക്കുന്നത്. ഇബ്നു ഹജർ അൽ ഇസ്വാബയിൽ രേഖപ്പെടുത്തിയത് പ്രകാരം, ഫാത്വിമക്ക് ആഇശയെക്കാൾ അഞ്ചു വയസ്സ് കൂടുതലുള്ളൂ. അതായത് നുബൂവ്വത്തിന്റെ വർഷമായിരിക്കണം അബൂബകറിനു ആഇശ പിറക്കുന്നത്. അപ്പോൾ ഹിജ്റ സമയം ആഇശക്കു പതിമൂന്ന് വയസ്സ് ഉണ്ടാകുമല്ലോ. അപ്പോൾ ബുഖാരിയുടെ റിപ്പോർട്ട് പ്രകാരം ഒമ്പത് വയസ്സ് തെറ്റാകുന്നു എന്നത്രേ ബുഖാരിയുടെ വ്യാഖ്യാതാവായ ഇബ്നു ഹജർ പറയാതെ പറയുന്നത്!! ബുഖാരിയുടെ റിപ്പോർട്ട് ശരിയല്ലെന്ന് വരുത്തുകയാണ് ലക്ഷ്യം. ഈ ഗണിതമനുസരിച്ച് കിട്ടുന്ന ആഇശയുടെ പ്രായം അംഗീകരിക്കാൻ അവരില്ല. ആഇശയും അസ്മയും തമ്മിൽ പത്ത് വയസ്സിന്റെ വ്യത്യാസമുണ്ടെന്ന ചരിത്രം വിഴുങ്ങിയ അത്ര ആവേശം ഈ ചരിത്ര ത്തോടില്ല. കാരണം? അവർ ആഗ്രഹിക്കുന്നത്ര പ്രായം കിട്ടുന്നില്ല എന്നതു തന്നെ. ആനക്കലഹ വർഷമാണ് ഫാത്വിമ ജനിച്ചതെന്ന് ചരിത്രം വാഖിദി രേഖപ്പെടുത്തുന്നുണ്ട്. അത് സ്വീകരിക്കാനും ഒരു വൈമനസ്യം. അത് സ്വീകരിച്ചിരുന്നെങ്കിൽ ഇന പറയും പ്രകാരം ഗണിതം നോക്കാമായിരുന്നു : ആനക്കലഹം നടക്കുന്നത് നബി പിറക്കുന്നതിന്റെ ഒരു വർഷം മുമ്പാണ്, അതായത് നബി ജനിക്കുന്നതിന്റെ തലേ വർഷം നബിക്ക് ഫാത്വിമ എന്ന പുത്രി പിറന്നിട്ടുണ്ട്. ഫാത്വിമ ആഇശയേക്കാൾ അഞ്ചു വയസ്സ് മുക്കും. അതിനർത്ഥം, നബി (സ്വ)യെക്കാൾ നാല് വയസ്സിന്റെ ഇളപ്പം മാത്രമേ ആഇശക്കുള്ളൂ, വിവാഹ സമയത്ത് ആഇശക്കു ചുരുങ്ങിയത് നാൽപത്തഞ്ച് വയസ്സെങ്കിലും കാണും!! വിവേചന ശേഷിയില്ലാതെ കാണുന്ന ചരിത്രമെല്ലാം എടുത്ത് ഗണിച്ചാൽ ഇതുപോലിരിക്കും.

ഈ കണക്കു കൂട്ടൽ സാധ്യമാകാൻ ഇബ്നു ഹജറിനെ ഉദ്ധരിച്ചപ്പോഴും വിദഗ്ധമായ തട്ടിപ്പ് കാണിക്കാൻ ഗവേഷകർ മറന്നില്ല! വിവിധ അഭിപ്രായങ്ങൾ ഇബ്നു ഹജർ ഉദ്ധരിക്കുന്നുണ്ട് അൽ ഇസ്വാബയിൽ. അതിലൊന്ന് നബിയുടെ നാൽപത്തൊന്നാം വയസ്സിലാണ് ഫാത്വിമ ജനിക്കുന്നതെന്ന റിപ്പോർട്ടാണ്. ഇബ്നു ഹജർ ഒടുവിൽ ഒരഭിപ്രായത്തെ തിരഞ്ഞെടുക്കുന്നുണ്ട്. അക്കാര്യമൊന്നും പറയാതെ, കൂട്ടത്തിലെ ഒരു ഉദ്ധരണിയെടുത്ത് ഇബ്നു ഹജറിനുമേൽ കെട്ടിവെക്കുകയാണ് ഗവേഷകർ. കൂടെ ബുഖാരിയെ വ്യംഗ്യമായി തിരുത്തുകയാണ് ഇബ്നു ഹജർ എന്നൊരു കമന്റും!

ഫാത്വിമയുടെ ജനന വർഷം സംബന്ധമായ അഭിപ്രായ ഭിന്നത ചരിത്രകാരന്മാർക്കിടയിൽ ഉണ്ട്. ഇബ്നു അബ്ദിൽ ബർറ്, ഇബ്നു ഹജർ തുടങ്ങിയ ആധികാരിക ചരിത്രകാരന്മാർ സ്ഥിരീകരിച്ചതനുസരിച്ച് ഫാത്വിമ പിറക്കുന്നത് നുബുവ്വത്തിന്റെ ഒരു വർഷം മുമ്പാണ്. അവരാരും ഫാത്വിമ-ആഇശാ പ്രായ വ്യത്യാസം ക്ലിപ്തപ്പെടുത്തുന്നില്ല. എന്നാൽ, ഹാഫിള് ദഹബി രേഖപ്പെടുത്തുന്നത്, ആഇശ ഇസ്ലാമിൽ ജനിച്ചുവെന്നും അവർക്ക് ഫാത്വിമയെക്കാൾ എട്ടു വർഷം ഇളപ്പം ഉണ്ടെന്നുമാണ്. ഫാത്വിമ പിറക്കുന്നത് നുബുവ്വത്തിന്റെ തലേ വർഷമാണെന്ന് ഗണിക്കുന്നവരുടെ (അതാണ് ഇബ്നു ഹജർ സ്ഥിരീകരിക്കുന്നത്) കണക്കനുസരിച്ച് ആഇശ- ഫാത്വിമ പ്രായ വ്യത്യാസം അഞ്ചാണെന്ന് പറയാം. അത് മറ്റു കണക്കുകളോട് യോജിക്കുന്നു. ഏതായാലും ഈ ചരിത്ര ഭിന്നത ഫാത്വിമയുടെ പ്രായവുമായി ബന്ധപ്പെട്ടാണ്, ആഇശയുടെതല്ല എന്നകാര്യം പ്രസ്താവ്യമാണ്. കാരണം, ആഇശയുടെ മറ്റു പല ആധികാരിക വഴിക്കും സ്ഥിരീകരിക്കപ്പെട്ടതാണ്.

# 41

തിരുനബിക്ക് മുമ്പേ മക്കയിലെ പ്രമുഖ കുടുംബാംഗമായ ജുബൈർ ബിൻ അൽ മുത്ഇം ആഇശയെ കെട്ടാലോചിച്ചിരുന്നു, പിന്നീട് ആഇശയെ തിരുനബിക്കു വേണ്ടി ഖൗല: വന്ന് അന്വേഷിച്ചപ്പോൾ, ആലോചനയിൽ ഉള്ള കുടുംബവുമായി ബന്ധപ്പെടുകയും, ഈ വിവാഹം നടന്നാൽ ഞങ്ങടെ ചെക്കനെ നിങ്ങൾ മുസ്ലിമാക്കുമല്ലോ, അതിനു ഞങ്ങളില്ല എന്നു പറഞ്ഞ് ആ കുടുംബം ഒഴിയുകയായിരുന്നല്ലോ. അതിൽ നിന്നും മനസ്സിലാകുന്നത്, ഇസ്ലാം വരുന്നതിന് മുമ്പ് ആഇശയെ അവർ ആലോചിച്ചിരുന്നു വെന്നല്ലേ? അപ്പോൾ ഇസ്ലാമിന് മുമ്പ് ആഇശ ജനിക്കണമല്ലോ. ഇതാണ് കൂടുതൽ ആഘോഷിക്കുന്ന മറ്റൊരു ഗവേഷണം. സിഹാഹു സിത്തയിൽ ഈ സംഭവം ഇല്ലെങ്കിലും അഹ്മദ്, ത്വബ്രാനി,





ബൈഹഖി, ഇബ്നു സഅ്ദ് എന്നിവർ ഉദ്ധരിച്ചിട്ടുണ്ട്. ഇത് ഉദ്ധരിച്ച ഒരാൾക്കും അപ്പോൾ ആഇശയുടെ പ്രായം പതിനഞ്ച് ആണെന്ന് അഭിപ്രായമില്ല. അതിരിക്കട്ടെ, ഗവേഷകർ മുന്നോട്ട് വെക്കുന്ന ഓരോ ചരിത്രവും, മറ്റു ചരിത്രം നിരത്തി അവർ വാദിക്കുന്ന സംഗതിയെ നിഷ്ഫലമാക്കുന്നത് അവർ അറിയുന്നില്ല. ഇവിടെ തന്നെ നോക്കൂ, ആഇശയെ ഇസ്ലാമിനു മുമ്പേ ആലോചിച്ചിട്ടുണ്ടെങ്കിൽ അന്നവർക്ക് എത്ര വയസ്സായിരിക്കും? പുതയ കണക്കു പ്രകാരം, നാലു വയസ്സ്! നാലാം വയസ്സിൽ വിവാഹം ആലോചിക്കാമോ?!

പ്രസ്തുത ആലോചന ഇസ്ലാമിന് ശേഷം ജനിച്ച ആഇശയുടെ നാലാം വയസ്സിൽ ആകരുതോ? അത് പറ്റില്ല, കാരണം, ഇസ്ലാമിനു ശേഷം അബൂബകർ എന്ന തിരുനബിയുടെ ഉറ്റ അനുയായി ഒരു അവിശ്വാസിയുടെ ആലോചന പരിഗണനക്കുവെക്കുമോ? മറുപടി: അവിശ്വാസിയുമായി വിശ്വാസിനി വിവാഹ ബന്ധം പാടില്ല എന്ന നിയമം അന്നു നടപ്പിൽ വന്നിട്ടുണ്ടോ? ഇതോടെ ഗവേഷകർ രംഗം വിടുകയാണ് പതിവ്. ആ നിയമം വരുന്നത് മദീനയിൽ വെച്ചാണ്, സൂറ മുംതഹിന: പത്താം സൂക്തത്തിൽ ഇപ്രകാരം അരുളുന്നു: ആ അവിശ്വാസിനികൾ വിശ്വാസികളായി പുരുഷന്മാർക്ക് ഹലാൽ അല്ല, അതുപോലെ അവിശ്വാസികൾ അവിശ്വാസിനികൾക്കും ഹലാൽ അല്ല ഈ സൂക്തം വിവരിച്ചു കൊണ്ട് അല്ലാമാ ഇബ്നു കസീർ പറയുന്നു: മുസ്ലിം വനിതകളെ മുശ്രിക് പുരുഷന്മാർക്ക് നിശിദ്ധമാക്കുന്ന സൂക്തമാണിത്. ഇസ്ലാമിന്റെ ആദ്യകാലങ്ങളിൽ അതിന് വിലക്കില്ലായിരുന്നു. അതുകൊണ്ടാകുന്നു, നബിതങ്ങളുടെ മകൾ ഇസ്ലാമികവിശ്വാസമുള്ള സൈനബിന്റെ ഭർത്താവ് അറേബ്യൻ മതത്തിൽ നിലകൊണ്ടിരുന്ന അബുൽ ആസ്വുബിൻ റബീഅ് ആയിരുന്നത്. ബദർ തടവുപുള്ളികളുടെ കൂട്ടത്തിൽ അബുൽ ആസ്വുണ്ടായിരുന്നു. അദ്ദേഹത്തെ മോചിപ്പിക്കാൻ സൈനബ്, മാതാവ് ഖദീജ മുമ്പ് സമ്മാനിച്ച കണ്ഠാഭരണം പിഴയായി സമർപ്പിച്ചതും നബി (സ്വ) ഖദീജയുടെ ഓർമ്മയിലേക്ക് തിരിച്ചു പോയതും പ്രസിദ്ധ സംഭവമാണ്. മോചനം നേടിയ അബുൽ ആസ് പിന്നെയും ആറു വർഷം മുസ്ലിമാകാതെ ജീവിച്ചു. ഹിജ്റ എട്ടാം വർഷമാണ് അദ്ദേഹം ഇസ്ലാം സ്വീകരിച്ചത്.

ജുബൈർ ആലോചിച്ച കാര്യം ഒരു സ്വകാര്യമായിരുന്നുവെന്നു വ്യക്തമാണ്. ഇസ്ലാമിനു മുന്നേ അന്വേഷിച്ചുരുന്നുവെങ്കിൽ അത്രയും വർഷത്തിനിടക്ക് തിരുനബി അതറിയാതിരിക്കാൻ വഴിയില്ല: ചെക്കന്റെ പിതാവ് മുത്ഇം ബിൻ അദിയ്യ് നബിയോട് അടുപ്പമുള്ള അവിശ്വാസിയായിരുന്നു. മക്കക്കാർ ഏർപ്പെടുത്തിയ ഉപരോധപത്രിക കഅ്ബയിൽ തൂക്കിയിട്ടിരുന്നത് നബിയോടുള്ള അനുതാപത്താൽ നശിപ്പിച്ച വ്യക്തികൂടിയാണ് മുത്ഇം. ത്വാഇഫിൽ നിന്നും തിരികെ വന്ന തിരുദൂതർക്ക് അഭയം നൽകിയതും ഉംറ ചെയ്യാൻ കാവൽ നിന്നതും

മുത്ത്ഇം ആയിരുന്നു. പ്രസിദ്ധമായ ബദർ സന്ദർഭത്തിൽ പോലും മുത്ത്ഇമിനോടുള്ള നന്ദി തിരുനബി കാത്തു സൂക്ഷിച്ചിരുന്നു. ബദറിൽ പിടിക്കപ്പെട്ട മക്കക്കാരായ തടവുപുള്ളികളുടെ കാര്യത്തിൽ തിരുദൂതർ ഇപ്രകാരം പറയുകയുണ്ടായി: മുത്ത്ഇം ജീവിച്ചിരിക്കുകയും ഇവരുടെ കാര്യത്തിൽ എന്നോട് ശുപാർശ ചെയ്തിരുന്നെങ്കിൽ അദ്ദേഹത്തിനു വേണ്ടി ഞാൻ ഇവരെ സകലരേയും വിട്ടു കൊടുക്കുമായിരുന്നു. (ബുഖാരി) പരസ്യമായ ഒരന്വേഷണം നടന്നാൽ, അത് തീരുമാനമാകാതെ തിരുനബി അന്വേഷിക്കുമെന്ന് പറയുന്നതിൽ അനൗചിത്യമുണ്ട്.

ഖൗല ആലോചനയുമായി വരുന്നതിന്റെ തൊട്ടു മുമ്പായിരിക്കാം പഴയ ആലോചന നടക്കുന്നത്. അതെകുറിച്ച് അബുബകർ കുടുംബം ഒരു തീരുമാനം അറിയിക്കുന്നതിന് മുമ്പേ ഖൗല അവിടെ വന്നിരിക്കാം. അപ്പോഴേക്കും പഴയ ആലോചകരിലും മനംമാറ്റം ഉണ്ടായിക്കാണും. അതുകൊണ്ടായിരിക്കാം, അവർ ഇസ്ലാമികശത്രുക്കൾ അല്ലെങ്കിലും മതംമാറ്റഭീക്ഷണി പറഞ്ഞു ഇങ്ങോട്ട് ഒഴിവായത്. ഇസ്ലാമിനോട് സഹിഷ്ണുത കാണിച്ച ആ കുടുംബം, ഇസ്ലാം സ്വീകരിക്കാൻ അതുവരെയും താൽപര്യം കാണിച്ചിരുന്നില്ലല്ലോ. അതായത്, അവർക്ക് അവരുടെ മതത്തോട് കർക്കശമായ താൽപര്യം ഉണ്ടായിരുന്നു. എന്റെ മകളെ നിങ്ങൾ മതം മാറ്റും, അതിനാൽ കാര്യം ഒഴിവാകാമെന്ന് അബൂബകർ അങ്ങോട്ട് ഒഴികഴിവ് പറഞ്ഞതുമല്ല. ഈ സംഭവത്തിൽ നിന്നും ആഇശയുടെ പ്രായം തിരുത്താനുള്ള തെളിവൊന്നും കണ്ടെത്താൻ കഴിയില്ല.

# 42

മുസ്ലിം സമുദായത്തിനു മേൽ ആധുനിക രാഷ്ട്ര സംവിധാനങ്ങൾ അടിച്ചേൽപ്പിക്കുന്ന നിയമങ്ങൾ പലതും ഇസ്ലാമിക അനുവാദങ്ങളെയും നിർദ്ദേശങ്ങളെയും വിലക്കുകളെയും ലംഘിക്കുന്നതായിരിക്കാം. അത്തരം നിർബന്ധിത സാഹചര്യത്തിൽ രാഷ്ട്ര നിയമങ്ങളെ അനുസരിക്കുകയാണ് സമുദായം സ്വീകരിച്ചിട്ടുള്ള സമാധാന മാർഗ്ഗം. പക്ഷേ, മുസ്ലിംകളെ രാഷ്ട്രഭക്തരാക്കാൻ ഇസ്ലാമിക നിയമങ്ങളെ തിരുത്തുവാനും ദുർവ്യാഖ്യാനിക്കാനും ഒരുമ്പെടുന്നത് ഭീരുത്വമാണ്. സാഹചര്യങ്ങൾ മാറിവരാം. മനുഷ്യാനുഭവങ്ങൾ മനുഷ്യതീരുമാനങ്ങളിൽ ഇനിയും മാറ്റം വരുത്താം. ഇസ്ലാമിക വിധിയെന്നാൽ പ്രപഞ്ച കർത്താവിന്റെ, മനുഷ്യരുടെ തമ്പുരാന്റെ തീരുമാനങ്ങൾ ആണ്. ഒന്ന് രണ്ട് തലമുറകളുടെ മോഹങ്ങളെ / താൽപര്യങ്ങളെ മനുഷ്യകുലം എന്നും അനുവർത്തിച്ചെന്നു വരില്ല. സഹസ്രാബ്ദങ്ങൾ നീണ്ട മനുഷ്യാനുഭവങ്ങളെ തിരുത്താൻ ശ്രമിച്ചു കൊണ്ട് സമർപ്പിക്കപ്പെട്ട പല പുത്തൻ ജീവിത നിയമങ്ങളും ഇപ്പോൾ തന്നെ





പുനരാലോചനയിലാണുള്ളത് എന്നോർക്കുക. ഇന്നല്ലെങ്കിൽ നാളെ മാറിവരുന്ന സാഹചര്യങ്ങളെ ഭയന്ന് പ്രപഞ്ചനാഥന്റെ തീരുമാനങ്ങൾ വക്രീകരിക്കാൻ തുനിയുന്നത് മനുഷ്യരാശിയോടുള്ള അക്രമമാണ്, ദൈവത്തോടുള്ള ധിക്കാരമാണ്.. ദൈവിക നിയമം നിയമമായി തുടരട്ടെ. മനുഷ്യ നിയമങ്ങൾ മനുഷ്യർ താനേ മാറ്റിക്കൊള്ളും.

അൽഹംദുലില്ലാഹ് ഈ അന്വേഷണം ഇവിടെ അവസാനിക്കുന്നു. അല്ലാഹുമ്മ സ്വല്ലി അലാ സയ്യിദിനാ മുഹമ്മദ് വആലാ ആലിഹി വസ്വഹ്ബിഹീ വസ്സല്ലിം. ഗുരുനാഥന്മാർക്കും ഇസ്ലാമിക പാതയിൽ ഗ്രന്ഥരചന നടത്തിയ മുഴുവൻ ജ്ഞാനികൾക്കും മാതാപിതാക്കൾക്കും എല്ലാ സത്യവിശ്വാസികൾക്കും അനുഗ്രഹങ്ങൾ നേരുന്നു.